ഓം

ശിവമയം

# ജ്യോതിഷഗുരുനാഥൻ

(ലളിതമായ വിവരണത്തോടുകൂടിയതു്)


ഗ്രന്ഥകർത്താ

ചിറയിൻകീഴ്

എം. നീലകണ്ഠപ്പിള്ള ജ്യോത്സ്യൻ



പ്രകാശകൻ

കെ. പരമേശ്വരൻ പിള്ള,

ജയചന്ദ്രവിലാസം ബുക്കുഡിപ്പോ,

ചാല, തിരുവനന്തപുരം.

1124

വില രൂ. 2


---

# ജ്യോതിഷഗുരുനാഥൻ



രൂപം മേടമിതാടു കാളവൃഷഭം വീണാ ഗദാ ധാരിണ-
യാണും പെണ്ണുമുടൻകലന്നു മിഥുനം ഞണ്ടാസ്വരും കർക്കടം
ചിങ്ങം സിംഹമരത്തകൊള്ളിയുമെടുത്തുള്ളോരു സസ്യങ്ങളെ
ച്ചുട്ടുംകൊണ്ടൊരുതോന്നിതന്നിലബലാജ്ജകം തുലാധാരിയായ്
കീടം തേളൊരുവില്ലെടുത്തുനരനായ് പാതിക്കുകീഴശ്വമായ്
ചാപാമാൻമുഖമാസ്ഥരും മകരമാ കുംഭോനരഃ കുംഭട്ടൽ
അന്യോന്യം പുനരാസ്യപുച്ഛമൊരുമിച്ചുള്ളോരുമീനദ്വയം
മീ[illegible]നിയുമിങ്ങനേ വടിവിനിസ്വസ്വാന്തരൂപംവദേൽ

---

ർ. നീലകണ്ഠപ്പിള്ള ജ്യോത്സ്യൻ.

ഓം

ശിവമയം

# ജ്യോതിഷഗുരുനാഥൻ

(ലളിതമായ വിവരണത്തോടുകൂടിയതു്)

ഗ്രന്ഥകർത്താ

ചിറയിൻകീഴ്

എം. നീലകണ്ഠപ്പിള്ള ജ്യോത്സ്യൻ

പ്രകാശകൻ

കെ. പരമേശ്വരൻ പിള്ള,

ജയചന്ദ്രവിലാസം ബുക്കുഡിപ്പോ,

ചാല, തിരുവനന്തപുരം.

1124

വില രൂ. 2

---

ഒന്നാം പതിപ്പു്
കാപ്പി 1000

# സംഭാവന.

---

എന്റെ അച്ഛന്റെ–പരേതനായ ശ്രീ. മേലൂ വീട്ടിൽ നാണുമേനോന്റെ–പ്രഥമ ചരമവാർഷികത്തിന്റെ പാവനസ്മരണക്കു്.

വിദ്വാൻ

തേറമ്പിൽ ശങ്കുണ്ണിമേനോൻ എം. എ.



മോഡേൺ പ്രസ്സ്,
തിരുവനന്തപുരം.

# മുഖവുര

ശാസ്ത്രകോടിയുടെ കോടീരത്തിൽ പരിലസിക്കുന്ന ഈ ജ്യോതിഷമഹാശാസ്ത്രത്തെ മലയാളഭാഷയിൽ അല്പമായ ജ്ഞാനമെങ്കിലും സിദ്ധിച്ചിട്ടുള്ള സ്ത്രീപുരുഷന്മാൎക്ക് ഗ്രഹിക്കത്തക്ക രീതിയിൽ ഒന്നു എഴുതി ചേൎത്താൽ കൊള്ളാമെന്നുള്ള അതിയായ മോഹം നിമിത്തം പൂൎവ്വീകന്മാർ ശേഖരിച്ചു് വച്ചിട്ടുണ്ടായിരുന്ന തമിഴ്ഗ്രന്ഥങ്ങളിലും മലയാളഗ്രന്ഥങ്ങളിലും നിന്നു അനുഭവരഹസ്യങ്ങളെ മാത്രം തെരഞ്ഞെടുത്തു് അവരവരുടേയും സന്താനങ്ങളുടേയും ജാതകം തയ്യാറാക്കി ഗുണദോഷങ്ങൾ അറിയത്തക്കവിധം ക്രമീകരിച്ചു് പൊതുജനങ്ങളുടെ അറിവിനായി "ജ്യോതിഷഗുരുനാഥൻ" എന്നപേരിൽ ഈ നവീന ഗ്രന്ഥത്തെ മഹാജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ചിറയിൻകീഴ്, 1-5-1124. } ഗ്രന്ഥകൎത്താ.

# വിഷയാനുക്രമണിക

## മൂന്നാം അദ്ധ്യായം



## നാലാം അദ്ധ്യായം

## അഞ്ചാം അദ്ധ്യായം

## ആറാം അദ്ധ്യായം

### ഋതുലക്ഷണവും ഫലങ്ങളും



## ഏഴാം അദ്ധ്യായം



## എട്ടാം അദ്ധ്യായം

ഒൻപതാം അദ്ധ്യായം



പത്താം അദ്ധ്യായം



പതിനൊന്നാം അദ്ധ്യായം

പന്ത്രണ്ടാം അദ്ധ്യായം

പതിമൂന്നാം അദ്ധ്യായം

ശ്രീരസ്തു.

# ജ്യോതിഷഗുരുനാഥൻ

ഹരി: ശ്രീ ഗണപതയേ നമഃ
അവിഘ്നമസ്തു.

## പ്രാരംഭം

ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേൽ സർവവിഘ്നോപശാന്തയേ.



## അദ്ധ്യായം ഒന്ന്

### രാശിനാമങ്ങൾ

മേടം, ഇടവം, മിഥുനം, കർക്കടകം, ചിങ്ങം, കന്നി
തുലാം, വൃശ്ചികം, ധനു, മകരം, കുംഭം, മീനം

### ഗ്രഹങ്ങൾ

ആദിത്യൻ, ചന്ദ്രൻ, ചൊവ്വാ, ബുധൻ, വ്യാഴം, ശുക്രൻ, ശനി, രാഹു, കേതു.

### നക്ഷത്രങ്ങൾ 27

അശ്വതി, ഭരണി, കാർത്തിക, രോഹിണി, മകയിരം, തിരുവാതിര, പുണർതം, പൂയം. ആയില്യം, മകം, പൂരം,

ഉത്രം, അത്തം, ചിത്തിര, ചോതി, വിശാഖം, അനിഴം, കേട്ട, മൂലം, പൂരാടം, ഉത്രാടം, തിരുവോണം, അവിട്ടം, ചതയം, പൂരുരുട്ടാതി, ഉതൃട്ടാതി, രേവതി.

കോണിലെ രാശികൾ

മീനം, മിഥുനം, കന്നി, ധനു. ഇതിൽ മീനം രാശി ഈശാനദിക്കിലും മിഥുനംരാശി അഗ്നികോണിലും കന്നി രാശി നിര്യതികോണിങ്കലും ധനുരാശി വായുകോണിങ്കലും സ്ഥിതിചെയ്യുന്നു.

ദിക്കിലെ രാശികൾ 8

അതിൽ മേടം, ഇടവം രാശികൾ കിഴക്കും, കക്കടകം, ചിങ്ങം ഇതുകൾ തെക്കും മകരം, കുംഭം രാശികൾ വടക്കും സ്ഥിതിചെയ്യുന്നു.

ഗണ്ഡാന്തനക്ഷത്രങ്ങൾ

അശ്വതി, മകം, മൂലം, ആയില്യം, കേട്ട, രേവതി ഇവകളാണു്. ഓരോ നക്ഷത്രത്തിലും 4 പാദങ്ങളുണ്ടു്. ഓരോ പാദവും 15-നാഴിക വീതമാകുന്നു. അപ്പോൾ ഒരു നക്ഷത്രത്തിൽ നാലുപാദവും ൬൦ നാഴികയും ഉണ്ടെന്നു് അറിയേണ്ടതാണു്. അതിനാൽ അശ്വതി, മകം, മൂലം ഇതുകളുടെ ആദ്യപാദമായ ൧൫ നാഴികവരെയും ആയില്യം കേട്ട രേവതി ഇതുകളുടെ അവസാന പാദമായ ൧൫ നാഴികസമയവും ഗണ്ഡാന്തദോഷം ബാധിക്കുന്നുണ്ടു്. ഗണ്ഡാന്തത്തിൽ ജനിച്ചാൽ പിതാവിനെയും പിതൃകുലത്തെയും മാതാവിനെയും മാതൃകുലത്തെയും നശിപ്പിക്കും. ജീവിച്ചിരുന്നാൽ രാജതുല്യനായും ഭവിക്കുമെന്നുണ്ടു്.

## തട്ടുള്ള നക്ഷത്രങ്ങൾ

പൂയം, മകം, അത്തം, ചിത്തിര, പൂരാടം, രേവതി, മൂലം, ഉത്രം ഇവകളാണ്. ഇതിൽ പൂയം ഒന്നാം പാദത്തിൽ ശിശുവിനും രണ്ടാംപാദത്തിൽ മാതാവിനും മൂന്നാം പാദത്തിൽ പിതാവിനും നാലാംപാദത്തിൽ മാതുലനും മകം ഒന്നാംപാദം പിതാവിനും രണ്ടാംപാദം മാതാവിനും മൂന്നാംപാദം ശിശുവിനും നാലാംപാദം മാതുലനും അത്തം ഒന്നാംപാദം പിതാവിനും രണ്ടാംപാദം മാതുലനും മൂന്നാംപാദം ശിശുവിനും നാലാം പാദം മാതാവിനും. ചിത്തിര ഒന്നാംപാദം പിതാവിനും രണ്ടാംപാദം മാതാവിനും മൂന്നാംപാദം ശിശുവിനും നാലാം പാദം മാതുലനും. പൂരാടം ഒന്നാംപാദം മാതാവിനും രണ്ടാം പാദം പിതാവിനും മൂന്നാം പാദം മാതുലനും നാലാം പാദം ശിശുവിനും. രേവതി ഒന്നാംപാദം പിതാവിനും രണ്ടാംപാദം മാതാവിനും മൂന്നാംപാദം ശിശുവിനും നാലാംപാദം മാതുലനും. മൂലം ഒന്നാംപാദം പിതാവിനും രണ്ടാംപാദം മാതാവിനും മൂന്നാംപാദം ശിശുവിനും നാലാംപാദം തട്ടില്ല. ഉത്രം ഒന്നാംപാദം പിതാവിനും തട്ടുണ്ടെന്നു പ്രമാണം കാണുന്നു. കേട്ട നാലാംപാദം ശിശുവിനും മാതാപിതാക്കൾക്കും അരിഷ്ടതയുണ്ട്. തട്ടുള്ളസമയങ്ങളിൽ ജനിച്ചാൽ രോഗാദ്യനർത്ഥങ്ങളും കുടുംബത്തിൽ മാരകങ്ങളുണ്ടാകയും മനഃക്ലേശം സിദ്ധിക്കയും ചെയ്യുന്നതാകുന്നു.

# രാശികളുടെ വിവരണം

കേന്ദ്രം 1, 4, 7, 10. ത്രികോണം 5, 9. ഉപചയം 3, 6, 10, 11. ചരം മേടം, കൎക്കടകം, തുലാം, മകരം. സ്ഥിരം ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം. ഉഭയം മിഥുനം, കന്നി, ധനു, മീനം. പുരുഷരാശികൾ ന്നു–മേടം, മിഥുനം, ചിങ്ങം, തുലാം, ധനുസ്സ്, കുംഭം. സ്ത്രീരാശികൾ 6 ഇടവം, കൎക്കടകം, കന്നി, വൃശ്ചികം, മകരം, മീനം. പകൽ രാശികൾ ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം. രാത്രി രാശികൾ മേടം, ഇടവം, മിഥുനം, കൎക്കടകം, ധനു, മകരം സന്ധ്യാകാലരാശി മീനവുമാകുന്നു. വൃഷ്ഠോദയ അധമ രാശികൾ മേടം, ഇടവം, കൎക്കടകം, ധനുസ്സ്, മകരം. ശീഷോദയ ഉത്തമഫലരാശികൾ മിഥുനം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം. ബ്രാഹ്മണരാശികൾ കൎക്കടകം, വൃശ്ചികം, മീനം. ക്ഷത്രിയരാശികൾ-ചിങ്ങം, ധനു, മേടം. വൈശ്യരാശികൾ കന്നി, മകരം, ഇടവം. ശൂദ്രരാശികൾ തുലാം, കുംഭം, മിഥുനം ഇവകളാകുന്നു.

മൌഢ്യം

ഗ്രഹങ്ങൾ ആദിത്യനോടടുത്തു് രശ്മിയില്ലാതെവരുന്ന കാലമാകുന്നു.

കറുത്തപക്ഷത്തിലെ അഷ്ടമിയുടെ ഉത്തരാൎദ്ധം മുതൽ വെളുത്തപക്ഷത്തിലെ അഷ്ടമിയുടെ പൂൎവ്വാൎദ്ധം വരെയുള്ള ചന്ദ്രൻ ക്ഷീണചന്ദ്രനാകുന്നു.

### ശുഭഗ്രഹങ്ങൾ

ചന്ദ്രൻ, ബുധൻ, വ്യാഴം, ശുക്രൻ.

### പാപഗ്രഹങ്ങൾ

സൂൎയ്യൻ, ചൊവ്വ, ശനി, രാഹു, കേതു. പാപ സംബന്ധമുള്ള ബുധനും ക്ഷീണ ചന്ദ്രനും പാപന്മാരാകുന്നു.

### ദ്രേക്കാണം

ഒരു രാശിയെ മൂന്നായി ഭാഗിച്ചാൽ ഓരോ ഭാഗത്തിനും ദ്രേക്കാണമെന്നു പേർ. ഒരു രാശിയ്ക്കു മുപ്പതു തീയതി ആയതുകൊണ്ടു് ഒരു ദ്രേക്കാണത്തിനു പത്തു തീയതി എന്നതു സിദ്ധമാകുന്നു. അതിനാൽ അതാതു രാശീശനും അഞ്ചാം രാശിയുടെ ഈശനും, ഒൻപതാം രാശീശനും ക്രമത്താൽ, ഒന്നാം ദ്രേക്കാണത്തിൻേറയും, രണ്ടാം ദ്രേക്കാണത്തിൻേറയും, മൂന്നാം ദ്രേക്കാണത്തിൻേറയും അധിപന്മാരാകുന്നു. ഇപ്രകാരം മേടം രാശി മുതൽ കണ്ടുകൊള്ളേണ്ടതാകുന്നു.

### സപ്തവൎഗ്ഗമറിവാൻ

1. ക്ഷേത്രം, 2. ക്ഷേത്രത്തെ രണ്ടായി ഭാഗിച്ചതു് ഹോര, 3. ദ്രേക്കാണം, 4. സപ്താംശം, 5. നവാംശം, 6. ദ്വാദശാംശം, 7. ത്രിംശാംശകം എന്നിവ ഏഴുമാകുന്നു സപ്തവൎഗ്ഗങ്ങൾ.

### ഹോര

ഒരു രാശിയെ രണ്ടു തുല്യഭാഗങ്ങളാക്കി ചെയ്താൽ ഓരോന്നിൻേറയും പേർ ഹോരയെന്നാകുന്നു.

### സപ്താംശം

ഒരു രാശിയെ ഏഴു തുല്യ ഭാഗങ്ങളാക്കിയാൽ ഓരോന്നും സപ്താംശമാകുന്നു. അപ്പോൾ ഓരോ സപ്താംശം 7 $\frac{30}{7}$ 30=4-൦ 7-ൽ 2 ഭാഗങ്ങൾ തീയതികൾ ആകുന്നതാണല്ലൊ.

### നവാംശകം

ഒരു രാശിയെ ഒൻപതായി ഭാഗിച്ചാൽ വരുന്ന അംശകങ്ങളുടെ പേർ നവാംശകം എന്നാകുന്നു. മേടം രാശിയെ ഒൻപതായി ഭാഗിച്ചാൽ ഒന്നാമത്തെ അംശകത്തിന്റെ അധിപൻ മേഷാധിപനായ കുജൻ രണ്ടാമത്തെ അംശകത്തിന്റെ അധിപൻ വൃഷഭാധിപനായ ശുക്രൻ, മൂന്നാമത്തെ അംശകത്തിന്റെ അധിപൻ മിഥുനാധിപനായ ബുധൻ എന്നിപ്രകാരം. ഒൻപതാം അംശകത്തിന്റെ അധിപൻ ധനു രാശിയുടെ അധിപനായ വ്യാഴം. ഇപ്പോൾ മേടംരാശിയുടെ നവാംശകാധിപന്മാർ മേടംമുതൽ ക്രമേണ ധനു വരെയുള്ള രാശികളുടെ അധിപന്മാരെന്നു സിദ്ധിച്ചു. ഇനി ഇടവം രാശിയുടെ ഒന്നാമത്തെ അംശകത്തിന്റെ അധിപൻ മകരം രാശിയുടെ അധിപനായ ശനി. രണ്ടാമംശകത്തിന്റെ അധിപൻ കുംഭാധിപനായ ശനി. മൂന്നാം അംശകത്തിന്റെ അധിപൻ മീനത്തിന്റെ അധിപനായ വ്യാഴം. ഒൻപതാം അംശകത്തിന്റെ അധിപൻ കന്നിരാശ്യാധിപനായ ബുധൻ. ഇപ്രകാരം ഇടവം രാശിയുടെ നവാംശകാധിപന്മാർ മകരത്തിൽ തുടങ്ങി കന്നിയിൽ അവസാനിച്ചു. മിഥുനത്തിന്റെ ഒന്നാം

അംശകാധിപൻ തുലാംരാശിയുടെ അധിപനായ ശുക്രൻ, രണ്ടു, മൂന്നു, നാലു മുതലുള്ള അംശകങ്ങളുടെ അധിപന്മാർ വൃശ്ചികം ധനു മകരം മുതൽ ക്രമേണ തുടങ്ങണം. അപ്പോൾ മിഥുനത്തിൻെറ ഒൻപതാം അംശകാധിപൻ മിഥുനരാശ്യാധിപനായ ബുധൻ എന്നു സിദ്ധിക്കും. പിന്നെ കക്കടകം രാശിയുടെ ഒന്നാം നവാംശകാധിപൻ കക്കടകരാശ്യാധിപനായ ചന്ദ്രൻ. രണ്ടു മൂന്നു മുതലായ അംശകങ്ങളുടെ അധിപന്മാർ ക്രമേണ ചിങ്ങം കന്നി തുടങ്ങിയ രാശികളുടെ അധിപന്മാരായ ആദിത്യൻ ബുധൻ മുതലായവർ. ഒൻപതാം അംശകത്തിൻെറ അധിപൻ മീനംരാശിയുടെ അധിപനായ വ്യാഴൻ എന്നു കിട്ടും. ഇപ്രകാരം മേടം, ഇടവം, മിഥുനം, കക്കടകം എന്നീ നാലുരാശികൾക്കും കൂടി $4\times9=36$ നവാംശകങ്ങൾ രാശിചക്രത്തിലുള്ള 12 രാശികളും മൂന്നു പരിവൃത്തികഴിയുമ്പോൾ അവസാനിയ്ക്കും. ചരരാശിയിൽ ആദ്യങ്ങളായ നവാംശകങ്ങളും സ്ഥിരരാശികളിൽ അഞ്ചാമത്തെ നവാംശകങ്ങളും ഉഭയരാശികളിൽ ഒൻപതാമത്തെ നവാംശകങ്ങളും വർഗ്ഗോത്തമങ്ങളാകുന്നു. വർഗ്ഗോത്തമാംശകങ്ങൾ ശുഭഫലത്തെ ചെയ്യുന്നവയാണ്. മേഷാദിരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ അതാതു രാശിയിൽ തന്നെ അംശിക്കുന്നതിനു വർഗ്ഗോത്തമാംശകങ്ങൾ എന്നു പേർ.

## ദ്വാദശാംശകം അറിവാൻ

ഒരു രാശിയെ പന്ത്രണ്ടായി ഭാഗിച്ചാലുള്ള അംശകങ്ങൾക്ക് ദ്വാദശാംശകമെന്നു പേർ. ദ്വാദശാംശകങ്ങ

ളുടെ അധിപന്മാർ ആ രാശിയിൽ നിന്നും ക്രമത്തിൽ തുടങ്ങി കണ്ടുകൊള്ളണം. മേഷത്തിന്റെ ഒന്നാമത്തെ ദ്വാദശാംശാധിപനായ കുജൻ, രണ്ടാം ദ്വാദശാംശാധിപൻ വൃഷഭാധിപനായ ശുക്രൻ, ഒൻപതാം ദ്വാദശാംശാധിപൻ ധനുരാശ്യാധിപനായ ഗുരു പന്ത്രണ്ടാം ദ്വാദശാംശാധിപൻ മീനരാശ്യാധിപനായ ഗുരു ഇപ്രകാരം ഇടവം മിഥുനം കർക്കടകം മുതലായ രാശികളുടെ ഒന്നുമുതലുള്ള ദ്വാദശാംശകങ്ങളുടെ അധിപന്മാരെ ഇടവം മിഥുനം കർക്കടകം മുതലായ രാശികളുടെ അധിപന്മാർ തുടങ്ങി ക്രമേണ കണ്ടുകൊൾക.

### ത്രിംശാംശകമറിവാൻ

ഒരു രാശിയെ മുപ്പതായി ഭാഗിച്ചാലുണ്ടാകാവുന്ന അംശകങ്ങൾക്ക് ത്രിശാംശകമെന്നുപേർ. അപ്പോൾ ഓരോ അംശത്തിനും ഓരോ തീയതി ഉണ്ടാകുന്നതാണല്ലൊ. ഇവിടെ ഓജരാശിയുടെ അംശകങ്ങളുടെ ആധിപത്യക്രമവും യുഗ്മരാശിയുടെ അംശകങ്ങളുടെ ആധിപത്യക്രമവും വ്യത്യാസമുള്ളതുകൊണ്ട് ആദ്യം തന്നെ ഓജരാശിയുടേയൊ യുഗ്മരാശിയുടേയൊ അംശകം കാണേണ്ടതെന്ന് നിരൂപിച്ചുകൊള്ളണം. ഓജരാശിയിലുള്ള അഞ്ച് അഞ്ച് എട്ട് ഏഴ് അഞ്ച് എന്നുള്ള അംശകങ്ങളുടെ അധിപന്മാർ ക്രമേണ ചൊവ്വാ, ശനി, വ്യാഴം, ബുധൻ, ശുക്രൻ എന്നിവരാകുന്നു.

അതായതു് മേടത്തിന്റെ ആദ്യത്തെ അഞ്ചംശകത്തിന്റെ അധിപൻചൊവ്വാ. ആറുമുതൽ പത്തുവരെയുള്ള അംശകങ്ങളുടെ അധിപൻ ശനി. പതിനൊന്നു മുതൽ

പതിനെട്ടുവരെയുള്ള അംശകങ്ങളുടെ അധിപൻ വ്യാഴം. പത്തൊൻപതുമുതൽ ഇരുപത്തഞ്ചുവരെയുള്ള അംശകങ്ങളുടെ അധിപൻ ബുധൻ. ഇരുപത്തിആറുമുതൽ ശേഷമുള്ള അംശകങ്ങളുടെ അധിപൻ ശുക്രൻ. ഇപ്രകാരം തന്നെ മററുള്ള ഓജരാശികളായ മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം എന്നിവയുടേയും ത്രിംശാംശകാധിപത്യക്രമത്തെ അറിഞ്ഞുകൊള്ളണം.

യുഗ്മരാശികളിലാകട്ടെ ഇവ വ്യത്യസ്ഥമായി ഭവിക്കും. അവിടെ സംഖ്യാക്രമവും ആധിപത്യമുള്ള ഗ്രഹങ്ങളുടെ ക്രമവും വിപരീതമായിരിക്കും. അഞ്ചു് ഏഴു് എട്ടു് അഞ്ചു് അഞ്ചു് എന്നീ ക്രമത്തിൽ അംശകങ്ങളേയും ശുക്രൻ ബുധൻ വ്യാഴം ശനി ചൊവ്വാ എന്നീ ക്രമത്തിൽ അംശകാധിപന്മാരേയും അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

യുഗ്മരാശിയായ ഇടവത്തിൻെറ ആദ്യത്തെ അഞ്ചംശകങ്ങളുടെ ആധിപത്യം ശുക്രനും, ആറുമുതൽ പന്ത്രണ്ടുവരെ അംശകങ്ങളുടെ ആധിപത്യം ബുധനും, പതിമൂന്നുമുതൽ ഇരുപതുവരെ അംശകങ്ങളുടെ ആധിപത്യം വ്യാഴത്തിനും ഇരുപത്തിഒന്നുമുതൽ ഇരുപത്തിഅഞ്ചുവരെ അംശകങ്ങളുടെ ആധിപത്യം ശനിയ്ക്കും. ഇരുപത്തിആറുമുതൽ മുപ്പതുവരെയുള്ള അംശകങ്ങളുടെ ആധിപത്യം ചൊവ്വായ്ക്കുംഉള്ള താകുന്നു. ഇപ്രകാരം തന്നെ ശേഷമുള്ള യുഗ്മരാശികളായ കർക്കടകം, കന്നി, വൃശ്ചികം, മകരം, മീനം എന്നിവയുടേയും ത്രിശ്യാംശകാധിപത്യക്രമത്തെ അറിഞ്ഞുകൊള്ളണം.

### ഗ്രഹങ്ങളുടെ ബലങ്ങളറിവാൻ

സൂൎയ്യൻ ഉച്ചത്തിലും സ്വക്ഷേത്രത്തിലും സ്വദ്രേക്കാണത്തിലും സ്വഹോരയിലും സ്വവാരത്തിലും വൎഗ്ഗോത്തമാംശകത്തിലും ഉത്തരായണം ദിനമദ്ധ്യം രാശികളിൽ കടക്കുന്ന സമയം ബന്ധുക്ഷേത്രാംശകം പത്താംഭാവം ഇതുകളിൽ ബലവാനാകുന്നു.

### ചന്ദ്രബലം

ചന്ദ്രൻ കൎക്കടകത്തിലും ഇടവത്തിലും സ്ഥിതിയുള്ളപ്പോഴും തിങ്കളാഴ്ച ദിവസവും സ്വദ്രേക്കാണത്തിലും തന്റെ ഹോരയിലും വൎഗ്ഗോത്തമാംശകത്തിലും സ്വക്ഷേത്രാംശകത്തിലും ശുഭയോഗദൃഷ്ടികളോടുകൂടിയും നിൽക്കുമ്പോഴും രാത്രികാലത്തിലും നാലാമിടത്തു നിൽക്കുമ്പോഴും ദക്ഷിണായനകാലത്തിലും ബലമുണ്ടു്. പരിപൂൎണ്ണനായിട്ടു രാശിസന്ധികളിലല്ലാതെ എല്ലാ ഗ്രഹങ്ങളാലും ദൃഷ്ടനായിട്ടു നിന്നാൽ രാജയോഗത്തേയും ചെയ്വാൻ ശക്തനാണു്.

### കുജബലം

കുജൻ ചൊവ്വാഴ്ച നാളിലും വൎഗ്ഗോത്തമം സ്വദ്രേക്കാണം ഷഡ്വൎഗ്ഗങ്ങളിൽ സ്ഥിതി, സ്വവൎഗ്ഗസ്ഥിതി, മീനം വൃശ്ചികം കുംഭം മകരം മേടം ഈ രാശികളിൽ സ്ഥിതി രാത്രികാലത്തും വക്രഗതിയിലും ദക്ഷിണായനത്തിലും രാശികളുടെ ആദ്യത്തിൽ നിൽക്കുമ്പോഴും കൎക്കടകത്തിൽ നില്ക്കുമ്പോഴും പത്താമിടത്തുനിൽക്കുമ്പോഴും ശക്തനാണു്.

### ബുധബലം

ബുധൻ ബുധനാഴ്ച ദിവസവും, മിഥുനം കന്നി ഈ രാശികളിൽ നിൽക്കുമ്പോഴും സ്വവൎഗ്ഗത്തിലും മൌഢ്യം

കൂടാതെ ധനുസ്സിൽ നിൽക്കുമ്പോഴും ഉത്തരായനത്തിലും രാശികളുടെ മദ്ധ്യത്തിൽ നിൽക്കുമ്പോഴും ലഗ്നത്തിൽ നിൽക്കുമ്പോഴും ദിനരാത്രികളിലും ബലവാനാകുന്നു.

### വ്യാഴബലം

ഗുരു വ്യാഴാഴ്ചനാളിലും മീനം വൃശ്ചികം ധനുസ്സ് കർക്കടകം ഇതുകളിൽ നിൽക്കുമ്പോഴും സ്വവർഗ്ഗസ്ഥിതിയുള്ളപ്പോഴും മദ്ധ്യാഹ്നത്തിലും, രാശിയുടെ മദ്ധ്യത്തിൽ ചെല്ലുമ്പോഴും ഉത്തരായണത്തിലും, കുംഭത്തിലും ലഗ്നം നാലു് പത്തു ഈ ഭാവങ്ങളിൽ നിൽക്കുമ്പോഴും ബലവനാകുന്നു.



### ശുക്രബലം

ശുക്രൻ വെള്ളിയാഴ്ചനാളിലും സ്വവർഗ്ഗങ്ങളിലും രാശി മദ്ധ്യഭാഗത്തിലും 6, 12, 3, 4 ഈ ഭാവങ്ങളിലും യുദ്ധകാലത്തിലും, ചന്ദ്രനോടുകൂടി നിൽക്കുമ്പോഴും, വക്രഗതിയിലും, സൂര്യന്റെ മുമ്പിൽ നിൽക്കുമ്പോഴും ബലവാനാകുന്നു.

### ശനിബലം

ശനി തുലാത്തിലും മകരത്തിലും, കുംഭത്തിലും, ഏഴാമിടത്തും, നിൽക്കുമ്പോഴും, ദക്ഷിണായനത്തിലും സ്വദ്രേക്കാണം മുതലായ വർഗ്ഗങ്ങളിലും ശനിയാഴ്ചനാളിലും, രാത്രിയിലും, രാശ്യവസാനങ്ങളിലും യുദ്ധത്തിലും കറുത്ത പക്ഷത്തിലും വക്രഗതിയിലും മേഷാദി പന്ത്രണ്ടുരാശികളിൽ എവിടെ നിന്നാലും ബലാധിക്യമുള്ളവനാകുന്നു.

രാഹുബലം

രാഹു, മേടം, വൃശ്ചികം, മകരം, കന്നി, ഇടവം കർക്കടകം ഈ രാശികളിലും പത്താമിടത്തും ബലവാനാകുന്നു.

കേതുബലം

കേതു കന്നിയിലും, മീനത്തിലും, ഇടവത്തിലും ധനസ്സിലും രാത്രിയിലും കൊള്ളിമീൻ കാണുക. ധൂമകേതു ഉദിക്കുക ഈ കാലങ്ങളിലും ബലമുള്ളവനാകുന്നു.

സ്ഥാനബലം

ഗ്രഹങ്ങൾ, ഉച്ചരാശിയിലോ, മൂലക്ഷേത്രത്തിലൊ സ്വക്ഷേത്രത്തിലൊ ബന്ധുക്ഷേത്രത്തിലൊ ദ്രേക്കാണത്തിലൊ, നവാംശകത്തിലൊ നിൽക്കുമ്പോൾ ബലം ഉണ്ട്.

ദിഗ്ബലം

കിഴക്കെദിക്കിൽ ബുധനും വ്യാഴനും, തെക്കെദിക്കിൽ ആദിത്യനും ചൊവ്വായും, പടിഞ്ഞാറെദിക്കിൽ ശനിക്കും വടക്കെദിക്കിൽ ചന്ദ്രനും, ശുക്രനും ദിഗ്ബലം സിദ്ധിക്കുന്നു.

ചേഷ്ടാബലം

ആദിത്യചന്ദ്രന്മാർക്ക് ഉത്തരായനത്തിനും ചൊവ്വാ ബുധൻ വ്യാഴം ശുക്രൻ ശനി ഈ ഗ്രഹങ്ങൾക്ക് വക്രഗതിയിലും ചന്ദ്രനോടുകൂടി വരുമ്പോഴും അധികരശ്മികൾ ഉണ്ടായിരിക്കുമ്പോഴും ഗ്രഹയുദ്ധത്തിൽ ഉത്തരഭാഗത്തിലുള്ള സ്ഥിതി ഉണ്ടായിരിക്കുമ്പോഴും ചേഷ്ടാബലം സിദ്ധിക്കും.

ഭൗമാദിഗ്രഹങ്ങൾ തമ്മിൽ ചേൎന്നാൽ ഗ്രഹയുദ്ധമുണ്ടാകുന്നതാണ്.

കാലബലം

ആദിത്യൻ വ്യാഴം ശുക്രൻ ഇവർ പകൽ ബലവാന്മാരും, ചന്ദ്രൻ ചൊവ്വാ ശനി ഇവർ രാത്രിയിൽ ബലവാന്മാരും, ബുധൻ എല്ലായ്പോഴും ബലവാനുമാകുന്നു. ശുഭഗ്രഹങ്ങൾക്കു വെളുത്തപക്ഷത്തിലും പാപഗ്രഹങ്ങൾക്കു കറുത്തപക്ഷത്തിലും ബലമുണ്ട്.

ആയുൎഭാവഗുണയോഗങ്ങൾ

1. ലഗ്നത്തിനും ചന്ദ്രനും ബലമുണ്ടായിരിക്കുക.

2. ലഗ്നത്തിനും ചന്ദ്രനും ശുഭയോഗം വരുക.

3. ലഗ്നത്തിനും ചന്ദ്രലഗ്നത്തിനും ശുഭദൃഷ്ടിവരിക

4. ലഗ്നാൽ കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും രണ്ടിലും അഞ്ചിലും ശുഭന്മാർ നിൽക്കുക.

5. ഇതുപോലെ ചന്ദ്രനിൽനിന്നും മേൽപറഞ്ഞ സ്ഥാനങ്ങളിൽ ശുഭന്മാർ നിൽക്കുക.

6. ലഗ്നാൽ 3, 6, 11 ഈ ഭാവങ്ങളിലും ചന്ദ്രങ്കൽനിന്നു ഈ ഭാവങ്ങളിലും പാപന്മാർ നിൽക്കുക.

7. വാഴം ലഗ്നത്തിൽ നിൽക്കുക.

8. വ്യാഴവും ചന്ദ്രനുംകൂടെ ഒരു രാശിയിൽ വരുക.

9. ലഗ്നാധിപൻ ലഗ്നത്തിൽനിന്നും ചന്ദ്രലഗ്നാധിപൻ ചന്ദ്രലഗ്നത്തിൽനിന്നും കേന്ദ്രത്തിൽ വരുക.

10. ലഗ്നാധിപനും ചന്ദ്രലഗ്നാധിപനും ബലമുണ്ടായിരിക്കുക.

11. ലഗ്നാധിപൻ ലഗ്നാൽ പതിനൊന്നിലും ചന്ദ്രലഗ്നാധിപൻ ചന്ദ്രലഗ്നാൽ പതിനൊന്നിലും നിൽക്കുക.

ഇവയെല്ലാം ദീർഘായുസ്സിനെ സൂചിപ്പിക്കുന്ന ലക്ഷണങ്ങളാകുന്നു.

അല്പായുസ്സും മദ്ധ്യമായുസ്സുമറിവാൻ

12. നാലിൽ കുറയാതെ ഗ്രഹങ്ങൾ ലഗ്നംമുതൽ നാലുഭാവങ്ങളിൽ നിന്നാൽ ദീർഘായുസ്സും, അഞ്ചുമുതൽ നാലുഭാവങ്ങളിൽ നിന്നാൽ മദ്ധ്യമായുസ്സും ഒൻപതു മുതൽ നാലുഭാവങ്ങളിൽ നിന്നാൽ അല്പായുസ്സും ഭവിക്കും.

13. ലഗ്നാധിപൻ ഒഴിച്ച് മററുള്ള പാപന്മാരും അഷ്ടമാധിപനും കേന്ദ്രത്തിൽ നിന്നാൽ അല്പായുസ്സും ഈ ഗ്രഹങ്ങൾ തന്നെ ആപോക്ലിമത്തിൽ നിന്നാൽ ദീർഘായുസ്സുമാകുന്നു. നേരെമറിച്ച് മേൽപറഞ്ഞതല്ലാതെയുള്ള മററുഗ്രഹങ്ങൾ കേന്ദ്രത്തിൽ നിന്നാൽ ദീർഘായുസ്സും ആപോക്ലിമത്തിൽ നിന്നാൽ അൽപായുസ്സുമാകുന്നു. എന്നാൽ എല്ലാഗ്രഹങ്ങളും പണപരത്തിൽ നിന്നാൽ മദ്ധ്യമായുസ്സുമാണ്.

14. ലഗ്നാധിപനൊ ജന്മാധിപനൊ സൂര്യന്റെ ബന്ധുവാണെങ്കിൽ ദീർഘായുസ്സും സമനാണെങ്കിൽ മദ്ധ്യായുസ്സും ശത്രുവാണെങ്കിൽ അല്പായുസ്സും ഫലമാകുന്നു.

15. ലഗ്നം ജന്മം ലഗ്നനവാംശകം ഇതുകളുടെ അധിപന്മാർക്ക് ക്രമേണ ലഗ്നാഷ്ടമം ജന്മാഷ്ടമം ലഗ്നാഷ്ടമനവാംശകം ജന്മാഷ്ടമനവാംശകം ഇവ

യുടെ അധിപന്മാർ ബന്ധുക്കളാണെങ്കിൽ ദീർഘായുസ്സും സമന്മാരാണെങ്കിൽ മദ്ധ്യമായുസ്സും ശത്രുക്കളാണെങ്കിൽ അല്പായുസ്സുമാകുന്നു.

16. കേന്ദ്രത്രികോണാഷ്ടമങ്ങളിൽ പാപന്മാരില്ലാതിരിക്കയും ലഗ്നാധിപനും വ്യാഴനും കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ ദീർഘായുസ്സ്

17. ശുഭന്മാർ ത്രികോണകേന്ദ്രം 2, 3, 11 എന്നീ ഭാവങ്ങളിലും പാപന്മാർ 3, 6, 11 ഇവയിലും നിന്നാൽ ദീർഘായുസ്സും ഗുളികൻ എട്ടിൽ നിന്നാൽ മറ്റെല്ലാഗ്രഹസ്ഥിതികൊണ്ടും നല്ല ഗുണമുണ്ടെങ്കിലും ആയുസ്സിനഹാനിയെ ചെയ്യുന്നതാണ്.

## ആയുർഭാവദോഷയോഗങ്ങൾ

1. ലഗ്നത്തിനും ചന്ദ്രനും ബലഹാനി
2. ഇവരണ്ടിനും പാപയോഗം
3. ഇവയ്ക്കു പാപദൃഷ്ടി
4. ലഗ്നാധിപനും ചന്ദ്രലഗ്നാധിപനും മൌഢ്യം
5. ലഗ്നാധിപനും ചന്ദ്രലഗ്നാധിപനും അതാതു ലഗ്നങ്ങളിൽ നിന്ന് 6, 8, 12-ൽ നില്ക്കുക.
6. ലഗ്നാധിപനും ചന്ദ്രലഗ്നാധിപനും ബലമില്ലായ്ക.
7. സൂര്യനോ ചന്ദ്രനോ പരിവേഷമോ ഗ്രഹണമോ വരിക.
8. സന്ധ്യാസമയം.
9. ദിഗ്ദാഹം.
10. കൊള്ളിമീൻ വീഴുക.

11. ഭൂകമ്പം മുതലായ സമയങ്ങളിലെ ജനനം.

12. രാശികളുടെ മൃത്യുഭാഗത്തിൽ ജനിക്കുക.

13. രാശിസന്ധികളിൽ ജനിക്കുക.

14. ചന്ദ്രൻ മൃത്യുഭാഗ കേന്ദ്രങ്ങളിലോ അഷ്ടമത്തിലോ അല്ലെങ്കിൽ പാപന്മാരോടുകൂടി മേൽപറഞ്ഞ ഭാവങ്ങളിൽ നിൽക്കുക.

15. അഥവാ ഏതെങ്കിലും ഒരു ഗ്രഹത്തിൻെറ ദൃഷ്ടിയോടുകൂടി 6-ലോ 8-ലോ നിൽക്കുക.

16. വക്രഗതിയുള്ള പാപന്മാരുടെ ദൃഷ്ടിയോടുകൂടി ശുഭഗ്രഹങ്ങൾ 6-ലോ 8-ലോ നിൽക്കുക.

17. കേന്ദ്രത്തിലോ ത്രികോണത്തിലോ എട്ടാമെടത്തോ പാപഗ്രഹങ്ങൾ വരുക. ഇതുകളെല്ലാം അല്പായുസ്സിനെ സൂചിപ്പിക്കുന്ന ദോഷലക്ഷണങ്ങളാകുന്നു.

മരണകാല നിർണ്ണയങ്ങൾ

1. ലഗ്നാഷ്ടമാധിപന്മാർക്ക് ശുഭദൃഷ്ടിയില്ലാതിരിക്കുകയും സൂര്യനോടുകൂടി നിൽക്കുകയുംചെയ്ക. പാപന്മാർ കേന്ദ്രത്തിൽ ഉണ്ടായിരിക്ക ഈ സമയത്തിൽ ജനിച്ചാൽ 20 വയസ്സിനുള്ളിൽ മരിക്കുന്നതാണ്.

2. സൂര്യകുജന്മാർ ചരരാശിലഗ്നത്തിലും വ്യാഴം പാപത്തിലും ചന്ദ്രൻ ത്രികോണത്തിലും നിൽക്കുമ്പോൾ ജനിച്ചാൽ 20 വയസ്സിനകം മരിക്കും.

3. ലഗ്നാൽ 6-ലോ 8-ലോ നില്ക്കുന്ന ചന്ദ്രൻെറ 8-ൽ പാപന്മാരും ശുഭന്മാർ ആപോക്ലിമത്തിലും നിന്നാൽ 20 വയസ്സിനകം ജീവിതം നശിക്കുന്ന ലക്ഷണമാകുന്നു.

4. ലഗ്നം ശനിരാശിയായും അതിൽ വ്യാഴം നിൽക്കയും ശനിദൃഷ്ടിയൊ രാഹുവിൻെറ യോഗമോ ലഗ്നത്തിനുണ്ടാകയും 8-ൽ ഏതെങ്കിലും ഒരു ഗ്രഹം നില്ക്കയും ചെയ്താൽ 22-ാമത്തെ വയസ്സിൽ മരണമുണ്ടാകും.

5. വ്യാഴനും ശുക്രനും ലഗ്നത്തിലും കുജമന്ദന്മാർ അഞ്ചിലും ചന്ദ്രൻ ബലഹീനനായും നിന്നാൽ അല്പായുസ്സായി തീരുന്നതാണു്.

6. ദുർബലനും നീചാംശകത്തിൽ നിൽക്കുന്നവനുമായ ചന്ദ്രൻ ലഗ്നാൽ എട്ടിൽ നിന്നാൽ മരണം സംഭവിക്കും. ഈ ചന്ദ്രനു കുജ മന്ദന്മാരുടെ ദൃഷ്ടിയും കൂടിയുണ്ടെങ്കിൽ 25 വയസ്സിലധികം ജീവിച്ചിരിക്കയില്ല.

7. അഷ്ടമാധിപൻ ലഗ്നത്തിലൊ അഞ്ചിലൊ നിൽക്കയും ലഗ്നാധിപൻ പാപദൃഷ്ടിയോടുകൂടി 8-ൽ നിൽക്കയും ചെയ്യുന്ന സമയം ജനിച്ചാൽ 26 വയസ്സുവരെ ജീവിച്ചിരിക്കുന്നതാണു്.

8. ലഗ്ന ജന്മാധിപന്മാരുടെ സ്ഫുടങ്ങൾ തമ്മിൽ കൂട്ടിയാൽ വരുന്ന രാശി കേന്ദ്രമൊ അഷ്ടമമൊ ആകയും അവിടെ ഒരു പാപൻ നിൽക്കുകയും ചെയ്താൽ 27 വയസ്സിൽ മരിക്കും.

9. സൂര്യചന്ദ്രരാഹുക്കൾ ലഗ്നത്തിൽ നിന്നാൽ 28 വയസ്സിൽ മരിക്കും. ഈ യോഗത്തിൽ 12-ൽ വ്യാഴവും കൂടി നിന്നാൽ മരണം തീർച്ചയാണു്.

10. 2-ലും 12-ലും പാപന്മാരും ഏഴിലൊ എട്ടിലൊ രാഹുവിനോടുകൂടിയ വ്യാഴവും നിന്നാൽ 30 വയസ്സുവരെ ജീവിച്ചിരിക്കും.

11. ക്ഷീണചന്ദ്രൻ കർക്കടകത്തിലും അഷ്ടമാധിപൻ കേന്ദ്രത്തിലും 8-ൽ പാപന്മാർ നിൽക്കയും ലഗ്നാധിപൻ ദുർബലനായിരിക്കയും ചെയ്താൽ 30 വയസ്സുവരെ ജീവിച്ചിരിക്കും.

12. ലഗ്നാധിപൻ പാപനോടുകൂടി ലഗ്നത്തിലും സൂര്യചന്ദ്രന്മാർ 5-ലും അഷ്ടമാധിപൻ കേന്ദ്രത്തിലും നിന്നാൽ 30 വയസ്സിൽ മരിക്കുന്നതാണ്.

13. പാപദൃഷ്ടിയുള്ള ചന്ദ്രലഗ്നാധിപന്മാർ ദുർബലന്മാരായിട്ട് ആപോക്ലിമത്തിൽ നിന്നാൽ 32 വയസ്സിനുമേൽ ജീവിച്ചിരിക്കുന്നതല്ല.

## ബാലാരിഷ്ടമറിവാൻ

### തമിഴ് ജ്യോതിഷ അരിച്ചുവടി

ജനനകാലത്തിൽ ശനി ചൊവ്വായുടെ അംശകത്തിലിരിക്കയും ചൊവ്വായുടെ ദൃഷ്ടി ആ അംശകത്തിനു സംഭവിക്കയും ചെയ്താൽ ആ ശിശു ഒരു വർഷം ജീവിച്ചിരിക്കുന്നതാകുന്നു.

ശനി ജനനകാലത്തിൽ ശുക്രൻെറ അംശകത്തിലിരിക്കയും ശുക്രൻെറ ദൃഷ്ടി ആ അംശകത്തിനു സംഭവിക്കയും ചെയ്കയാണെങ്കിൽ മൂന്നു വർഷംവരെ ജീവിച്ചിരിക്കുന്നതാണ്.

ശനി സൂര്യൻെറ അംശകത്തിലിരിക്കയും ആ അംശകത്തെ സൂര്യൻ നോക്കുകയും ചെയ്താൽ നാലു വർഷംവരെ ആ ശിശു ജീവിച്ചിരിക്കുന്നതാകുന്നു.

ശനി ചന്ദ്രന്റെ അംശകത്തിലിരിക്കയും ആ അംശകത്തെ ചന്ദ്രൻ നോക്കുകയും ചെയ്താൽ എട്ടുവർഷംവരെ ജീവിച്ചിരിക്കുന്നതാകുന്നു.

ജന്മലഗ്നത്തിന്റെ, എട്ടാംഭാവത്തിൽ, സൂര്യാദി ഏതുഗ്രഹങ്ങളിരുന്നാലും ശിശുവിനു അരിഷ്ടത്തെ ഉണ്ടാക്കും. വിശേഷിച്ചു് ചൊവ്വായിരുന്നാൽ മാതാവിന്റെ സഹോദരർക്കു അരിഷ്ടതയുണ്ടാക്കും.

ജന്മലഗ്നത്തിൽ ചൊവ്വാ, ഏഴാംരാശിയിൽസൂര്യൻ, ശനി ഇവരോടു ചേൎന്നിരുന്നാൽ ജനിച്ചഉടൻ ശിശു മരിക്കുന്നാതാകുന്നു.

ലഗ്നം ഏഴാമിടം ഈ രണ്ടിലും പാപഗ്രഹങ്ങൾ ഇരിക്കയും, 6-ലും 8-ലും ശുക്രൻ ഇരിക്കയും ചെയ്താൽ ജനിച്ച ഉടൻ ശിശു മരിക്കുന്നതാണു്.

ലഗ്നത്തിൽ ചന്ദ്രൻ 12-ൽ സൂര്യൻ, 6-ൽ ശനി വ്യ-ൽ ചൊവ്വായും ഇരിക്കുമ്പോൾ ജനിക്കുന്ന ശിശുവിന്റെ പിതാ ഒരുവർഷത്തിനുള്ളിൽ മരിക്കുന്നതാകുന്നു.

കേതു നാലിൽ ഇരിക്കയും ആ കേതുവിനു പാപഗ്രഹങ്ങളുടെ ദൃഷ്ടി സംഭവിക്കയും ചെയ്താലും ശനി വക്രിച്ചു് ഏഴാമിടത്തിൽ ചൊവ്വായെ നോക്കിയാൽ ശനിയുടെ വക്രം തീൎന്ന ഉടൻ പിതാവിനു അരിഷ്ടത്തെ കൊടുക്കുന്നതാകുന്നു.

സൂര്യൻ, ചന്ദ്രൻ, ശനി, അഞ്ചിലൊ, ഏഴിലൊ ൧൨-ലൊ, പാപഗ്രഹങ്ങളോടുകൂടിയൊ, കൂടാതെയൊ ഇരിക്കുന്ന സമയം ആൺകുട്ടി ജനിച്ചാൽ, പിതാവിനും, പെൺകുട്ടി ജനിച്ചാൽ മാതാവിനും അരിഷ്ടത ഉണ്ടാകും.

നക്ഷത്രകണ്ടങ്ങൾ അറിവാൻ

അശ്വതി മുതൽക്കാലിൽ ശിശു ജനിച്ചാൽ 3 മാസം വരെ പിതാവിന്നു അരിഷ്ടത്തെ കൊടുക്കും.

ഭരണി മൂന്നാംപാദത്തിൽ ശിശു ജനിക്കുന്നതായാൽ കുട്ടിയ്ക്കു ൨൭ ദിവസം കഴിയുന്നതുവരെ അരിഷ്ടത്തെ കൊടുക്കും.

രോഹിണി ഒന്നാംപാദം ആൺ ജനിച്ചാൽ അമ്മയുടെ സഹോദരനും,

രോഹിണി രണ്ടാംപാദം ആൺ ജനിച്ചാൽ മാതാവിന്നും ദോഷത്തെ ഉണ്ടാക്കും.

പൂയം നക്ഷത്രം കർക്കടക ലഗ്നത്തിൽ പകൽ ആൺകുട്ടി ജനിച്ചാൽ പിതാവിന്നു അരിഷ്ടത്തെ കൊടുക്കും.

പൂയംനക്ഷത്രം കർക്കടക ലഗ്നത്തിൽ രാത്രിയിൽ പെൺ ജനിച്ചാൽ മാതാവിന്നു അരിഷ്ടത്തെ കൊടുക്കും.

പൂയം നക്ഷത്രം ഒന്നാംപാദം, ജനിച്ചാൽ മാതുലനും 2-ാംപാദം മദ്ധ്യത്തിൽ ശിശു ജനിച്ചാൽ, മൂന്നമാസംവരെ പിതാവിന്നും, മാതാവിന്നും അരിഷ്ടത്തെ കൊടുക്കും.

ആയില്യം നക്ഷത്രം ഒന്നാംപാദത്തിൽ ജനിച്ചാൽ അരിഷ്ടതയില്ലാ. രണ്ടാംപാദം ശിശുവിന്നും, 3-ാം പാദം അമ്മയ്ക്കും, 4-ാംപാദം പിതാവിന്നും അരിഷ്ടത്തെ കൊടുക്കും. ഈ ദോഷം മൂന്നമാസംവരെ ഉണ്ടായിരിക്കും.

വിശേഷവിധി

ആയില്യം നക്ഷത്രത്തിൽ രണ്ടുനാഴിക അന്ത്യത്തിലും

മകം ആദ്യം രണ്ടു നാഴികയും,

മൂലം ആദ്യം രണ്ടു നാഴികയും,

രേവതി അവസാനം രണ്ടു നാഴികയും,

അശ്വതി ആദിയിൽ രണ്ടു നാഴികയും ജനിക്കുന്ന ശിശുക്കൾക്കു നവഗ്രഹശാന്തി ചെയ്യുന്നതായാൽ അരിഷ്ടതകൾ നീങ്ങി കിട്ടുന്നതാകുന്നു.

മകം ഒന്നാംപാദത്തിൽ ജനിച്ചാൽ അഞ്ചുമാസം വരെ പിതാവിന്നു ദോഷത്തെ ചെയ്യും.

മകം 2, 3, 4 ഈ പാദങ്ങളിൽ ജനിച്ചാൽ ശുഭത്തെ കൊടുക്കും.

ഉത്രം മുതൽ പാദവും നാലാംപാദവും കൂട്ടി ജനിച്ചാൽ പിതാവിന്റെ സഹോദരന്നു രണ്ടുമാസംവരെ അരിഷ്ടതയുണ്ടു്.

ചിത്തിര, ഒന്നും, രണ്ടും, മൂന്നും പാദത്തിൽ പിറന്നാൽ മാതാ, പിതാ ഇവർകളോടുകൂടി പിറന്നവർക്കു ആറുമാസാവരെ അരിഷ്ടതക്കിടയുണ്ടു്.

അരിഷ്ടഭംഗയോഗങ്ങൾ.

അരിഷ്ടയോഗങ്ങളിൽ ജനിക്കുന്ന ശിശുക്കൾക്കു് ലഗ്നാധിപതി ബലവാനായിരുന്നാലും കേന്ദ്രങ്ങളിലിരുന്നാലും മൂലത്രികോണത്തിലിരുന്നാലും അരിഷ്ടത്തെ നശിപ്പിക്കുന്നലക്ഷണങ്ങളാണു്.

# തമിഴ് ജ്യോതിഷ ആശാൻ

## വിദ്യാവിഷയങ്ങൾ അറിവാൻ

രണ്ടാംഭാവാധിപൻ. സൂര്യൻ, ഗുരു, ശുക്രൻ, ഇവരായിഭവിക്കയാണെങ്കിൽ, സംസ്കൃതം, തെലുങ്ക് മുതലായ ഭാഷകളിലും, ചന്ദ്രൻ, തമിഴ്ഭാഷയിലും, കുജൻ, മാന്ത്രികവിഷയത്തിലും, ശനി, രാഹു, കേതു, ഹിന്ദുസ്ഥാൻ ഇംഗ്ലീഷ് മുതലായ ഭാഷകളിലും നിപുണനായിരിക്കും.

1, 4, 7, 10 ഈ ഭാവങ്ങളിൽ ബുധൻമാത്രം ഇരുന്നാൽ ജ്യോതിഷവിഷയത്തിൽ താല്പര്യമുണ്ടാകും.

മേടംരാശിയിൽ സൂര്യൻ ഉച്ചനായിരിക്കയും ബുധന്റെ ദൃഷ്ടിസംഭവിക്കയും ചെയ്താൽ ജ്ഞാനിയായിത്തീരും.

## തമിഴ് ജ്യോതിഷ ജാതകാലങ്കാരം

പൊൻപുതനിരണ്ടിൽകോവും പൊരുന്തിയകേന്തിരത്തിൽ
പിൻറിരി കോണമേറിർ പ്പെറ്റിടും വിത്ത്യലാപം
ഇൻപമായിവരെട്ടാറിലിരുന്തിടിലില്ലൈ വിത്ത്യൈ
അൻപുചേർകണക്കനുച്ചമാകിൽനൽ വിത്ത്യൈകുറേ.

സാരം:—വ്യാഴനും ബുധനും,രണ്ടാംഭാവാധിപനുംകൂടി ത്രികോണത്തിലോ കേന്ദ്രത്തിലോ നിന്നാൽ വിദ്യാലാഭം സിദ്ധിക്കുന്നതാണ്. ആറിലൊ എട്ടിലൊ നിന്നാൽ വിദ്യയ്ക്കുകുറവുണ്ടാകും. എന്നാൽ ഉച്ചസ്ഥനായിബുധൻ മററു ദോഷങ്ങൾ കൂടാതെ ബലവാനായി ഭവിച്ചാൽ വിദ്വാനായി ഭവിക്കുന്നതാകുന്നു.

ക്രൂറിയ പുതനു മേഴാമതിപനും കുരുവും ക്രൂടി
പ്പെരുടൻറിരികോണങ്കൾ കേന്തിരം പിടിത്തിട്ടാലും
വീറിയ തനതുവീട്ടും വിരുമ്പിയ രണ്ടാംവീട്ടും
ചീറിടാതിരുന്തപോതുതിടവിത്തുവാനുമാമേ

സാരം:–ബുധനും ഏഴാംഭാവാധിപനുംക്രൂടി ത്രികോണത്തിലോ കേന്ദ്രത്തിലോ ഇരുന്നാലും ലഗ്നം രണ്ടാമിടം ഇതുകളിൽ നിന്നാലും നിശ്ചയമായും വിദ്വാനായിത്തീരും.

## തമിഴ് ജ്യോതിഷനൂലാതാരം

### ആറിൽബുധൻ നിൻറ പലൻ

പുന്തിയവർ ഷഷ്ടമത്തിലിരുന്തപോതു
പുകഴ്ചിയുണ്ടുമകിഴ്ചിയുണ്ടു് പുലവരാലെ
വന്തപകൈ നീങ്കിവിട്ടും മനതിൽതുക്കം
മാറിവിട്ടു മന്നവരാൽ പൊരുൾകൾചേരും.
ചിന്തൈയിനിൽ തെയ്വപക്തിയുണ്ടുപാരു
ചിറപ്പാനതന്തൈയിനാൽ മകഴ്ച്ചിയുണ്ടു്
വിത്ത്യൈയുള്ള കന്നിയവൾ ചേർവാൾ പാരു
വിത്ത്യൈയിനാൽ ചെൽവമുണ്ടു് വീരന്താനെ

സാരം:–ജനനലഗ്നത്തിൽ നിന്നു് ആറാം രാശിയിൽ ബുധൻ നിന്നാൽ പുകഴ്ച്ചി മകഴ്ച്ചി ഇവകൾ വിദ്വാന്മാരിൽ നിന്നും ഉണ്ടാകും. ശത്രുക്കളുടെ വർദ്ധനയുണ്ടാകുന്നതല്ല. രാജാക്കന്മാരിൽ നിന്നു ധനലാഭമുണ്ടാകും. ദൈവഭക്തിയുണ്ടാകും. പിതാവിനാൽ സന്തോഷമുണ്ടാകും. സുന്ദരസ്ത്രീകളെ വിവാഹം കഴിക്കുന്നതിനിടവരും. വിദ്യയാൽ തനിക്കു കീത്തിയും ഐശ്വര്യവും ഉണ്ടാകുന്നതാകുന്നു.

പോററുകിൻറപുതനെട്ടിലിരുന്താലപ്പാ
പൊൻപലവും മാതർകളാൽ നാചമുണ്ടു്
ഏററുകിൻറ കുടുമ്പത്തിൽ പീടൈയുണ്ടു്
എല്ലോർക്കും പൊല്ലാനായി വിളങ്കുവാൻ പാരു്
ചാററുകിൻറ വാണിപത്താൽ വിരയം കൊഞ്ചം
ചരിയററ നൻപർകളാൽ പീടൈകാട്ടും
തൂററുകിൻറ മാതർകളാൽ വഴക്കുകാട്ടും
തുരൈയവരാൽ തുൻപമുണ്ടു് ചുരുക്കായോതേ

സാരം:-ബുധൻ അഷ്ടമസ്ഥാനത്തിൽ നിന്നാൽ പ്രവൃത്തികളെല്ലാം നഷ്ടത്തിൽ വരും സ്ത്രീകരം മൂലമായി ധനനാശമേപ്പെടും. എല്ലാവർക്കും ദുഷ്ടനായി കഴിഞ്ഞുകൂടും. സ്നേഹിതന്മാരിൽ നിന്നു ഉപദ്രവം നേരിടും ഭാര്യയുമായി വഴക്കുണ്ടാകും. രാജകോപം ഉണ്ടായി മനസ്സിനു ദുഃഖം ഏർപ്പെടുന്നതുമാകുന്നു.

12-ൽ ബുധൻ നിൻറപലൻ

ക്രുറിയതോർപന്നിരണ്ടിൽ പുതനിരുന്താൽ
കുവലയത്തിൽ വെകുകലകമുണ്ടുപാര്
വിറിയ[illegible]ാർ വേന്തർകളാൽ തുൻപമുണ്ടു
വിരയമതാൽവെളിതേയം ചെല്ലുനേരും
പൂരിയതോർമനവിയറാംചണ്ടൈയാലെ
പോയിവിട്ടുവാളില്ലത്തിൽ കലകംചൊല്ലു
ആരിയർതന്നുതവിയിനാലന്നമുണ്ടു
ആകാതുയിപ്പലനെയറിവായ് ക്രുറേ.

സാരം:—ജനനലഗ്നത്തിൻെറ പന്ത്രണ്ടാമത്തു് രാശിയിൽ ബുധൻ നിന്നാൽ ഭൂമിയിൽ തനിക്കായ് അനേകവിധമായ കലഹങ്ങളും രാജകോപവും തൻെറ വാസഗ്രഹം വിട്ടുമാറിയിരിക്കാനിടവരുകയും ഭാര്യ കലഹിച്ചുപോകയും കുടുംബത്തിൽ പെട്ടവരാൽ സന്താപത്തിനിടവരുകയും ആ കാലം ബ്രാഹ്മണരുടെ സഹായത്താൽ ഭക്ഷണം കഴിച്ചിരിക്കുന്നതിനും ഇടവരുന്നതാകുന്നു.

8—ൽ ഗുരുനിൻറപലൻ

ക്രൂരമന്ത അട്ടമത്തിൽ കുരുവിരുന്താൽ
കോപമുണ്ടു് മന്നവരാൽ പൊരുളുചേതം
ഏറുതനംകുറൈന്തു് വിടും ചൂലൈനോയും
എണ്ണവൊണാമണൈയിടിവന്തുകിട്ടും
വീറുകിൻറമൈന്തർകളാൽ പൊരുളുംചേതം
വീണാനകാരിയത്താലലൈയനേരും
ചേരുപൊരുചിലവഴിയ അനേകത്തൊല്ലൈ
ചിറപ്പില്ലൈയിപ്പലനെതിരമായോതേ

സാരം:—ജനനലഗ്നത്തിൻെറ എട്ടാംരാശിയിൽ ഗുരു നിന്നാൽ അരശർകളാൽ കോപവും മുതൽ ചേതവും ശൂലരോഗം മണ്ടയിടി കാര്യങ്ങളിൽ ഏർപ്പെട്ടാൽ അനേകമായ വിഘ്നങ്ങളും അനാവശ്യമായുള്ള ധനനാശവും ഉണ്ടാകുന്നതാകുന്നു.

12—ൽ ഗുരുനിൻറപലൻ

നിശ്ചയമായിപ്പന്നിരണ്ടിൽകുരുവിരുന്താൽ
നിനൈവുകൻരുംവിഷപേതിവീക്കമുണ്ടു്

അയ്യമുള്ള അരചർകളാലനേകതുൻപം
ആററവൊണാക്കൊട്ടനോയാൽപൊരുളുംചേതം
ഉച്ചിതമായി ചെയ്യുത്തൊഴിൽതാൻവിട്ടുപോകും
ഉറേറാരാൽ തുൻപമുണ്ടു ഉൺമ്മെയാക
ഇഛയുള്ള കന്നിയിനാൽ പലവുംചേതം
ഇവനുക്കു കണ്ടമൊൻറു ഉണ്ടുപാരേ

സാ:—12-ാം രാശിയിൽ ഗുരു നിന്നാൽ അറിവു കുറയും. വിഷഭേതി വീക്കം ഇവയുണ്ടാകും. രാജകോപത്താലും സ്ത്രീ നിമിത്തവും രോഗബാധ, ധനനാശം, അപവാദം മുതലായവ ഉണ്ടാകും.



# അദ്ധ്യായം രണ്ടു്

## ജനനലഗ്നം കണ്ടുപിടിക്കേണ്ടവഴി

ഒരു ദിവസത്തെ ഉദയം മുതൽ 12 രാശികളായി ഭാഗിച്ചിരിക്കയാണു്. ചിങ്ങം ഒന്നാംതീയതി ഉദയത്തിനു ചിങ്ങം രാശിയും കന്നി ഒന്നാംതീയതി ഉദയത്തിനു കന്നി രാശിയും ഈ ക്രമത്തിനു അതാതുരാശി ഉദയത്തിനു അതാതുരാശികൾ ആരംഭിക്കുന്നു. ആദ്യത്തെ രാശി കഴിഞ്ഞാൽ അടുത്ത രാശി ആരംഭിക്കുന്നു. ഇങ്ങനെ 12 രാശിയും ഒരു ദിവസം കൊണ്ടു തീരുന്നു. എന്നാൽ അതാതുമാസങ്ങളിലെ ഉദയരാശി സംക്രമത്തെ ആശ്രയിച്ചു് തീയതി മുമ്പോട്ടു പോകുംതോറും കുറഞ്ഞു കുറഞ്ഞു വരും. എങ്ങനെ എന്നാൽ ചിങ്ങമാസത്തിൽ 30-ാംതീയതി ആണെങ്കിൽ ചിങ്ങം രാശി ആ മാസം രണ്ടാം തീയതിക്കു മുപ്പതിൽ ഒരു ഭാഗം കുറയും. ഇങ്ങനെ കുറഞ്ഞു കുറഞ്ഞു് 30-ാംതീയതി ചിങ്ങം രാശി രാശിമാനത്തിന്റെ അഞ്ചു നാഴിക 1 വിനാഴികയുടെ മുപ്പതിൽ ഒരു ഭാഗം മാത്രമെ കാണുകയുള്ളു. ഇങ്ങനെ രാശി കണക്കാക്കിയാൽ ജനനസമയം ഏതു രാശി വരുന്നുവോ ആ രാശി ലഗ്നമാകുന്നു. രാശിമാനങ്ങൾ കാലത്തിനും ദേശത്തിനും അനുസരിച്ചു് അല്പം വ്യത്യാസപ്പെട്ടിരിക്കുന്നു.

## രാശിപ്രമാണമറിവാൻ

| രാശി | നാഴിക | വിനാഴിക |
|---|---|---|
| മേടം | 4 | 36 |
| ഇടവം | 5 | 9 |
| മിഥുനം | 5 | 29 |
| കർക്കടകം | 5 | 19 |
| ചിങ്ങം | 4 | 59 |
| കന്നി | 4 | 53 |
| തുലാം | 5 | 17 |
| വൃശ്ചികം | 5 | 27 |
| ധനു | 5 | 23 |
| മകരം | 4 | 54 |
| കുംഭം | 4 | 26 |
| മീനം | 4 | 18 |



## കൂറുകൾ അറിയുന്നതിനു

അശ്വതിയും ഭരണിയും കാർത്തികക്കാലും മേടക്കൂറു്

കാർത്തികമുക്കാലും രോഹിണിയും മകയിരത്തരയും ഇടവക്കൂറു്

മകയിരത്തരയും തിരുവാതിരയും പുണർതത്തിൽ മുക്കാലും മിഥുനക്കൂറു്

പുണർതത്തിൽ കാലും പൂയവും ആയില്യവും കർക്കടകക്കൂറു്

മകവും പൂരവും ഉത്രത്തിൽകാലും ചിങ്ങക്കൂറു്

ഉത്രത്തിൽ മുക്കാലും അത്തവും ചിത്തിരയരയും കന്നി ക്കൂറ്

ചിത്തിര അരയും ചോതിയും വിശാഖത്തിൽ മുക്കാലും തുലാക്കൂറ്

വിശാഖത്തിൽ കാലും അനിഷവും തൃക്കേട്ടയും വൃശ്ചികക്കൂറ്

മൂലവും പൂരാടവും ഉത്രാടത്തിൽ കാലും ധനുക്കൂറ്

ഉത്രാടത്തിൽ മുക്കാലും തരുവോണവും അവിട്ടത്തരയും മകരക്കൂറ്

അവിട്ടത്തരയും ചതയവും പൂരുട്ടാതി മുക്കാലും കുംഭക്കൂറ്

പൂരുട്ടാതികാലും ഉത്രട്ടാതിയും രേവതിയും മീനക്കൂറ്

ഇങ്ങനെ 21 നാളംവീതം ഒരു രാശിയിൽ ചന്ദ്രൻ നിൽക്കുന്നു. ഉദാഹരണം അശ്വതിയും ഭരണിയും കാത്തികയിൽ 15 നാഴികയും വരെ ചന്ദ്രൻ മേടരാശിയിലും കാത്തികയിൽ ബാക്കി 45 നാഴികയും രോഹിണിയും മകയിരത്തിൽ 30 നാഴികയും വരെ ചന്ദ്രൻ ഇടവത്തിലും നിൽക്കുന്നു. ഈ വിധം കണക്കാക്കി ചന്ദ്രനെ എഴുതികൊള്ളണം

ആദിത്യൻ അതാതുമാസത്തിൽ അതാതു രാശിയിൽ നിൽക്കുന്നു. ഉദാഹരണം മേടമാസത്തിൽ ആദിത്യൻ മേടം രാശിയിലും ഇടവമാസത്തിൽ ഇടവം രാശിയിലും ഇപ്രകാരം കണ്ടുകൊള്ളണം.

## ഗ്രഹനില രാശിചക്രത്തിൽ എഴുതേണ്ടും ക്രമം

ഒരു കുട്ടി 1119 ഇടവം 31–ാംനു-രാത്രി 11 മണിയ്ക്കു ജനിച്ചു എന്നിരിക്കട്ടെ. അതിലേയ്ക്കുള്ള ഗ്രഹനില എഴുതേണ്ട ക്രമം താഴെ കുറിക്കുന്നു.

അന്നു ആറുമണി 16 മിന്നിററിനു അസ്തമനം ആകയാൽ ജനനസമയമായ 11 മണിയിൽനിന്നും അസ്തമനസമയത്തെമണിമിനിററുകൾകുറയ്ക്കണം 11 മണി ന്യൂനം 11—6 മ. 16=4 44 6മണി 16 മിനിററു=4മണിക്കൂറു 44 മിനിററു ബാക്കിയുണ്ടു്.ഒരു മണിക്കൂറു 2 നാഴിക 30 വിനാഴിക ഒരു മിനിററ് രണ്ടരവിനാഴികയാണല്ലൊ. ജനനസമയമായ 11 നാഴിക 50 വിനാഴികയിൽ നിന്നും അസ്തമനാൽപരമുള്ള വൃശ്ചികരാശിയും പിന്നെ പോകാവുന്നരാശികളും കുറച്ചാൽ ലഗ്നം ലഭിയ്ക്കും. ഉദയരാശിയുടെ ഏഴാം രാശിയാകുന്നു അസ്തമനരാശി. ഇവിടെ ഇടവം ഉദയരാശിആകയാൽ ഇടവത്തിന്റെ ഏഴാം രാശിയായ വൃശ്ചികം അസ്തമനരാശിയാകുന്നു. പകൽ ജനനമെങ്കിൽ ജനനസമയത്തിൽനിന്നും ഉദയാൽ പരവും രാത്രിഎങ്കിൽ അസ്തമനാൽപരവും കുറയ്ക്കണം. പിന്നീടു വാങ്ങാവുന്ന രാശികളും വാങ്ങുക. പോകാത്തരാശിയാണു് ലഗ്നം എന്നറിയണം. ഇടവം മുപ്പത്തിഒന്നാംതീയതി വൃശ്ചികം രാശിഅഞ്ചുവിനാഴികയുണ്ടു്. 11 നാഴികയിൽനിന്നും അഞ്ചു വിനാഴികപോയാൽ 10 നാഴികയും 55 നാഴികയുംലഭിക്കും. അതിൽനിന്നും ധനുവിന്റെ രാശിപ്രമാണമായ

5നാഴിക 23 വിനാഴിക കുറച്ചാൽ 5 നാഴിക 32 വിനാഴിക ലഭിയ്ക്കും. അതിൽനിന്നും അടുത്തരാശിയായ മകരത്തിൻെറ പ്രമാണം 4 നാഴിക 54 വിനാഴികയാണല്ലൊ. അതു കുറച്ചാൽ 38 വിനാഴിക ലഭിയ്ക്കും. അടുത്തതായ കുംഭരാശിയുടെ പ്രമാണം ശിഷ്ടമുള്ള 38 വിനാഴികയിൽ നിന്നും പോകാത്തതിനാൽ കുംഭലഗ്നമെന്നും കുംഭംലഗ്നത്തിൽ 38 വിനാഴിക ചെന്നു എന്നും ധരിക്കണം. അതുകൊണ്ടു രാശി ചക്രത്തിൽ കുംഭം രാശിയിൽ ലഗ്നം ഇട്ടുകൊള്ളണം. മേൽ പറഞ്ഞ രീതി അനുസരിച്ചു് ഇടവം രാശിയിൽ ആദിത്യനെ എഴുതി കൊള്ളുകയും വേണം.

ചന്ദ്രനെ എഴുതേണ്ടും ക്രമം

1119 ഇടവം മുപ്പത്തിഒന്നാം തീയതി രാത്രി 11 നാഴിക ഇരുട്ടിയപ്പോൾ പുരുരുട്ടാതി നക്ഷത്രമാണല്ലൊ. അന്നു ചതയം 1 നാഴിക എന്നു പഞ്ചാംഗത്തിൽ കാണുന്നുണ്ടു്. അതു കഴിഞ്ഞാൽ പൂരുരുട്ടാതിയാണല്ലൊ രാത്രി 11 നാഴിക ഇരുട്ടിയപ്പോൾ പൂരുരുട്ടാതിയിൽ 42 നാഴിക ആയിട്ടുണ്ടെന്നു് അറിയണം. അതായതു് പകൽ 31 നാഴിക 21 വിനാഴിക+11 നാഴിക=42 നാഴിക 21 വിനാഴിക ചെന്നിരിക്കുന്നതിനാൽ കുംഭം രാശിയിൽ ചന്ദ്രനെ എഴുതണം.

മററു ഗ്രഹങ്ങളെ രാശിചക്രത്തിൽ അടയ്ക്കുന്നതിനു അന്നത്തെ പഞ്ചാംഗത്തിലെ ദൃക്സിദ്ധഗ്രഹപകർച്ചകൾ നോക്കി അതാതുരാശികളിൽ എഴുതിയാൽ ആ ജാതകത്തിൻെറ ഗ്രഹനിലകൾ സിദ്ധിക്കുന്നതാകുന്നു.

സാധാരണയായി രാഹു നിൽക്കുന്നതിന്റെ ഏഴാം രാശിയിൽ ആയിരിക്കും കേതു നിലനിൽക്കുന്നതു്.

| | | | |
|---|---|---|---|
| | | ര ബും ശു | മ |
| ല ച | | | ഗു കു സ |
| ശി | | | |
| | | | |



ഇപ്രകാരം അറിഞ്ഞു കൊള്ളേണ്ടതാകുന്നു.

ഗുളികോദയകാലമറിവാൻ

| ആഴ്ച | പകൽ | | രാത്രി | |
|---|---|---|---|---|
| ഞായർ | 26 | നാഴികയ്ക്കു് | 10 | നാഴികയ്ക്കു് |
| തിങ്കൾ | 22 | ടി | 6 | ടി |
| ചൊവ്വാ | 18 | ടി | 2 | ടി |
| ബുധൻ | 14 | ടി | 26 | ടി |
| വ്യാഴം | 10 | ടി | 22 | ടി |
| വെള്ളി | 6 | ടി | 18 | ടി |
| ശനി | 2 | ടി | 14 | ടി |

ദിനത്തിന്റെ അഞ്ചാം ആഴ്ചയിലെ ഗുളികൻ രാത്രി വരുന്നതാണെന്നും അറിയേണ്ടതാകുന്നു.

### ഗർഭശിഷ്ടം നക്ഷത്രദശ അറിവാൻ

ജനനസമയംവരെ നാളിൽ ചെന്നിട്ടുള്ള നാഴിക എത്രയെന്നു് സൂക്ഷ്മപ്പെടുത്തി അതിനെ നക്ഷത്രനാഴികയായ 60 നാഴികയിൽ നിന്നും കുറച്ചു് ബാക്കിയുള്ള നാഴികയെ ദശാനാഥന്റെ വർഷസംഖ്യകൊണ്ടു പെരുക്കി, 60-ൽ ഹരിച്ചുകിട്ടുന്ന ഫലം വർഷമായിട്ടും ബാക്കി 12-ൽ പെരുക്കി 60-ൽ ഹരിച്ചു കിട്ടുന്നതു് ദിവസമായിട്ടും ബാക്കിയെ 60-ൽ പെരുക്കി 60 കൊണ്ടു് ഹരിച്ചു കിട്ടുന്നതു് നാഴികയായിട്ടും ബാക്കിയുണ്ടെങ്കിൽ വിനാഴികയായിട്ടും കണ്ടുകൊള്ളണം. ഇപ്രകാരം ജനനശിഷ്ടം ദശയെ ആദിയിൽ വച്ചിട്ടു് മുറയ്ക്കു ദശാനാഥന്മാരുടെ വർഷത്തെ കൂട്ടികൊണ്ടാൽ മതിയാകും.

### ദശാവർഷങ്ങളറിവാൻ

| | | | | | |
|---|---|---|---|---|---|
| അശ്വതി | മകം | മൂലം | കേതു. | 7 | വർഷം |
| ഭരണി | പൂരം | പൂരാടം | ശുക്രൻ | 20 | ,, |
| കാർത്തിക | ഉത്രം | ഉത്രാടം | ആദിത്യൻ | 6 | ,, |
| രോഹിണി | അത്തം | തിരുവോണം | ചന്ദ്രൻ | 10 | ,, |
| മകയിരം | ചിത്തിര | അവിട്ടം | ചൊവ്വാ | 7 | ,, |
| തിരുവാതിര | ചോതി | ചതയം | രാഹു | 18 | ,, |
| പുണർതം | വിശാഖം | പൂരുരുട്ടാതി | വ്യാഴം | 16 | ,, |
| പൂയം | അനിഴം | ഉത്രിട്ടാതി | ശനി | 19 | ,, |
| ആയില്യം | കേട്ട | രേവതി | ബുധൻ | 17 | ,, |

### അപഹാരം ഗണിക്കുന്നതറിവാൻ

അവരവരുടെ ദശയിൽ അവരവരുടെ സ്വാപഹാരം അറിയുന്നതിനു് അവരവരുടെ ദശാവർഷംകൊ

ണ്ടു് ദശാവർഷത്തെ ഗുണിച്ചുകൊള്ളണം. ശുക്രൻെറ ദശയിൽ ശുക്രൻെറ അപഹാരം അറിയുന്നതിനു, 20×20 =400—ം. ഇതിൽ ഒരു സ്ഥാനം ഇറക്കി മൂന്നുകൊണ്ടു ഗുണിക്കണം. അപ്പോൾ അതു് ദിവസമായിട്ടുവരും. ബാക്കിയുള്ള സംഖ്യ മാസമായിട്ടും കരുതികൊണ്ടാൽ മതിയാകുന്നതാണു്. മററു അപഹാരങ്ങൾ അറിയുന്നതിനു ദശാവർഷം വച്ചിട്ടു് അപഹാരനാഥൻെറ വർഷംകൊണ്ടു ഗുണിച്ചു് മുറയ്ക്കു കണ്ടുകൊണ്ടാൽ മതിയാകും. ശുക്രദശയിൽ ആദിത്യാപഹാരം അറിയുന്നതിനു് 20×6=120 ഇതിൽ ഒരു സ്ഥാനം ഇറക്കി മൂന്നുകൊണ്ടു ഗുണിച്ചു് എഴുതുന്നതിനു സംഖ്യ ഇല്ലാത്തതിനാൽ ദിവസംഇല്ലാ. 12 മാസം (ഒരുവർഷം) എന്നു് അറിഞ്ഞുകൊള്ളണം ഇപ്രകാരം കണ്ടുകൊള്ളുക.

## ചന്ദ്രലഗ്നമറിവാൻ

ചന്ദ്രൻ നിൽക്കുന്ന രാശിതന്നെയാണു് ചന്ദ്രലഗ്നം. ചാരഫലങ്ങളെ എല്ലാം ചന്ദ്രലഗ്നം കൊണ്ടു അറിയേണ്ടതാകുന്നു.

## കണ്ടകശ്ശനി അറിവാൻ

ജനിച്ചക്കൂറും അതിൽനിന്നു തുടങ്ങിവരുന്ന 4, 7, 10 ഈ രാശികളുമാണു്. ഇതിൽ ശനി സഞ്ചരിക്കുന്നകാലത്തെയാണു് കണ്ടകശ്ശനി എന്നുപറയുന്നതു് കണ്ടകശ്ശനി ഏർപ്പെടുന്ന കാലം ജാതകനു പലവിധമായ കഷ്ടനഷ്ടങ്ങളും സ്ഥലം വിട്ടുമാറുന്നതിനും കളത്രവേർപാടിനും

സ്വജന വിരോധത്തിനും മനഃക്ലേശത്തിനും മററും ഇട വരുന്നതാകുന്നു.

ഏഴരാണ്ടശ്ശനികാലമറിവാൻ

ചന്ദ്രൻനില്ക്കുന്ന രാശിയുടെ 12-ലും ജനിച്ചക്കൂറിലും അതിന്റെ രണ്ടാം രാശിയിലും ശനിസഞ്ചരിക്കുന്ന കാലമാണ് ഏഴരശ്ശനിയെന്നുപറയുന്നതു്. ശനി ഓരോ രാശിയിലും $2\frac{1}{2}$ കൊല്ലം വീതം നില്ക്കുന്നതുകൊണ്ടാണു് 3 രാശിയിലുംകൂടി $7\frac{1}{2}$ കൊല്ലം എന്നു് പറയുന്നതു്. ഏഴരശ്ശനിബാധിക്കുന്ന കാലത്തു് വളരെ ക്ലേശം അനുഭവിക്കുമെന്നാണു് ശാസ്ത്രവചനം. അന്യദേശസഞ്ചാരവും ദുർവ്യവഹാരാദികൾ ഉൽഭവിച്ചു് ധനനാശവും ശത്രുവൃദ്ധിയും തൊഴിൽമുടക്കവും തുടങ്ങുന്നകാര്യങ്ങൾ ഒന്നും തന്നെ സഫലതയിൽ വരാതെ നാശത്തെ പ്രാപിക്കയും രാജകോപത്തിനിടവരുകയും തന്മൂലം ധനനാശവും വാതാദിരോഗം ബാധിച്ചു് കഷ്ടത്തിനിടയാകയും കൃഷി നാൽക്കാലി ഇതുകൾക്കു ദോഷവും സംഭവിക്കുന്നതാകുന്നു.

കാരകഗ്രഹങ്ങളറിവാൻ

| | |
|---|---|
| പിതൃകാരകൻ | സൂര്യൻ |
| മാതൃകാരകൻ | ചന്ദ്രൻ |
| സഹോദരകാരകൻ | ചെവ്വാ |
| വിദ്യാകാരകൻ | ബുധൻ |
| ധനകാരകൻ | വ്യാഴം |
| കളത്രകാരകൻ | ശുക്രൻ |
| മൃത്യുകാരകൻ | മന്ദൻ |

വ്യാഴത്തിനു പുത്രകാരകത്വവും ലാഭകാരകത്വവും ആത്മജ്ഞാനകാരകത്വവും കൂടിയുണ്ടു്.

## നക്ഷത്രദശയും ദശാന്തർഭാഗങ്ങളും

| നാളും ദശാ സംഖ്യയും | ഭുക്തി | വിവരം ആ. | മാ. | തീ. |
|---|---|---|---|---|
| കാർത്തിക ഉത്രം ഉത്രാടം ആദിത്യൻ 6 വർഷം | ആദിത്യൻ | 0 | 3 | 18 |
| | ചന്ദ്രൻ | 0 | 6 | 0 |
| | ചൊവ്വാ | 0 | 4 | 6 |
| | രാഹു | 0 | 10 | 24 |
| | വ്യാഴം | 0 | 9 | 18 |
| | ശനി | 0 | 11 | 12 |
| | ബുധൻ | 9 | 10 | 6 |
| | കേതു | 8 | 4 | 6 |
| | ശുക്രൻ | 1 | 0 | 0 |
| പൂയം അനിഴം ഉത്രട്ടാതി ശനി 19 വർഷം | ആദിത്യൻ | 0 | 11 | 12 |
| | ചന്ദ്രൻ | 1 | 7 | 0 |
| | ചൊവ്വാ | 1 | 1 | 9 |
| | രാഹു | 2 | 10 | 6 |
| | വ്യാഴം | 2 | 6 | 12 |
| | ശനി | 3 | 0 | 3 |
| | ബുധൻ | 2 | 8 | 9 |
| | കേതു | 1 | 1 | 9 |
| | ശുക്രൻ | 3 | 2 | 0 |
| രോഹിണി അത്തം തിരുവോണം ചന്ദ്രൻ 10 വർഷം | ആദിത്യൻ | 0 | 6 | 0 |
| | ചന്ദ്രൻ | 0 | 10 | 0 |
| | ചൊവ്വാ | 0 | 7 | 0 |
| | രാഹു | 1 | 6 | 0 |
| | വ്യാഴം | 1 | 4 | 0 |
| | ശനി | 1 | 7 | 0 |
| | ബുധൻ | 1 | 5 | 0 |
| | കേതു | 0 | 7 | 0 |
| | ശുക്രൻ | 1 | 8 | 0 |

| നാളും ദശാ സംഖ്യയും | ഭുക്തി | ആ. | മാ. | തീ. |
|---|---|---|---|---|
| ആയില്യം കേട്ട രേവതി ബുധൻ 17 വർഷം | ആദിത്യൻ | 0 | 10 | 6 |
| | ചന്ദ്രൻ | 1 | 5 | 0 |
| | ചൊവ്വാ | 0 | 11 | 27 |
| | രാഹു | 2 | 6 | 18 |
| | വ്യാഴം | 2 | 3 | 6 |
| | ശനി | 2 | 8 | 9 |
| | ബുധൻ | 2 | 4 | 27 |
| | കേതു | 0 | 11 | 27 |
| | ശുക്രൻ | 2 | 10 | 0 |
| മകയിരം ചിത്തിര അവിട്ടം ചൊവ്വാ 7 വർഷം | ആദിത്യൻ | 0 | 6 | 6 |
| | ചന്ദ്രൻ | 0 | 7 | 0 |
| | ചൊവ്വാ | 0 | 4 | 27 |
| | രാഹു | 1 | 0 | 18 |
| | വ്യാഴം | 0 | 11 | 6 |
| | ശനി | 1 | 1 | 9 |
| | ബുധൻ | 0 | 11 | 27 |
| | കേതു | 0 | 4 | 27 |
| | ശുക്രൻ | 1 | 2 | 0 |
| അശ്വതി മകം മൂലം കേതു 7 വർഷം | ആദിത്യൻ | 0 | 4 | 6 |
| | ചന്ദ്രൻ | 0 | 7 | 0 |
| | ചൊവ്വാ | 0 | 4 | 27 |
| | രാഹു | 1 | 0 | 18 |
| | വ്യാഴം | 0 | 11 | 6 |
| | ശനി | 1 | 1 | 9 |
| | ബുധൻ | 0 | 11 | 27 |
| | കേതു | 0 | 4 | 27 |
| | ശുക്രൻ | 1 | 2 | 0 |

| നാളും ദശാ സംഖ്യയും | ഭുക്തി | വിവരം ആ. | മാ. | തീ. |
|---|---|---|---|---|
| തിരുവാതിര ചോതി ചതയം രാഹു 18 വർഷം | ആദിത്യൻ | 0 | 10 | 24 |
| | ചന്ദ്രൻ | 1 | 6 | 0 |
| | ചൊവ്വാ | 1 | 0 | 18 |
| | രാഹു | 2 | 8 | 12 |
| | വ്യാഴം | 2 | 4 | 24 |
| | ശനി | 2 | 10 | 6 |
| | ബുധൻ | 2 | 6 | 18 |
| | കേതു | 1 | 0 | 18 |
| | ശുക്രൻ | 3 | 0 | 0 |
| ഭരണി പൂരം പൂരാടം ശുക്രൻ 20 വർഷം | ആദിത്യൻ | 1 | 0 | 0 |
| | ചന്ദ്രൻ | 1 | 8 | 0 |
| | ചൊവ്വാ | 1 | 2 | 0 |
| | രാഹു | 3 | 0 | 0 |
| | വ്യാഴം | 2 | 8 | 0 |
| | ശനി | 3 | 2 | 0 |
| | ബുധൻ | 2 | 10 | 0 |
| | കേതു | 1 | 2 | 0 |
| | ശുക്രൻ | 3 | 4 | 0 |
| പുണർതം വിശാഖം പൂരുരുട്ടാതി വ്യാഴം 16 വർഷം | ആദിത്യൻ | 0 | 9 | 18 |
| | ചന്ദ്രൻ | 1 | 4 | 0 |
| | ചൊവ്വാ | 0 | 11 | 6 |
| | രാഹു | 2 | 4 | 24 |
| | വ്യാഴം | 2 | 1 | 18 |
| | ശനി | 2 | 6 | 12 |
| | ബുധൻ | 2 | 3 | 6 |
| | കേതു | 0 | 11 | 6 |
| | ശുക്രൻ | 2 | 8 | 0 |

ലഗ്നംമുതൽ 12 ഭാവങ്ങളെകൊണ്ടും ഓരോ കാര്യ ങ്ങൾ അറിഞ്ഞു ഫലം പറയേണ്ടതിന്.

ലഗ്നംകൊണ്ടറിയേണ്ടവ

ശരീര ഗുണദോഷങ്ങൾ ജയവും കീർത്തിയും, സുഖം
ഓജസ്സും, ശക്തി, സൌന്ദര്യം ലഗ്നംകൊണ്ടു പറഞ്ഞിടാം.

രണ്ടാംഭാവം.

കുടുംബം ധനവും വാക്കും വലത്തെകണ്ണു വിദ്യകൾ
പണ്ടുപണ്ടുള്ള ധനവും പത്താഴം പെട്ടി ചെല്ലവും
പാത്രങ്ങളമ്പലംതന്നാൽ ഭരിക്കപ്പെട്ടതൊക്കയും
നിധിനിക്ഷേപവസ്തുക്കൾ രണ്ടാംഭാവത്തിലായ്വരും.

മൂന്നാംഭാവം.

വീര്യശൌര്യങ്ങൾ ധൈര്യങ്ങൾ ദുർബുദ്ധി കുടിലതാപവും
സഹോദരന്മാർ സഹായ്യം മൂന്നാംഭാവത്തിലായ്വരും.

നാലാംഭാവം

മാതാവും ബന്ധുവർഗ്ഗങ്ങളമ്മാവൻ മരുമക്കളും
കൃഷിയും വെള്ളവും വീടും വാഹനം നാലിൽ വന്നിടും.

അഞ്ചാംഭാവം

മനസ്സും ബുദ്ധിയും ജ്ഞാനം സന്താനം പൂർവ്വപുണ്യവും
മന്ത്രങ്ങളമമാത്യന്മാരെല്ലാം അഞ്ചിൽവന്നിടും.

ആറാംഭാവം

കള്ളന്മാരാധിയും വ്യാധി വ്രണം ശത്രുക്കളായുധം
ശാപാഭിചാര വിഘ്നങ്ങളാറാംഭാവത്തിലായ്വരും.

ഏഴാംഭാവം

കല്യാണം ഭാര്യയും ഭർത്താ കിടപ്പിൽ വട്ടമൊക്കയും
നഷ്ടംവന്ന പദാർത്ഥങ്ങൾ സപ്തമംകൊണ്ടു ചൊല്ലിടാം.

അഷ്ടമഭാവം

സർവ്വനാശങ്ങളാപത്തു ഭൃത്യരും മാനഹാനിയും
മരണത്തിൻെറ വൃത്താന്തം അഷ്ടമംകൊണ്ടു ചൊല്ലിടാം.

ഒൻപതാംഭാവം

അച്ഛനും ഭാഗ്യവും പുണ്യം തപസ്സും ധമ്മവും ദയാ
മക്കൾ തന്മക്കളും ദാനം നവമംകൊണ്ടു ചൊല്ലിടാം.

പത്താംഭാവം

ദേവാലയങ്ങൾ വഴിയും വഴിയമ്പലമൊക്കയും
നഗരം സഭയും ദാസ്യം പത്താംഭാവത്തിലാസ്ഥരും.

പതിനൊന്നാംഭാവം

ജ്യേഷ്ഠന്മാരിഷ്ടസാദ്ധ്യങ്ങൾ വളർന്നിട്ടുള്ള മക്കളും
ഏകാദശത്തിൽ ചൊല്ലീടാമിടത്തുള്ളൊരുകർണ്ണവും.

പന്ത്രണ്ടാംഭാവം

പാപവും നാശവും വീഴ്ച നരകത്തിൽ കിടപ്പതും
സ്ഥലംവിട്ടുള്ള ഗമനം കുറയുന്നവയൊക്കയും
പന്ത്രണ്ടാംഭാവമാകുന്നിതിടത്തുള്ളൊരു നേത്രവും
അന്യങ്ങളായകാര്യങ്ങൾ യുക്തികൊണ്ടു പറഞ്ഞിടാം.

---

# അദ്ധ്യായം മൂന്നു്.

ഭാവചിന്തന

യോ യോ ഭാവഃ സ്വാമിദൃഷ്ടോ യുതോ വാ
സൌമ്യൈർവ്വാസ്യാത്തസ്യ തസ്യാഭിവൃദ്ധിഃ
പാപൈരേവം തസ്യഭാവസ്യ ഹാനി
ന്നിർദ്ദേഷ്ടവ്യപ്രശ്നതൊ ജന്മതോ വാ

സാരം:—ലഗ്നം തുടങ്ങി ഏതൊരു ഭാവത്തെ ആണോ ചിന്തിക്കുന്നതു് അതാതുഭാവത്തിനു ഭാവാധിപന്റെ ദൃഷ്ടി ഭാവാധിപന്റെ യോഗം സൌമ്യദൃഷ്ടി സൌമ്യയോഗം ഇവകൾ ഭാവത്തിനു അഭിവൃദ്ധിയും നേരേമറിച്ചു് പാപദൃഷ്ടി പാപയോഗം ഇവകൾ ഭാവത്തിനു ഹാനിയുമാണു്. ഇതു് പ്രശ്നത്തിനും ജാതകത്തിനും സാധാരണമാണു്.

ഷഷ്ഠം ദ്വാദശമഷ്ടമഞ്ച മുനയോ
ഭാവാനനിഷ്ടാൻ വിദുഃ
തന്നാഥാനപിത വീക്ഷിതായദധിപാ
യേ വാ ച ഭാവാഃ സ്വയം
തത്രസ്ഥാശ്ചയദീശ്വരാസ്സ്യയ ഇമേ
നോ സന്തി ഭാവാ ന്നൃണാം
ജാതാ വാ വിഫലാ വിനിഷ്ടവികലാ
സ്തത്രാതി കഷ്ടോഷ്ടമ

സാരം:-6, 8, 12 ഈ ഭാവങ്ങൾ അനിഷ്ടങ്ങളാകുന്നു. ഈ 3 അനിഷ്ടസ്ഥാനാധിപന്മാരുടെയും യോഗദൃഷ്ട്യാദി

കൾ ഏതേതു ഭാവാധിപന്മാക്കുണ്ടോ ആ ഭാവങ്ങൾ ഏതേതു ഭാവങ്ങൾക്കുണ്ടോ അതുകൾ മേൽപ്പറഞ്ഞ മൂന്നു സ്ഥാനങ്ങളിൽ ഏതേതു ഭാവാധിപന്മാർ നിൽക്കുന്നുവൊ ആ ഭാവങ്ങൾക്കും ഫലം ഉണ്ടാകുന്നതല്ലാ. ഉണ്ടായാൽ തന്നെ നശിച്ചും അനുഭവഗോചരമാവാതേയും ആയി ത്തീരുന്നതാണു്. മേൽപ്പറഞ്ഞ മൂന്നു സ്ഥാനങ്ങളിൽ വച്ചു് അഷ്ടമം അതികഷ്ടമാകുന്നു.

ഗ്രഹങ്ങളുടെ ബലവിശേഷമറിവാൻ

ഗ്രഹേ പൂർണ്ണബലപ്രാപ്തേ ഫലം പൂർണ്ണസമാദിശേൽ
അർദ്ധമർദ്ധം പാദഹീനേ പാദോനം പദമല്പ്പിനാ

സാരം:-ഗ്രഹങ്ങൾ പൂർണ്ണബലവാന്മാരാണെങ്കിൽ അവരെക്കൊണ്ടു് പറയാവുന്ന ഫലങ്ങൾ പൂർണ്ണമായും പകുതിബലമുണ്ടെങ്കിൽ ഫലങ്ങളെ അർദ്ധരൂപമായും ബലം മുക്കാൽഭാഗമാണെങ്കിലും കാൽഭാഗമാണെങ്കിലും ഫലങ്ങളെ അതിനോടു യോജിപ്പിച്ചും പറഞ്ഞുകൊള്ളണം.

ഭാഗ്യയോഗലക്ഷണമറിവാൻ

ഭാഗ്യാധിനാഥോപി ചഭാഗ്യകർത്താ
ശുക്രോപി പാപൈസ്സഹചേത്രിഷുസ്യാൽ
ഷഡാദി ഭാവേഷു ച ഭാഗ്യഹീനം
കേന്ദ്രത്രികോണോപഗതോപിഭാഗ്യം

സാരം:-ഒൻപതാം ഭാവാധിപനും ഭാഗ്യകാരകനായ ശുക്രനും, പാപഗ്രഹങ്ങളോടുകൂടി 6, 8, 12 ഈ ഭാവങ്ങളിൽ നിന്നാൽ ഭാഗ്യഹാനിയെ ചെയ്യും. അവർ കേന്ദ്ര

ത്രികോണങ്ങളിൽ നിന്നാൽ അതിഭാഗ്യത്തെ കൊടുക്കു ന്നതുമാകുന്നു.

ഭാഗ്യസ്ഥിതോ വാഹനരാശി സംസ്ഥേ
ശുക്രേ ച ജീവേ ശുഭരാശിയുക്തേ
ഭാഗ്യാധിപേകോണചതുഷ്ടയേ വാ
ബഹുതദേശാഭരണം നയാനം

സാരം:—വ്യാഴം ഒൻപതിലും ശുക്രൻ ഒൻപതിലൊ നാലിലോ വരികയും ഭാഗ്യാധിപൻ കേന്ദ്രങ്ങളിലൊ ത്രികോണങ്ങളിലൊ വരികയും ചെയ്താൽ വളരെ ദേശങ്ങ ളിൽ കീർത്തികേട്ട പൂജ്യനായിത്തീരും.

പ്രവൃത്തിഫലമറിവാൻ

ലാഭസ്ഥാനഗതേ സൂര്യേ രാഹുഭൌമസമന്വിതേ
രവിപുത്രേണസംയുക്തേ കർമ്മച്ഛേത്താഭവേന്നരഃ

സാരം:—പതിനൊന്നിൽ സൂര്യൻ ചൊവ്വയോടൊ രാഹുവിനോടൊ ശനിയോടൊ ചേർന്നു നിന്നാൽ പ്രവൃ ത്തിയ്ക്കു പരിപൂർണ്ണഫലം ഉണ്ടാകുന്നതല്ല.

കർമ്മസ്ഥാനഗതേ മന്ദേ നീചഖേചരസംയുതേ
കർമ്മേശേപാപസംയുക്തേ കർമ്മഹീനോഭവേന്നരഃ

സാരം:—പത്താംഭാവത്തിൽ ശനി നീചസ്ഥന്മാരായ ഗ്രഹങ്ങളോടു ചേർന്നു വരികയും പത്താംഭാവാധിപന്നു് ഭാവയോഗം വരുകയും ചെയ്താൽ പ്രവൃത്തി ഒന്നുമില്ലാതെ അലഞ്ഞു നടക്കാനിടവരും.

സന്യാസയോഗമറിവാൻ

മാനേചരാഹോര്യുദി സോച്ചകാംശേ
ഭാഗീരഥീസ്നാന ഫലം ലഭേത

മാനേ ച മീനേ യദിവാക്പുത്രേ
സന്ന്യാസയോഗം പ്രവദന്തി തസ്യ

സാരം:-ഉച്ചരാശി അംശകത്തോടുകൂടി രാഹു പത്താമേടത്തുനിന്നാൽ ഗംഗാസ്നാനം ചെയ്യും. ശനി മീനത്തിൽ പത്താം ഭാവത്തിൽ നിന്നാൽ അവൻ സന്ന്യാസിയായി തീരുന്നതാണു്.

വൃത്തിനിർണ്ണയമറിവാൻ

അത്ഥാപ്തിം കഥയേ ദ്വിലഗ്നശശിനോഃ പ്രാബല്യതഃഖേചരൈർ
മാനസ്ഥൈഃപിതൃമാതൃശത്രുസസുഹൃൽഭ്രാത്രാദിഭിഃസ്യാൽധനം
ഭൃത്യാദപ്യദിനനാഥലഗ്നശശിനാം മദ്ധ്യേ ബലീയസ്തതഃ
ധർമ്മേശസ്ഥ നവാംശരാശിപവശാദ്വിത്തിം ജഗുസ്തദ്വിദഃ

സാരം:—ലഗ്നത്തിനും ചന്ദ്രനുംതമ്മിൽ ഏതൊന്നിനാണൊ ബലാധിക്യം കാണുന്നതു് അതിനെ അടിസ്ഥാനമാക്കി വേണം ധനലാഭമാർഗ്ഗത്തെ ചിന്തിക്കേണ്ടതു്. ലഗ്ന ചന്ദ്രന്മാരിൽ ബലമുള്ളതിന്റെ പത്താംഭാവത്തിൽ ആദിത്യൻ നിന്നാൽ പിതാവിൽ നിന്നാണു് ധനലാഭമെന്നും ചന്ദ്രൻനിന്നാൽ മാതാവിൽനിന്നാണെന്നും ചൊവ്വാനിന്നാൽ ശത്രുക്കളിൽ നിന്നാണെന്നും ബുധൻ നിന്നാൽ ബന്ധുജനങ്ങളിൽ നിന്നാണെന്നും വ്യാഴം നിന്നാൽ സഹോദരങ്ങളിൽ നിന്നാണെന്നും ശുക്രൻ നിന്നാൽ ഭാര്യയിൽ നിന്നാണെന്നും ശനി നിന്നാൽ ഭൃത്യന്മാരിൽ നിന്നാണെന്നും പറയേണ്ടതാകുന്നു.

## വാഹനലാഭം ഗ്രാമലാഭം ഇവകളറിവാൻ

യച്ചതുർത്ഥേതുംഗഖേടാഃ ശുഭസ്വാമിഗ്രഹാശ്ചവാ
വാഹനഗ്രാമലാഭശ്ച പശുവൃദ്ധിശ്ച ഭൂയസീ

സാരം:—യാതൊരു ഭാവത്തിൻെറ നാലിൽ ഉച്ച ത്തിൽ നില്ക്കുന്ന ഗ്രഹം അല്ലെങ്കിൽ ശുഭനായോ ഭാവനാ ഥനായോ ഇരിക്കുന്ന ഗ്രഹം വരുന്ന ആ ദശയിൽ വാഹന ലാഭം ഗ്രാമലാഭം വളരെ പശുക്കളുടെ അഭിവൃദ്ധി മുത ലായ ഫലങ്ങളെ സംഭവിപ്പിക്കും.

## കളത്രഭാവത്തിൽ സൂര്യാദിഗ്രഹങ്ങൾ നിന്നാൽ ഉണ്ടാകാവുന്ന ഫലങ്ങൾ

വന്ധ്യാസംഗോമദേ ഭാനൌ
ചന്ദ്രേ രാശിസമസ്ത്രീയാ
കുജേരജസ്വലാസംഗോ
വന്ധ്യാസംഗശ്ചകീർത്തിതഃ

സാരം:—ഏഴാംഭാവത്തിൽ ആദിത്യൻ നിന്നാൽ വന്ധ്യയോടുള്ള ചേർച്ചയും ചന്ദ്രൻ നിന്നാൻ അനുകൂല യായ സ്ത്രീയോടുള്ള ചേർച്ചയും ചൊവ്വാ നിന്നാൽ തീണ്ടാ യിരുന്ന സ്ത്രീയോടൊ അഥവാ ഭർത്താവു് മരിച്ചസ്ത്രീയോ ടോ ചേർച്ചയും ബുധൻ നിന്നാൽ വേശ്യയിലോ നിന്ദ്യ സ്ത്രീകളിലോ ചേർച്ചയും വ്യാഴം നിന്നാൽ ബ്രാഹ്മണസ്ത്രീ ഗർഭമുള്ളസ്ത്രീ ഇവർകളോടുകൂടിയോ ശനി, രാഹു, കേതു, ഇവർനിന്നാൽ നീചസ്ത്രീ തീണ്ടായിരുന്നവൾ ഇവരിലൊ ചേർച്ചയും ആശപ്പെടുന്നവനായും ഭവിക്കും.

ലാഭത്തിന വിഘ്നമുണ്ടാകുന്ന ലക്ഷണമറിവാൻ

ലാഭേ പാപേ ച വ്യയേ പാപയുക്തേ
ദൃഷ്ടേ പാപക്ഷേത്രയുക്തേന യുക്തേ
ലാഭാൽ കാമേ ലാഭവിഘ്നം നിരത്ഥം
സൌമ്യാനാം തദ്വീക്ഷണം വിഘ്നനാശഃ

സാരം:—പതിനൊന്നിലും പന്ത്രണ്ടിലും പാപയോഗവും പാപദൃഷ്ടിയും ഉണ്ടാകയും പതിനൊന്നിൻെറ ഏഴാം ഭാവത്തിൽ പാപനോടുകൂടി പാപഗ്രഹം നില്ക്കുകയും ചെയ്താൽ ലാഭത്തിന വിഘ്നവും ധനഹാനിയും സംഭവിക്കും. ശുഭദൃഷ്ടിയുണ്ടെങ്കിൽ വിഘ്നം സംഭവിക്കുന്നതല്ലെന്നും അറിയണം.

സ്ഥാനപ്രദാ ദശമസപ്തമഗാശ്ച സൌമ്യാ
മാനാത്ഥദാസ്സുതലഗ്നഗതാ ഭവന്തി
പാപവ്യയായ സഹിതാനശുഭ പ്രദാസ്സ്യുർ
ലഗ്നേ ശശീ ന ശുഭദോ ദശമേ ശുഭശ്ച

സാരം:—ലഗ്നാൽ ഏഴാമിടത്തും പത്താമിടത്തും ശുഭഗ്രഹങ്ങൾ നിന്നാൽ സ്ഥാന ലാഭത്തേയും ലഗ്നത്തിലും ലഗ്നാൽ രണ്ടാമിടത്തും അഞ്ചാമിടത്തും ശുഭഗ്രഹങ്ങൾ നിന്നിരുന്നാൽ മാനം, ധനം ഇവയുടെ ലാഭത്തേയും പറഞ്ഞുകൊള്ളണം. പതിനൊന്നിലും പന്ത്രണ്ടിലും പാപന്മാരുടെ സ്ഥിതി ഉണ്ടായിരുന്നാൽ അശുഭത്തെ പറയണം. കാൎയ്യലാഭാദികൾക്ക് ലാഭഭാവമായ പതിനൊന്നാമിടത്തു പാപഗ്രഹം നന്നല്ലാ. പാപനായ ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുന്നതു് അശുഭവും പാപനായാലും പത്താമിടത്തുനിന്നാൽ ശുഭവുമാകുന്നു.

## ജാരപുത്രലക്ഷണമറിവാൻ
(തമിഴ്)

പാരപ്പാപന്നിരെണ്ടിൽ മതിയും നിക്ക
പകരുകിൻറ, പവുമന്നമേ മതിക്കിയെട്ടിൽ
ചീരപ്പാ ചൊവ്വായ്ക്കിയെട്ടിൽ തീയർ
ചിവചിവാ ചെന്മന്നമോ അന്നിയപീചം

സാരം:—ജനനലഗ്നാൽ പന്ത്രണ്ടാം ഭാവത്തിൽ ചന്ദ്രൻ നിൽക്കയും ചന്ദ്രൻെറ എട്ടിൽ ചൊവ്വാ നിൽക്കയും ചൊവ്വായുടെ എട്ടിൽ പാപഗ്രഹങ്ങൾ നില്ക്കയും ചെയ്താൽ ജാരപുത്രനാണെന്നു അറിയേണ്ടതാകുന്നു.

### വേറൊന്നു്

സൂൎയ്യനോടു് ഗുളികൻ ചേൎന്നു് ലഗ്നത്തിൻെറ അഷ്ടമ സ്ഥാനത്തിൽ ഇരിക്കയാണെങ്കിൽ ജാരപുത്ര ലക്ഷണത്തെ പറയേണ്ടതാകുന്നു.

### വിദേശസഞ്ചാരഫലമറിവാൻ

പാരപ്പാപരമകുരുശനിയുംപാമ്പും
ബലമാകചരഉഭയമമൎന്നുനിക്ക
ചീരപ്പാജന്മന്നമേ ഊരൈവിട്ടു്
ശിവശിവാ ചിലകാലം തേശംചെയ്യൻ
ക്രൂരപ്പാകുടിനാതൻ പലുത്തിരുക്ക
കൊററവനേ കുമരന്നന്താൻ കുടിയിൽവന്തു്
വീരപ്പാ വെകുകാലം വാചഞ്ചെയ്യൻ
വിളമ്പിനേൻ പുലിപ്പാണിവിളമ്പക്കേളേ

സാരം:-വ്യാഴനും ശനിയും രാഹുവും ബലവാനായി ചരരാശിയിലൊ ഉഭയരാശിയിലൊ ഇരുന്നാൽ ജാതകൻ

നാട്ടുവിട്ട കുറെക്കാലം വിദേശത്തിരിക്കാനിടവരും. ലഗ്നാധിപൻ ബലവാനായിരുന്നാൽ തിരിയെ തന്നാട്ടിൽ മടങ്ങിവന്നു് ബഹുകാലം വസിക്കുന്നതാകുന്നു.

നിധികിട്ടുന്ന ലക്ഷണമറിവാൻ

ക്രൂരപ്പാകരുമാതിനാലിൽതോൻറ
കൊററവനെ കുടിനാതൻകോണം രണ്ടിൽ
ചീരപ്പാജന്മനുക്കപ്പുതയൽകിട്ടും
ജഗത്തിൽ നല്ലപേർവിളങ്കും ചെയ്യുംവല്ലോൻ
ആരപ്പാങ്കശപങ്കംകാടിയുണ്ടു്
അപ്പനെ അന്നചത്തിരവും കെട്ടി
വീരപ്പാ വെകുപേക്കുഅമൃതളിപ്പൻ
വിതമാനപുലിപ്പാണി വിളമ്പിനേനേ

സാരം:—പത്താം ഭാവാധിപൻ നാലിലും ലഗ്നാധിപൻ ത്രികോണത്തിലൊ രണ്ടിലൊ നിൽക്കയും ചെയ്താൽ ജാതകന്നു നിധിലാഭം കിട്ടുന്നതാണു്.

ഓരോ ഭാവങ്ങളെകൊണ്ടും ചിന്തിക്കേണ്ടതറിവാൻ.

തമിഴ് ഗ്രന്ഥവചനം.

ലഗ്നഭാവം.

ചീർമലിമുതർപാകത്തിൻ പലൻററാൻചിന്തിതങ്കിലേ
ചമെയ്ചൊരൂപം
പേർമലിവയതുമ്പകർതനന്താനും പെരുനിതികീർത്തി
മൂർത്തികളും

ഏർമലിചുപചന്തോഷമും നിരമുമിലക്കണ
മുപാങ്കമേ മുതലാം
താർമലിപോകർതാളിണൈവണങ്കിചാററി
നേൻ പുലിപ്പാണിതാനേ

രണ്ടാംഭാവം

താനമികരെണ്ടത്തിൻ പെയരൈക്കേള
തൻകുട്ടംപംമൊഴിചെരിനേത്തിരമും വിത്തൈ
ഈനമിലാച്ചെൽവമുടൻ ശാസ്ത്തിരവാക്ക്
ഇരുപൊന്നും മുപത്തേചമിയമ്പും കേൾവി
മാനമികചവുപാക്കിയങ്കമനം പുത്തി
മററുമുള്ള നവരത്തിൽ വകൈയിൻ പേതം
ഊനമില്ലാതിവൈപാർത്തു മുണർത്തുമെൻറ്
ഉരൈത്തിട്ടേൻ പുലിപ്പാണി ഉറുതിയാമേ

മൂന്നാംഭാവം

ആനമൂൻറാമിടത്തിനരും പലൻ
മാനവീരിയം മററയിർ ചേക്കയും
താനയോക്ന്തയിരിയഞ്ചകോതരർ
ഈനവേലൈ ഇരുങ്കലൻ വീരമേ

നാലാം ഭാവവും അഞ്ചാംഭാവവും

വിത്തൈവാകനം വീട്ടുചുപാചുപം
മെത്തൈയന്നൈമികുചുകംനാൻകതാം
പത്തിൽപാതിപഴൈയ ചീമാൻ മന്തിരം
വിത്തൈ പുത്തി പുത്തിരർ ചെൽവമേ

### ആറാം ഭാവം

ആറാമിടത്തിനത്തു പലൻറാനപ്പാ
ആയുതത്താൽ രണങ്ങൊല്ല ഞാതി തുൻപം
വീരാനയുത്തമൊട്ട തിരവിയ നഷ്ടം
മികുതിരുടർ ജലമടങ്ങൈ വിനയുചോർവും
ക്രൂരാന മെയ്‌വാതൈ പെണ്ണാൽ കണ്ടം
ക്രൂട്ടമേ പെരും പാലും നോയുംമെൻറു്
പോരാന ചിറൈച്ചാലൈ കിട്ടുമെൻറു്
പേചിനേൻ പുലിപ്പാണി പിരിയത്തോടേ



### ഏഴാമിടം

സപ്തമത്തിൽ പലൻകേള്ള മണമതാകും
തകുമടങ്ങൈപുതലവക്ക് ചാററുമിൻപം
ചിത്തമുള്ളവിപകാരമനഞ്ചുററത്താർ
അപിമാനമരചരത്തു ചേർചരുമാനം
തത്തുകയൽ വിഴിമാത്തു ചേർക്കൈനെൻറായ്
ചതിരുടനെ താൻവന്ത് ചേരുമെൻറു്
കൊത്താക നീയറിന്ത് ക്രൂരവായേൽ
കുറിത്തപ്പാ പലൻ വന്തുക്രൂട്ടമൻറെ

### എട്ടാമിടം

അഷ്ടമയോകമരുംപിണിചണ്ടൈയും
നഷ്ടങ്കിലേചം പകൈനൻ മരണമും
തുഷ്ടമ്പമും കുൻറു മലൈ ഏറി
കഷ്ടപ്പെട്ടു കലങ്കി വിഴതലേ

## ഒൻപതാമിടം

ഒൻപതാം പലനാകുമുപതേച
മിൻപക്രുപമികും പണിക്രുപമും
വൻപതാന മരിയും വളപ്പമും
തൻമ്മതാനന്തനങ്കളും ചാററുവർ

## പത്താമിടം

പത്താകുമിടത്തിനതു പലനെക്കേള
പട്ടണങ്കൾ താപിത്തൽപവങ്കളോട്ട
വിത്താനപല പുണ്ണ്യയം തേചാപിമാനം
വീരാന അരചനൊട്ട കരുമം ഞാനം
ചിത്തമതിലിരക്കമികുതെയ്‌വഭക്തി
ചേരുകിൻറ ചവുരിയമും കെർപ്പമൂണും
നത്തുകിൻറ പൂചൈയൊട്ട മനൈവിചേർകൈ
നലമാകയിപ്പലനെ നവിലുവായേ

## പതിനൊന്നാമിടം

പത്തിന്മേലൊൻറാകും പലനെ നൻറായ്
പകരുകിറേൻ പയിർ വളമ്പം പരിനൽവേഴം
വിത്തൈമികുലാഭനല്ലറിവു ചേർപൊക്ക
മികുമനതിർറുക്കമൊട്ട ചിവികൈചേരും
ഉത്തരിയഞ്ചെറിന്തപചും പൊന്നൈയൊത്ത
ഉയർമനവിയോകമത്തുമുതലായുള്ള
മെത്തവെനീയറിന്തു വിളമ്പുവായേൽ
വേതമായുൻവാർത്തൈ വിരുമ്പുവാരെ

പന്ത്രണ്ടാമിടം

പത്തിൻമേൽ ഇരണ്ടാകും പെയരൈക്കേള്
പരതേചവൃത്തിയോകാം പണത്തിൻ ചേർവ്വ
ചത്താനപലപോകിചയനത്തിയാകം
തമ്മൊടു കമ്മപലൻ ചവുക്കിയമാക
വിത്താനപലപുണ്ണിയ വിവാതമോടു
വിളൈന്തിടുമേ തൊഴിലാന പലത്താനങ്കൾ
കർത്താതെ പോകരുട കരുണയാലെ
ഉരൈത്തിട്ടേൻ പുലിപ്പാണി കരുതൈത്തേത്താനേ

രാഹുവിശേഷഫലം

പാരപ്പാഞനമൊൻറ് പകരക്കേള്
പഞ്ചമത്തിൽ കരുനാകം അമൈന്തുനിർക്ക
ചീരപ്പാ ചെങ്കതിരോൻ പാർത്തിട്ടാലും
ജെന്മനവൻ പിരതേച വാചം ചെയ്‌വൻ
ആരപ്പാഅകംപൊരുളും നിലമും കിട്ടും
അപ്പനെ അവൻ പിതാലെച്ചപണ്ണാൻ
ക്രൂരപ്പാ കമരനക്ക് അറുപത്തഞ്ചിൽ
ക്രൂരവനാർ നെരിയാണാം ചാററിനേനേ

രാഹുദൃഷ്ടിഅറിവാൻ

സുതമദനനവാന്തേ പൂർണ്ണദൃഷ്ടം തമസ്ഥാ
യുഗളദശമഗേഹേചാർദ്ധ ദൃഷ്ടിം വദന്തി
സഹജരിപുവിപശ്യൻ പാദദൃഷ്ടിം മുനീന്ദ്രാഃ
നിജഭവനമുപേതാഃലോചനാന്ധഃപ്രദിഷ്ടഃ

സാരം:—രാഹുവിന്നു 5, 7, 9, 12 ഈ ഭാവങ്ങളിൽ പൂർണ്ണദൃഷ്ടിയും 2, 10 ഈ ഭാവങ്ങളിൽ അർദ്ധ

ദൃഷ്ടിയും 3, 6 ഈ ഭാവങ്ങളിൽ കാൽദൃഷ്ടിയും ഉണ്ട്. സ്വക്ഷേത്രത്തിൽ ദൃഷ്ടിതന്നെ സംഭവിക്കയില്ല.

സൌരയൂഥവിവരണം

സൂര്യൻ തുടങ്ങിയ സപ്തഗ്രഹങ്ങളിൽ സ്ഥിതിചെയ്യുന്ന ഒന്നാണു് സൌരയൂഥം.

സൂര്യനു മററു ഗ്രഹങ്ങളെക്കാൾ പ്രാധാന്യതയുണ്ട്. കാരണം സൂര്യൻ ജഗച്ചക്ഷുസ്സും പ്രതാപശാലിയുമാകയാലാകുന്നു. രാശി ചക്രത്തിന്റെ മദ്ധ്യഭാഗത്തിലാണു് സ്ഥിതിചെയ്യുന്നതു്. തന്റെ ആകർഷണശക്തികൊണ്ടു് മററു ഗ്രഹങ്ങളെ യഥാസ്ഥാനം നിറുത്തുകയാണു് ചെയ്യുന്നതു്. മററുള്ള ഗ്രഹങ്ങൾ സൂര്യനുചുററുമായി സഞ്ചരിക്കുന്നു.

രാഹുവും കേതുവും ഛായാഗ്രഹങ്ങളാണു്. എന്നാൽ അവയെക്കൂടെ സപ്തഗ്രഹങ്ങളോടു ചേർത്തു നവഗ്രഹങ്ങളായി സ്വീകരിച്ചുവരുന്നു. ഭൂമിയിൽനിന്നും ഏററവും ദൂരെ സ്ഥിതിചെയ്യുന്ന ഗ്രഹമാണു് ശനി.

ഗ്രഹഗതികൾ അറിയുന്നതിനു്

സൂര്യനു 30 ദിവസവും ചന്ദ്രനു 27 ദിവസവും ചൊവ്വായ്ക്കു 18 മാസവും ബുധനു സൂര്യനെപ്പോലെയുള്ള സമയം വേണ്ടിവരുമെങ്കിലും സൂര്യനോടു ഏററവും അടുത്തുള്ള ഗ്രഹം ആകയാൽ സഞ്ചാരം സ്ഥിരതയില്ലാത്ത രീതിയിൽ ആകാറുണ്ടു്. പ്രായേണ ബുധനു ഒരു രാശി കടക്കുന്നതിനു 27 ദിവസം വേണ്ടിവരും. വ്യാഴത്തിനു ഒരു വർഷവും ശനിയ്ക്കു $2\frac{1}{2}$ വർഷവും വേണ്ടിവരുന്നു.

ശുക്രനു മിക്കവാറും സൂര്യനെപ്പോലെയുള്ള ഗതിതന്നെ യാകുന്നു. എന്നാൽ എല്ലാ ഗ്രഹങ്ങളും മുൻപോട്ടു സഞ്ചരിക്കുന്നവയാകുന്നു. രാഹു കേതുക്കൾമാത്രം പുറകിലോട്ടു സഞ്ചരിക്കും. അതായതു് കിഴക്കുനിന്നും പടിഞ്ഞാറോട്ടാണു്. അവർക്കു ഒരു രാശിയെ കടന്നുപോകുന്നതിനു $1\frac{1}{2}$ വർഷം വേണ്ടിവരും.

നക്ഷത്രനാഥന്മാരറിയുന്നതിനു്

| | | | |
|---|---|---|---|
| അശ്വതി | അശ്വിനികുമാരന്മാർ | | |
| ഭരണി | യമൻ | ചോതി | വായു |
| കാത്തിക | അഗ്നി | വിശാഖം | ഇന്ദ്രാഗ്നി |
| രോഹണി | ബ്രഹ്മാവു് | അനിഴം | മിത്രൻ |
| മകയിരം | ചന്ദ്രൻ | തൃക്കേട്ട | വാസവൻ |
| തിരുവാതിര | ഈശൻ | മൂലം | നിരൃതി |
| പുണർതം | അദിതി | പൂരാടം | ജലം |
| പൂയം | വ്യാഴം | ഉത്തിരാടം | വിശ്വദേവകൾ |
| ആയില്യം | സർപ്പം | തിരുവോണം | വിഷ്ണു |
| മകം | പിതൃക്കൾ | അവിട്ടം | വസുക്കൾ |
| പൂരം | ഭഗൻ | ചതയം | വരുണൻ |
| ഉത്രം | ആര്യമാവു് | പൂരുട്ടാതി | അജൈകപാത്തു് |
| അത്തം | സൂര്യൻ | ഉത്തൃട്ടാതി | അഹർബുദ്ധ്നി |
| ചിത്തിര | ത്വഷ്ടാവു് | രേവതി | പൂഷാവു് |

ഇവർ നക്ഷത്രനാഥന്മാരാകുന്നു.

## കാരകചിന്തനയിൽ വിശേഷവിധികൾ അറിയാൻ

സൂര്യാദിഗ്രഹങ്ങളിൽ വച്ച് ബലമേറിയ ഗ്രഹത്തിനാണ് കാരകത്വത്തിന്ന അവകാശമുള്ളത്. ചന്ദ്രകുജന്മാരിൽ വച്ച് ബലവാൻ ആരാണൊ ആ ഗ്രഹമാകുന്നു മാതൃകാരകൻ. ആദിത്യശുക്രന്മാരിൽ വച്ച് ആരാണൊ ബലവാൻ ആ ഗ്രഹം തന്നെയാണ് പിതൃകാരകൻ. ലഗ്നകാരകത്വം സൂര്യനും രണ്ടാംഭാവകാരകത്വം വ്യാഴനും മൂന്നാം ഭാവകാരകത്വം ചൊവ്വായ്ക്കും നാലാംഭാവകാരകത്വം ബുധനും അഞ്ചാം ഭാവകാരകത്വം വ്യാഴനും ആറാംഭാവകാരകത്വം ചൊവ്വായ്ക്കും ഏഴാംഭാവകാരകത്വം ശുക്രനും എട്ടാംഭാവകാരകത്വം ശനിയ്ക്കും ഒൻപതാം ഭാവകാരകത്വം വ്യാഴനും പത്താംഭാവകാരകത്വം ബുധനും പതിനൊന്നാം ഭാവകാരകത്വം വ്യാഴത്തിനും പന്ത്രണ്ടാംഭാവകാരകത്വം ശനിക്കുമാകുന്നു.

### അവയവചിന്തനകളറിവാൻ

ലഗ്നത്തിൽ ചെല്ലാനുള്ളത് ശിരസ്സിന്റെ വലത്തുഭാഗവും, രണ്ടാമിടം വലത്തെ കണ്ണും, മൂന്നാമിടം വലത്തു ചെവിയും, നാലാമിടം വലത്തെ മൂക്കും, അഞ്ചാമിടം വലത്തെ കവിളും, ആറാമിടം വലത്തുവശത്തെ താടിയും, ഏഴാംഭാവത്തിൽ ചെന്ന ഭാഗം വായുടെ വലത്തുഭാഗവും, ഏഴാമിടത്തിൽ ചെല്ലാനുള്ള ഭാഗം വായുടെ ഇടത്തുഭാഗവും, എട്ടാമിടം ഇടത്തെ താടിയും, ഒൻപതാമിടം ഇടത്തെ കവിളും, പത്താമിടം ഇടത്തെ മൂക്കും, പതിനൊന്നാമിടം ഇടത്തെ ചെവിയും, പന്ത്രണ്ടാമിടം

ഇടത്തെ കണ്ണും ലഗ്നത്തിൽ ചെന്നഭാഗം ശിരസ്സിൻെറ ഇടതുഭാഗവുമാകുന്നു. ഇങ്ങനെ ഊർദ്ധ്വശരീരചിന്ത കണ്ടു കൊള്ളണം.

പുറമെ

ലഗ്നത്തിൽ ചെന്നഭാഗം കഴുത്തിൻേറയും ഭുജത്തിൻേറയും ഇടതുവശവും ചെല്ലാനുള്ളതു് വലതുവശവുമാകുന്നു. രണ്ടാംഭാവം വലത്തെ ഭുജവും പന്ത്രണ്ടാം ഭാവം ഇടത്തെ ഭുജവും മൂന്നാംഭാവം വലത്തെ പാർശ്വവും പതിനൊന്നാംഭാവം ഇടത്തെപാർശ്വവും നാലാംഭാവം പൃഷ്ഠത്തിൻെറ വലതുഭാഗവും പത്താംഭാവം ഇടതുഭാഗവും അഞ്ചാംഭാവം ഹൃദയത്തിന്റെ വലതുഭാഗവും ഒൻപതാംഭാവം ഹൃദയത്തിൻെറ ഇടതുഭാഗവും ആറാംഭാവം വയറ്റിൻെറ വലതുഭാഗവും എട്ടാംഭാവം അതിൻെറ ഇടതുഭാഗവും ഏഴാംഭാവത്തിൽ ചെല്ലാനുള്ളതു് നാഭിയുടെ വലതുഭാഗവും ചെന്നതു് നാഭിയുടെ ഇടതുഭാഗവും ആകുന്നു. ഇങ്ങനെ മദ്ധ്യശരീരചിന്തന അറിഞ്ഞുകൊള്ളുക.

ലഗ്നത്തിൽ ചെല്ലാനുള്ളതു് വസ്തിയുടെ വലതുഭാഗവും ചെന്നതു് ഇടതുഭാഗവുമാകുന്നു. രണ്ടാംഭാവം ലിംഗഗുദങ്ങളുടെ വലതുഭാഗവും പന്ത്രണ്ടാംഭാവം അവയുടെ ഇടതുഭാഗവുമാകുന്നു. വലത്തെ വൃഷണം മൂന്നാംഭാവം കൊണ്ടും ഇടത്തെ വൃഷണം പതിനൊന്നാംഭാവംകൊണ്ടും വലത്തെ തുട നാലാംഭാവംകൊണ്ടും ഇടത്തെ തുട പത്താംഭാവംകൊണ്ടും വലത്തെ മുട്ടു് അഞ്ചാംഭാവംകൊണ്ടും ഇടത്തെമുട്ടു് ഒൻപതാംഭാവംകൊണ്ടും വലത്തെമുഴംകാൽ ആറാംഭാവംകൊണ്ടും, ഇടത്തെമുഴംകാൽ എട്ടാംഭാ

വംകൊണ്ടും ഏഴാംഭാവത്തിൽ ചെന്നഭാഗംകൊണ്ടു വലത്തെപാദവും ചെല്ലാനുള്ളഭാഗംകൊണ്ടു ഇടത്തെപാദവും വിചാരിച്ചുകൊള്ളണം. ഇങ്ങനെ ശരീരത്തിൻെറ അധോഭാഗചിന്തനം. ലഗ്നത്തിൻെറ ആദിദ്രേക്കാണംകൊണ്ടും ഊൎദ്ധ്വഭാഗത്തെ മദ്ധ്യദ്രേക്കാണംകൊണ്ടും മദ്ധ്യഭാഗത്തെ അന്ത്യദ്രേക്കാണംകൊണ്ടും അധോഭാഗത്തെയുമാണു് വിചാരിച്ചുവരാറുള്ളതു്. ഇങ്ങനെ ബുദ്ധിപൂർവം നല്ലപോലെ വിചാരിച്ചു അവയവവിഭാഗചിന്തന ചെയ്തുകൊള്ളണം.

ഇതുകൊണ്ടു് ഇന്നഭാഗത്തു് രോഗം ബാധിച്ചിരിക്കയാണെന്നു നിശ്ചയമായി പറയാൻ സാധിക്കാവുന്നതാകുന്നു.



നേത്രരോഗസ്ഥിതികൾ അറിയുന്നതിനു

ആദിത്യൻ, ചന്ദ്രൻ, ചൊവ്വാ, ശനി ഈ ഗ്രഹങ്ങൾ അഷ്ടമം ഷഷ്ഠം രണ്ടാമിടം പന്ത്രണ്ടാമിടം ഈ സ്ഥാനങ്ങളിൽ നിന്നാൽ ബലവാനായിരിക്കുന്ന ഗ്രഹത്തിനു ചേരുന്ന ദോഷങ്ങൾ കാരണമാക്കി മനുഷ്യൎക്കു് നേത്രഹാനിയെ ഉണ്ടാക്കും. രണ്ടാമിടത്തു ചൊവ്വായും അഷ്ടമത്തിൽ ആദിത്യൻെറ സ്ഥിതിയും കേവലമായി കൂടിവരുകിൽ വലത്തെ കണ്ണിനു ദൂഷ്യമുണ്ടാക്കും. പന്ത്രണ്ടാമിടത്തു ശനിയുടെ സ്ഥിതിയും ആറാമിടത്തു ചന്ദ്രൻെറ സ്ഥിതിയും കേവലമായി കൂടിവരുകിൽ ഇടത്തെ കണ്ണിനു ദൂഷ്യത്തെ കൊടുക്കും. മേൽപറഞ്ഞ ലക്ഷണങ്ങൾ രണ്ടുമുണ്ടെങ്കിൽ രണ്ടു കണ്ണിനും ദൂഷ്യത്തെ കൊടുക്കുന്നതാകുന്നു.

### അപസ്മാര രോഗലക്ഷണമറിവാൻ

ശനിയും രാഹുവും അഷ്ടമത്തിലും, മററു പാപന്മാർ ൫, ൯ ഈ സ്ഥാനങ്ങളിലും ബലവാന്മാരായി നിൽക്കുകയും ആദിത്യനും ചൊവ്വായും അനിഷ്ടസ്ഥാന സ്ഥിതികൊണ്ടു രോഗപ്രദന്മാരായി വരികയും ചെയ്താൽ അപസ്മാരബാധ പിടിപെടുമെന്നു അറിയേണ്ടതാകുന്നു.

### പ്രേതശാപമറിവാൻ.

ലഗ്നേ രാഹൌ ച ശുക്രേഢ്യൌ ചന്ദ്രേ മന്ദ യുതേ തഥാ-
ലഗ്നേശോമന്ദരാശിസ്ഥോ പ്രേതശാപാൽ സുതക്ഷയഃ
കാമസ്ഥനാധിപേ ദുഃസ്ഥെ പുത്രേ ചന്ദ്രസമന്വിതേ
മന്ദമാന്ദിയുതേ ലഗ്നേ പ്രേതശാപാൽ സുതക്ഷയഃ

സാരം:—ഏഴാം ഭാവാധിപൻ അനിഷ്ട ഭാവത്തിൽ നിൽക്കുകയും ചന്ദ്രൻ അഞ്ചാംഭാവത്തിൽ വരുകയും ശനിയും ഗുളികനും ലഗ്നത്തിൽ നിൽക്കുകയും ചെയ്താൽ പ്രേതശാപാകൊണ്ടു സന്താനനാശത്തെ പറയണം.

### പരിഹാരം

വൈഷ്ണവശ്രാദ്ധം നടത്തുകയും രുദ്രാഭിഷേകം ചെയ്യിക്കയും സ്വർണ്ണംകൊണ്ടു ബ്രഹ്മാവിൻെറ പ്രതിമയുണ്ടാക്കി വിധിപ്രകാരമുള്ള ദാനത്തെ ചെയ്യുകയും പശുദാനം നടത്തുകയും ചെയ്യണം. എന്നാൽ പ്രേതശാപനിവൃത്തിവന്നു സന്താനലാഭം ഉണ്ടാകുന്നതാകുന്നു.

### ഭാര്യാശാപമറിവാൻ

കളത്രേശേനാശസംസ്ഥേരിഃഫേശേ പുത്രരാശിഗേ
കാരകേ പാപസായുക്തേ പത്നീശാപാൽ സുതക്ഷയഃ

സാരം:—ഏഴാംഭാവാധിപൻ അഷ്ടമത്തിലും പന്ത്രണ്ടാം ഭാവാധിപൻ അഞ്ചാംഭാവത്തിലും വ്യാഴത്തിന്ന പാപയോഗമുണ്ടാവുകയും ചെയ്താൽ ഭാര്യാശാപം പുത്രനാശത്തിന്ന കാരണമാകുന്നു.

കുടുംബേ പാപസംബന്ധേ കാമേശേ നാശരാശിഗേ
പുത്രേ പാപഗ്രഹൈര്യുക്തേ പത്നീശാപാൽ
സുതക്ഷയഃ

സാരം:—രണ്ടാംഭാവത്തിൽ പാപയോഗമോ പാപദൃഷ്ടിയോ വരികയും ഏഴാം ഭാവാധിപൻ അഷ്ടമത്തിലിരിക്കയും അഞ്ചാംഭാവത്തിൽ പാപയോഗം ഉണ്ടാവുകയും ചെയ്താൽ ഭാര്യാശാപംകൊണ്ടു പുത്രനാശത്തെ പറയാം.

പരിഹാരം

കന്യകാദാനം വഴിപോലെ ആചരിക്കണം. ലക്ഷ്മീനാരായണവിഗ്രഹമുണ്ടാക്കി സ്വർണ്ണാഭരണങ്ങളണിഞ്ഞു ദാനംചെയ്കയും പശുക്കളെ ദാനം ചെയ്കയും ദമ്പതികൾക്കു കിടക്ക ആഭരണങ്ങൾ ഇവകൾ ദാനം ചെയ്കയും വേണ്ടതാകുന്നു.

ബ്രാഹ്മണശാപമറിവാൻ

ഗുരുക്ഷേത്രേ യദാ രാഹുഃപുത്രേജീവാരഭാനുജഃ
ധർമ്മസ്ഥാനാധിപേനാശേ ബ്രഹ്മശാപാൽ
സുതക്ഷയഃ

സാരം:—രാഹു വ്യാഴത്തിന്റെ രാശിയിൽ വരികയും അഞ്ചാംഭാവത്തിൽ വ്യാഴവും ചൊവ്വായും ശനിയും നിൽക്കയും ഒൻപതാം ഭാവാധിപൻ അഷ്ടമത്തിൽ

പോകുകയും ചെയ്താൽ ബ്രാഹ്മണശാപം പുത്രനാശത്തിനു കാരണമെന്നു അറിയേണ്ടതാകുന്നു.

ധർമ്മേശേപുത്രഭാവസ്ഥേ പുത്രേശേനാശരാശിഗെ
ജീവാരരാഹൌമൃത്യുസ്ഥേ ബ്രഹ്മശാപാൽ സുതക്ഷയഃ

സാരം:—ഒൻപതാംഭാവാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ അഷ്ടമത്തിലും വ്യാഴവും രാഹുവും അപ്രകാരം അഷ്ടമത്തിലും വന്നാൽ ബ്രാഹ്മണശാപം കൊണ്ടു് പുത്രനാശത്തെ പറയണം.

പരിഹാരം.

ചാന്ദ്രായണവ്രതവും ബ്രഹ്മകൃച്ഛ്രത്രയവും അനുഷ്ഠിക്കയും ദക്ഷിണയോടുകൂടി പശുക്കളെ ദാനം ചെയ്കയും സ്വർണ്ണത്തോടുകൂടി പഞ്ചരത്നങ്ങൾ കൊടുക്കയും അന്നദാനം ചെയ്കയും വേണ്ടതാകുന്നു. അപ്രകാരം ചെയ്താൽ നിശ്ചയമായും പുത്രസമ്പത്തു ലഭിക്കും.

മാതൃശാപമറിവാൻ.

പുത്രസ്ഥാനാധിപേ ചന്ദ്രേ നീചേ വാ പാപമദ്ധ്യഗേ
ഹിബുകെ പഞ്ചമേ പാപേ മാതൃശാപാൽ സുതക്ഷയഃ

സാരം:—ചന്ദ്രൻ അഞ്ചാംഭാവാധിപത്യത്തോടുകൂടി നീചരാശിയിലൊ ഇരുപുറവും പാപന്മാരോടുകൂടിയൊ വന്നാലും നാലാംഭാവത്തിലും അഞ്ചാംഭാവത്തിലും പാപയോഗം വരികയും ചെയ്താൽ മാതൃശാപം നിമിത്തം സന്താനനാശം സംഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനാധിപേ ദുസ്ഥേ ലഗ്നേശേ നീചരാശിഗേ
ചന്ദ്രേ പാപസമായുക്തേ മാതൃശാപാൽ സുതക്ഷയഃ

സാരം:—അഞ്ചാംഭാവാധിപൻ 6, 8, 12 ഈ രാശികളിൽ നില്ക്കയും ലഗ്നാധിപൻ നീചരാശിയിൽ നില്ക്കയും ചന്ദ്രന്ന പാപയോഗം വരുകയും ചെയ്താൽ മാതൃശാപാകൊണ്ടു് പുത്രനാശം അനുഭവിക്കും.

നാശസ്ഥാനാധിപേ പുത്രേ പുത്രേശേ നാശരാശിഗേ
ചന്ദ്രമാതൃപതീദുസ്ഥൌ മാതൃശാപാൽസുത ക്ഷയഃ

സാരം:—അഷ്ടമാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ അഷ്ടമത്തിലും വരികയും ചന്ദ്രനും നാലാംഭാവാധിപനും അനിഷ്ടസ്ഥിതിവരികയും ചെയ്താൽ മാതൃശാപംകൊണ്ടു സന്താനഹാനിയെ പറയാം.

ലഗ്നേ പുത്രേ രന്ധ്രരിഫേ ആരരാഹ്വരവിഃ ശനിഃ
മാതൃലഗ്നാധിപൌ ദുഃസ്ഥൌ മാതൃശാപാൽ
സുതക്ഷയഃ

സാരം:—ലഗ്നത്തിൽ ചൊവ്വായും അഞ്ചാംഭാവത്തിൽ രാഹുവും അഷ്ടമത്തിൽ ആദിത്യനും പന്ത്രണ്ടിൽ ശനിയും വരികയും നാലാംഭാവാധിപനും ലഗ്നാധിപനും അനിഷ്ടസ്ഥിതന്മാരാവുകയും ചെയ്താൽ മാതൃശാപംകൊണ്ടു പുത്രനാശത്തെ പറയാം.

## മാതൃശാപത്തിന്ന പരിഹാരം

സേതുസ്നാനം ചെയ്കയും ലക്ഷംഉരു ഗായത്രി ജപിക്കയും വേണം. ദോഷഫലകത്താവായ ഗ്രഹത്തിന്ന വിധിച്ചിട്ടുള്ള ദാനത്തെ ചെയ്യണം. വെള്ളിപാത്രത്തിൽ പാ

ലൊഴിച്ച് ബ്രാഹ്മണർക്കു ഭക്ഷണം കൊടുക്കയും ഇപത്തി എണ്ണായിരം പ്രാവശ്യം അരയാൽവൃക്ഷത്തെ ചുററി പ്രദിക്ഷണം ചെയ്യുകയും വേണം. ഇപ്രകാരം ചെയ്താൽ ശാപത്തിൽ നിന്നും മോചിപ്പിക്കപ്പെട്ട സൽപുത്രന്മാർ ജനിക്കയും അവർ ഉന്നതനിലയിൽ വരുകയും ചെയ്യുന്നതാകുന്നു.

സന്താനദോഷങ്ങൾക്കു പരിഹാരം

ലഗ്നത്തിൽ രാഹുവും അഞ്ചാം ഭാവാധിപനു ചൊവ്വായുടെ യോഗവും വ്യാഴത്തിന്നു രാഹുവിന്റെ ദൃഷ്ടിയും വരുക.

ചൊവ്വായുടെ രാശി പുത്രസ്ഥാനമായിട്ടു വരികയും അവിടെ രാഹു ഇരിക്കയും ആ രാഹുവിന്നു ശുഭഗ്രഹദൃഷ്ടിയോഗങ്ങളുണ്ടാകയും ചെയ്താലും വ്യാഴത്തിനോടുകൂടി ചൊവ്വാ വരികയും ലഗ്നത്തിൽ രാഹുനിൽക്കയും അഞ്ചാം ഭാവാധിപൻ 6, 8, 12 ഈ രാശികളിലിരിക്കയും ചെയ്താലും സർപ്പദോഷം കൊണ്ടാണ് സന്താന നാശഹേതു എന്നു പറയണം.

പരിഹാരത്തിനായി സർപ്പപൂജ ചെയ്യേണ്ടതാണ്. ഗൃഹ്യവിധി അനുസരിച്ച് സ്വർണ്ണംകൊണ്ട് സർപ്പവിഗ്രഹം ഉണ്ടാക്കി പ്രതിഷ്ഠിച്ചു പൂജിക്കണം. പശുക്കൾ ഭൂമി, എള്ളു, സ്വർണ്ണം മുതലായ ഇഷ്ട വസ്തുക്കളെ അവരവരുടെ ധനശേഷി അനുസരിച്ച് ദാനം ചെയ്തുകൊണ്ടാൽ പുത്രലാഭം ഉണ്ടാകുന്നതാകുന്നു.

പിതൃശാപത്തിന്നു പരിഹാരം

ആദിത്യൻ അഞ്ചാംഭാവത്തിൽ നീചാംശകത്തിലൊ ശനി ക്ഷേത്രാംശകത്തിലൊ വരികയും ഇരു പുറവും

പാപഗ്രഹങ്ങളുടെ ദൃഷ്ടി യോഗാദികൾ ഉണ്ടാകയും ചെയ്താലും, ആദിത്യൻ അഞ്ചാം ഭവാധിപനായിരിക്കുകയും ത്രികോണങ്ങളിൽ പാപന്മാർ വരികയും അഞ്ചാം ഭാവത്തിനു പാപദൃഷ്ടിയോ, മദ്ധ്യസ്ഥിതിയൊ വരികയും ചെയ്താലും ഒൻപതാം ഭാവാധിപൻ അഞ്ചിലും അഞ്ചാം ഭാവാധിപൻ ഒൻപതിലും നിന്നാലും ലഗ്നത്തിലും അഞ്ചാം ഭാവത്തിലും പാപഗ്രഹം ഇരുന്നാലും പിതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

പരിഹാരം ഗംഗാസ്നാനാദികളും, ശ്രാർദ്ധകർമ്മാദികളും, ബ്രാഹ്മണ ഭോജനാദിദാനങ്ങളും, കുട്ടിയോടുകൂടിയുള്ള പശു ദാനവും ചെയ്യണം. എന്നാൽ പിതൃശാപമോചനം ഉണ്ടായി, സന്താനലാഭം കിട്ടുന്നതാകുന്നു.

---

## അദ്ധ്യായം നാലു്.

---

## തമിഴ് ഗ്രന്ഥവചനം

### മേടലഗ്ന ജാതകഫലം

മേടലഗ്നജാതകന്നു് ബുധൻ, ശുക്രൻ, ശനി, ഇവർ കഠിനമായ കഷ്ടത്തെ കൊടുക്കും. ഗുരു, രവി, ഇവർ ശുഭഫലത്തെ കൊടുക്കും. ഗുരുവും ശനിയും ഒന്നിച്ചിരുന്നാൽ സദാ കഷ്ടഫലത്തെകൊടുക്കും. മേടലഗ്നത്തിനു മാരകസ്ഥാനാധിപതിയാകിയ ശുക്രൻ കൊല്ലുന്നതല്ലാ. ശനി മുതലായ ഗ്രഹങ്ങളുടെ ഭുക്തികൾ വരുമ്പോൾ മാര്

കത്തെ കൊടുക്കും. മേടലഗ്നത്തിന്ന ചൊവ്വാ ലഗ്നാഷ്ടമ സ്ഥാനാധിപതിയായി തീൎന്ന് ലഗ്നകേന്ദ്രത്തിൽ ഇരിക്കയും ധനസ്ഥാനത്തിൽ ശുക്രനിരിക്കയും ചെയ്താൽ ജാതകൻ കീൎത്തിമാനായും, നല്ല ബുദ്ധിമാനായും, ധനവാനായും, ഒരു കൂട്ടത്തിലെ പ്രധാനിയായും, സൈന്യവകുപ്പിൽ പ്രവൃത്തി എടുക്കുന്നതിന്ന പ്രിയനായും, ജന്തുഹിംസയിൽ ധൈൎയ്യവാനായും, കോപസ്വഭാവത്തോടുകൂടിയും, നീണ്ടകഴുത്തും പരന്നമുഖവും, നീണ്ട കാലുകളോടുകൂടിയും സത്യവാനായും ഭവിക്കുന്നതാകുന്നു.

മേടലഗ്നജാതകന്നു കണ്ടങ്ങൾ.

| | | |
|---|---|---|
| 5-ാമത്തു് വയസ്സിൽ | അഗ്നിഭയം | ഉഷ്ണരോഗം |
| 7-ാമത്തു് വയസ്സിൽ | ജലഭയം | ശീതളരോഗം |
| 10-ാമത്തു് വയസ്സിൽ | ജ്വരരോഗം | പിത്തരോഗം |
| 20-ാമത്തു് വയസ്സിൽ | കാതുരോഗം | വായിൽരോഗം |
| 22-ാമത്തു് വയസ്സിൽ | സർപ്പഭയം | വിഷഭയം |
| 25-ാമത്തു് വയസ്സിൽ | ജലകണ്ടം | ശത്രുഭയം |
| 28-ാമത്തു് വയസ്സിൽ | ശരീരത്തിൽ | ഉഷ്ണവ്യാധിയാൽ പരുക്കൾ. |

ഈ ഘട്ടങ്ങൾ വരുമ്പോൾ നവഗ്രഹപൂജനടത്തി ഔഷധം സേവിക്കണം. അപ്പോൾ സൂൎയ്യനെകണ്ടപനിപോൽ നിവാരണമുണ്ടാകും

മേടലഗ്നജാതകങ്ങൾക്കു ആയുസ്സ് നിൎണ്ണയം.

ലഗ്നത്തെ, ശനി, രാഹു, സൂൎയ്യൻ ഇവ നോക്കിയാൽ അല്പായുസ്സും, ഗുരു, ബുധൻ, ശുക്രൻ, ചന്ദ്രൻ ഈ ഗ്രഹ

ങ്ങൾ നോക്കിയാൽ പൂർണ്ണായുസ്സും ഇപ്രകാരം ഗ്രഹങ്ങളുടെ നോട്ടം ഉണ്ടാകുന്നപക്ഷം നൂറാമത്തെ വയസ്സിൽ മാർകഴിമാസം പൌർണ്ണമിതിഥി രോഹിണിനക്ഷത്രം കൂടിയ വ്യാഴാഴ്ച ദിവസിരാത്രി പത്തുനാഴികയ്ക്കകം സന്നിപാത രോഗത്താൽ ആയുസ്സ് അവസാനിയ്ക്കുകയും ചെയ്യും. ജാതകൻെറ അഷ്ടമാധിപതിയുടെ ബലാബലം നല്ല പോലെ ചിന്തിച്ചു ഫലം പറയേണ്ടതാണ്.

## ഇടവലഗ്നഫലം.

ഇടവലഗ്നത്തിന്ന ശുക്രൻ, ചന്ദ്രൻ ഗുരു ഇവരുടെ ദശാഭുക്തികളിൽ, ധനനഷ്ടം, ദാരിദ്ര്യം, ദേഹദുരിതം ഇവകൾ ഉണ്ടാകും. ശനി, സൂര്യൻ ഇവരുടെ ദശാപഹാരങ്ങളിൽ ഉദ്യോഗലാഭം, വ്യാപാരലാഭം, ശരീരാരോഗ്യം, ധനം വന്നുചേരുക മുതലായ ഗുണഫലങ്ങളെ കൊടുക്കും. ഇടവലഗ്നത്തിന്ന ശനി വളരെ ഗുണവാനായിത്തീരും. കാരണം ധമ്മകമ്മാധിപനായും ലഗ്നാധിപതിയ്ക്കു ശനി സുഹൃത്തായും വന്നിരിക്കകൊണ്ടാണ്. അതിനാൽ രാജാവിങ്കൽ നിന്നുമുള്ള ധനലാഭത്തിനിടവന്ന് കീർത്തിയുണ്ടാകയും, ഭൂമി, വാഹനം, ഗൃഹം ഇവകളുടെ ലാഭമുണ്ടായി സുഖജീവിയായി ഭവിക്കുകയും ചെയ്യും. ഗുരു, ശുക്രൻ, ചന്ദ്രൻ, മാരകസ്ഥാനമായ 2, 7 സ്ഥാനങ്ങളിൽ ഇരുന്നാലും ദ്വിതീയ സപ്തമാധിപതികളോടു ചേന്നിരുന്നാലും മാരകത്തെ കൊടുക്കും. വൃഷഭലഗ്നജാതകൻ ഈശഭക്തനായും, ഭോജനപ്രിയനായും പുളിപ്പുരസത്തിൽ താല്പയ്യത്തോടുകൂടിയും ഭായ്യയുടെ വാക്കിൽ ഉൾപ്പെട്ടു പ്രവൃത്തി

നടത്തുന്നവനായും ചെറുകുട്ടികളുടെ സ്വഭാവംമാതിരി പെരുമാറുന്നവനായും എപ്പോഴും ഉത്സാഹപ്രിയനായും ഇരിക്കും.

ഇടവലഗ്നത്തിനു കണ്ടങ്ങൾ

| | |
|---|---|
| 5–ാമതു് വയസ്സിൽ | ഉഷ്ണരോഗം, പനി |
| 16–ാമതു് വയസ്സിൽ | കണ്ഠരോഗം, ശീതജ്വരം |
| 19–ാമതു് വയസ്സിൽ | ചുമ, ശീതളരോഗം |
| 20–ം 21–ം വയസ്സിൽ | പിത്തജ്വരം, ദഹനക്കുറവു് |

ഈ രോഗാരംഭസമയങ്ങളിൽ നവഗ്രഹപൂജചെയ്തു് സാധുക്കൾക്കു് അന്നദാനം ചെയ്താൽ രോഗശാന്തി കിട്ടും.

ഇടവലഗ്നജാതക ആയുസ്സ് നിർണ്ണയം

ഇടവലഗ്നത്തെ ശനി, രാഹു, സൂര്യൻ, ചൊവ്വാ നോക്കുക, അഷ്ടമാധിപതി നീചരാശി, ശത്രുരാശി ഇവകളിൽ ഇരിക്കുക. എന്നാൽ അല്പായുസ്സ്. ഗുരു, ശുക്രൻ, ബുധൻ, ചന്ദ്രൻ ഇവകൾ ലഗ്നത്തെ നോക്കിയാൽ പൂർണ്ണായുസ്സ്. 70–ാമതുവയസ്സിൽ ആവണിമാസം ത്രയോദശി തിഥി ഉത്രാടംനക്ഷത്രം കൂടിയ തിങ്കളാഴ്ച ദിവസം സന്ധ്യയോടുകൂടി ആയുസ്സ് അവസാനമാകും.

മിഥുനലഗ്നജാതകഫലവും ആയുസ്സ് നിർണ്ണയവും

മിഥുനലഗ്നജാതകക്കു് സൂര്യനും, ചൊവ്വായും, തനതു് ദശാഭുക്തികളിൽ കഷ്ടനഷ്ടമേർപ്പെടും. ശുക്രൻ, പഞ്ചമവ്യയാധിപനായിരുന്നാലും തനതു് ദശാഭുക്തിയിൽ പ്രവൃത്തിലാഭം, വിദ്യാലാഭം, ധനലാഭം മുതലായ ഗുണ

ഫലങ്ങൾ ഏർപ്പെടും. ശനിയും, ഗുരുവും ചേർന്നിരുന്നാൽ, അവരുടെ ഭുക്തികാലങ്ങളിൽ മന്ദബുദ്ധിയായും പ്രവർത്തികൾക്ക് അലസനായും ഉദ്യോഗമേർപ്പെടുകയും ചെയ്യുന്നതാണ്. ലഗ്നാധിപതിയോടു ശുക്രൻ ലഗ്നത്തിലിരുന്നാൽ, ഉദ്യോഗമുയർച്ചയും വ്യാപാരലാഭവും ബന്ധുമിത്രാദികളാൽ സന്തോഷവാനായും ഭവിക്കുന്നതാകുന്നു. മിഥുനലഗ്നജാതകൻ, പുതുനിറത്തോടുകൂടിയും എല്ലാ ആളുകളെയും വാക്കുകൊണ്ട് വശീകരിച്ച് പല സംഗതികളും സാധിക്കുന്നതിൽ അതിസമർത്ഥനായും ക്ഷേമമാനായും ഭവിക്കുന്നതാണ്.

മിഥുനലഗ്നജാതകർക്ക് കണ്ടകങ്ങൾ

൩-ാമത് വയസ്സിൽ കുടുംബത്തിൽ മൃത്യു ഏർപ്പെടുക

൭-ാമത് വയസ്സിൽ ഉഷ്ണരോഗം വയറുവേദന

൧൫-ാമത് വയസ്സിൽ വാതരോഗം (വായു)

൨൪-ാമത് വയസ്സിൽ പിത്തരോഗം

ഈ വ്യാധികൾ പിടിപെടുന്ന അവസരം നവഗ്രഹപൂജ നടത്തി സാധുക്കൾക്കു അന്നവസ്ത്രാദികൾ കൊടുക്കണം. രോഗശാന്തി കിട്ടുന്നതാകുന്നു.

മിഥുനലഗ്നജാതക ആയുസ് നിർണ്ണയം

മിഥുനലഗ്നത്തിനെ സൂര്യൻ, ചൊവ്വാ, ശനി, രാഹു നോക്കിയാൽ അല്പായുസ്സ്. ഗുരു, ശുക്രൻ, ബുധൻ, ചന്ദ്രൻ ഇവർ നോക്കിയാൽ പൂർണ്ണായുസ്സ്. ൩൭-ാമത് വയസ്സിൽ ആവണിമാസം ശുക്ലപക്ഷം ചതുർത്ഥിതിഥി തിരുവോണം

നക്ഷത്രം കൂടിയ ശുക്രവാരം രാത്രി ൧൩ നാഴികയിൽ ജാതകന് നെഞ്ച് വേദനയുണ്ടായി കഫരോഗത്താൽ മരണമേപ്പെട്ടും.

കർക്കടകലഗ്നജാതക ആയുസ്സ് നിർണ്ണയം.

കക്കടകലഗ്നത്തിൽ ശനി, ശുക്രൻ, ബുധൻ ഇരുന്നാൽ തന്നുദശാഭുക്തിയിൽ മയക്കം മന്ദബുദ്ധി പ്രവൃത്തി കിട്ടാതെ അലഞ്ഞുനടക്ക, അലസനായിതീരുക. ചൊവ്വാ, ഗുരുഇവരുടെ ദശാഭുക്തികളിൽ വിദ്യയിൽ സമത്ഥനായിത്തീരുകയും, പരജനപ്രീതിക്കിടവരുകയും, തൊഴിൽ എടുത്ത് ധനലാഭമുണ്ടാകയും ചെയ്യുന്നതാണു്. കക്കടകലഗ്നജാതകക്ക് ചൊവ്വ രാജയോഗഫലത്തെ കൊടുക്കും. ഉദ്യോഗസിദ്ധി രാജപ്രീതി ബന്ധുക്കളാൽ ധനയോഗം കുടുംബവൃദ്ധി ഇവകൾ സംഭവിക്കും. ചൊവ്വായോടുകൂടി ഗുരു കക്കടകത്തിൽ ഇരിക്കയും ലഗ്നാധിപതി ചന്ദ്രൻ ഇടവത്തിൽ ഇരിക്കയും ചെയ്താൽ ജാതകന്ന ആരോഗ്യവും മനഃസന്തോഷവും, വിദ്യാഭിവൃദ്ധിയും, രാജപ്രീതിയും ധനലാഭാദികളും കിട്ടുന്നതാകുന്നു. സൂര്യൻ, ശനി ഇവർ രാഹുവോടുകൂടിയിരുന്നാൽ പിത്തോഷ്ണജ്വരരോഗാദികളെ കൊടുക്കും. അതിനും പുറമെ ദശാകാലത്തിലാകട്ടെ ബുധൻ, ശുക്രൻ ഇവരുടെ ദശാഭുക്തിയിലാകട്ടെ, കുടുംബത്തിൽ മാരകമൊ വലുതായ കഷ്ടങ്ങൾക്കൊ ഏടവരുന്നതാകുന്നു. കക്കടകലഗ്നജാതകൻ, അഴക്, അലങ്കാരം, മുഖവശീകരം, ശരീരകാന്തി, വേഗത്തിൽ സഞ്ചാരം, വിശ്വാസം, ഈശ്വരഭക്തി ഇവയുണ്ടാകും. എന്നാൽ

പിതൃവാക്കു കേൾക്കുന്നതിൽ ഉത്സാഹമില്ലാതായിത്തീൎന്നു യഥേഷ്ടം പ്രവൃത്തിക്കും. ചിലദിവസം മനഃക്ലേശവും ചിലദിവസം സന്തോഷവും ഏല്പെട്ടും. അപ്പഴപ്പോൾ ഭാഗ്യവും അപ്പഴപ്പോൾ കഷ്ടവും ഏല്പെട്ടും. എല്ലാവരും പ്രഭുവെന്നു വിചാരിക്കത്തക്കവണ്ണം ഭൂമി, വാഹനം, ഭൃത്യന്മാർ ഇവകൾ ഏല്പെട്ടും. വലതുപുരികത്തിനുമേലായി ചെറിയ മറുവടയാളം ഉണ്ടാകും.

കൎക്കടക ലഗ്നജാതകൎക്കു കണ്ടങ്ങൾ.

5-ാമതു വയസ്സിൽ ജ്വരരോഗം, ഉദരരോഗം
16-ാമതു വയസ്സിൽ ത്വക്കുരോഗം, ശിരോരോഗം
20-ാമതു വയസ്സിൽ വാതരോഗം, അഗ്നിമാന്ദ്യം
25-ാമതു വയസ്സിൽ ഉദരരോഗം

രോഗാരംഭസമയങ്ങളിൽ ശാസ്താവിന്റെ മൂലമന്ത്രം ജപിപ്പിച്ചു ശാസ്താപ്രീതിവരുത്തുക. രോഗനിവൃത്തിയുണ്ടാകും.

കൎക്കടകലഗ്നജാതകന്നു ആയുസ്സു നിൎണ്ണയം.

കൎക്കടകലഗ്നത്തെ ശനി, സൂൎയ്യൻ, രാഹു, ചൊവ്വാ, നോക്കിയാൽ, അല്പായുസ്സു, ഗുരു, ബുധൻ, ശുക്രൻ, ചന്ദ്രൻ ഇവർ നോക്കിയാൽ പൂൎണ്ണായുസ്സു. ജാതകന്റെ 96-ാമത്തെ വയസ്സിൽ മാശിമാസം ശുക്ലപക്ഷം പഞ്ചമിതിഥി തിരുവോണം നക്ഷത്രം ബുധവാരം മദ്ധ്യാഹ്നസമയം ആയുസ്സു പൂൎത്തി.

സിംഹലഗ്നജാതകഫലവും ആയുസ്സുനിൎണ്ണയവും

സിംഹലഗ്നജാതകന്നു ബുധൻ, ശനി, ശുക്രൻ ഇവർ കഷ്ടഫലദാതാക്കന്മാരായ്ഭവിക്കുന്നു. ചൊവ്വാദശാ

ഭുക്തികളിൽ വിദ്യാഭിവൃദ്ധിയും തൊഴിലഭിവൃദ്ധിയും ഉദ്യോഗം മുതലായ നന്മകളും ഉണ്ടാകുന്നതാണ്. ചൊവ്വാ ഗുരുവോടുചേൎന്ന് ജനനലഗ്നമായ സിംഹത്തിലിരുന്നാൽ വിദ്യാസമ്പത്ത്, സംഗീതജ്ഞാനം, ബന്ധുഗുണം, കീൎത്തി ഇവകൾ ഉണ്ടാകും. പഞ്ചമസപ്തമസ്ഥാനാധിപതിയോടു ചേൎന്ന ശനി മാരകത്തെ ചെയ്യും. ശനി തുലാത്തിൽ ഇരുന്നാൽ ആയുസ്സ്വരേയും സൗഖ്യത്തെ കൊടുക്കുന്നതാണ്.

സിംഹലഗ്നത്തിൽ പിറന്ന ജാതകന്ന് ജനനലഗ്നത്തിൽ സൂൎയ്യൻ, ഗുരു ഇവരും ബുധൻ സ്വക്ഷേത്രമൊ ഉച്ചമൊ ഭവിച്ച് ശുക്രനോടുചേൎന്ന് രണ്ടിലും വൃശ്ചികത്തിൽ ചൊവ്വായും, മകരത്തിൽ ശനിയും, രാഹുവും സ്ഥിതി ചെയ്താൽ ജാതകന്ന പ്രഭുസ്ഥാനവും മധുരസാധനങ്ങളിൽ പ്രിയമുള്ളവനായി ഭവിക്കയും ധൎമ്മസ്ഥാപനങ്ങൾ ഉണ്ടാക്കി അഗതികൾക്ക അന്നദാനം കൊടുക്കുകയും തൻകുടുംബത്തെ പല പ്രകാരേണ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യുന്നതാകുന്നു.

സിംഹലഗ്നജാതകന്റെ കണ്ടങ്ങൾ.

5-ാമത് വയസ്സിൽ ശീതജ്വരം, ശരീരവറൾച്ച
10-ാമത്വയസ്സിൽ വാതരോഗം, വിട്ടുവിട്ടുപനി
27-ാമത്വയസ്സിൽ പിത്തശീതളജ്വരം, ചിരങ്ങ്

ഈ രോഗങ്ങൾ വരുന്ന അവസരം ചികിത്സചെയ്തു ശമനം വരുത്തിക്കൊൾക.

## സിംഹലഗ്നജാതകന്റെ ആയുസ്സ് നിർണ്ണയം

സിംഹലഗ്നത്തെ ശനി, രാഹു ചൊവ്വാനോക്കുന്നതായാൽ 80-ാമത്തെ വയസ്സിൽ പൈങ്കുനി മാസം അപരപക്ഷം പ്രഥമ തിഥി ഹസ്തം നക്ഷത്രം കൂടിയ ശുക്രവാരത്തിൽ മാദ്ധ്യാഹ്നവേളയിൽ യാതൊരു വ്യാധിയാലും കഷ്ടം കൂടാതെ ഭഗവതി ഭക്തിയോടെ മരണമടയും.

## കന്നിലഗ്നജാതകന്റെ ഫലവും ആയുസ്സ് നിർണ്ണയവും



കന്നിലഗ്നജാതകന്, ചന്ദ്രൻ,ചൊവ്വാ,ഗുരു,ശുക്രൻ ഇവർ കഷ്ടത്തെ ചെയ്യും. അവരിൽ ഗുരു ശുക്രൻ ചന്ദ്രൻ 6, 8, 12 ഈ സ്ഥാനങ്ങളിൽ രാഹുവിനോടുചേർന്നു നിന്നാൽ ശരീരദുരിതംകൊണ്ടും ദരിദ്രനായും കടം വന്നു ചേർന്ന് കഷ്ടതക്കിടവരുകയും ചെയ്യുന്നതാകുന്നു. ശുക്രൻ ധന ഭാഗ്യസ്ഥാനാധിപതിയായിരുന്ന കന്നി ലഗ്നത്തിനു സപ്തമസ്ഥാനമാകിയ മീനത്തിൽ ഉച്ചത്തിൽ ഉച്ചമായിരുന്നാൽ തനത് ദശാഭുക്തിയിൽ വിദ്യാഭിവൃദ്ധിയും ഉദ്യോഗമേന്മയും, വ്യാപാരവൃദ്ധിയും ഭൂമിലാഭാദി ഗുണങ്ങളും സിദ്ധിക്കും. ശുക്രനും ബുധനും ചേർന്ന് 2, 7, 9 ഈ സ്ഥാനങ്ങളിൽ ഇരുന്നാൽ പൊൻ, പൊരുൾ, കളത്രം, ബന്ധു ഇവയുണ്ടായി രാജയോഗം അനുഭവിക്കും. സൂര്യൻ 12-ാമിടത്തിൽ മാരകാധിപതിയായിരുന്നാലും കൊല്ലപ്പെടുന്നതല്ലാ. ചൊവ്വാ അഷ്ടമാധിപതിയാകയാൽ മാരകത്തെ

ചെയ്യും. കന്നിലഗ്നത്തിൽ പുറന്നവൻ ക്ഷമ, ദയ, ദൈവ ഭക്തി ഇവകളോടുകൂടിയിരിക്കും.

കന്നിലഗ്നജാതകനുള്ള കണ്ടങ്ങൾ

5–ാമത് വയസ്സിൽ ഉഷ്ണരോഗം, വയർപെരുമൽ
10–ാമത് വയസ്സിൽ ശീതജ്വരം, ശരീരവിളർച്ച
18–ാമത് വയസ്സിൽ അഴൽരോഗം, അരോചകം

ഈ രോഗാരംഭസമയങ്ങളിൽ മൃത്യുഞ്ജയഹോമം നടത്തിയാൽ ഗുണമാകും.

കന്നിലഗ്നജനനക്കാർക്ക് ആയുസ്സ് നിർണ്ണയം

കന്നിലഗ്നത്തെ ശനി, സൂര്യൻ, ചൊവ്വാ, രാഹു ഇവർ നോക്കുന്നതായാൽ പലവിധമായ കഷ്ടനഷ്ടത്തെ ഉണ്ടാക്കും. ദാരിദ്ര്യത്തെ വർദ്ധിപ്പിയ്ക്കും.

തുലാലഗ്നജാതകഫലവും ആയുസ്സ് നിർണ്ണയവും

തുലാലഗ്നത്തിനു സൂര്യൻ, ബുധൻ, ഗുരു ദോഷഫലദാതാക്കളാകുന്നു. ബുധൻ, ശനി ഇവർ ഗുണഫലദാതാക്കന്മാരാണ്. എന്നാൽ ശനി തുലാലഗ്നത്തിനു സുഖപഞ്ചമാധിപതിയാകയാൽ, ഉദ്യോഗവൃദ്ധിയും, ധനലാഭവും രാജയോഗത്തെ അനുഭവിപ്പിക്കുകയും ചെയ്യുന്നതാണ്. തുലാലഗ്നജാതകന്ന് ചന്ദ്രനും, ബുധനും കൂടി 2-ലൊ 7-ലൊ 9-ലൊ 11-ലൊ ഇരുന്നാൽ വലിയഗുണങ്ങളെ കൊടുക്കുന്നതാകുന്നു. ചൊവ്വാ, രണ്ടാം ഭാവാധിപനായി ഏതുരാശിയിലിരുന്നാലും മാരകംചെയ്യുന്നതല്ല. മൂന്നാം ഭാവാധിപനായി ഗുരുവോടുചേർന്ന് നിന്നാൽ മാരകമു

ണ്ടാകും. തുലാലഗ്ന ജാതകന്നു്, ചൊവ്വാ മേടം രാശിയില ല്ലാതെ ഇടവത്തിൽ ഇരുന്നാലും ശുക്രനാകുന്ന ലഗ്നാധി പതിയോടു ഏതുഗ്രഹങ്ങൾ ചേർന്നിരുന്നാലും ആദ്യത്തെ ഭാര്യ മാറി രണ്ടാമത്തു് ഭാര്യയെ എടുക്കാനിടവരും. ശുക്ര നും, ചൊവ്വായും ചേന്നു് ലഗ്നത്തിലിരുന്നാൽ രണ്ടു ഭാര്യ യോടുക്രൂടി വസിക്കാനിടവരും. അതിനുംപുറമെ ഉദ്യോ ഗസ്ഥനായിത്തീർന്നു കീർത്തിമാനായി ഭവിക്കയും ചെയ്യു ന്നതാണു്. ലഗ്നാധിപതിയായ ശുക്രൻ ലഗ്നത്തിൽ ഇരിക്കയും ശനി ഉച്ചരാശിയിൽ ഇരിക്കയും ചെയ്താൽ ക്ഷേത്രപ്പണി നടത്തി കീർത്തിനേടും.

## തുലാലഗ്നജാതകന്നു കണ്ടങ്ങൾ

7-ാമത്തു്വയസ്സിൽ പലവിധരോഗം ഏർപ്പെടും
12-ാമത്തു്വയസ്സിൽ അഗ്നിഭയം ഉഷ്ണരോഗം
19-ാമത്തു്വയസ്സിൽ മസൂരി ശീതഭേദി.
28-ാമത്തു്വയസ്സിൽ ശത്രുക്കളാൽ പീഡയുണ്ടാകും
42-ാമത്തു്വയസ്സിൽ പലകഷ്ടങ്ങളുംബാധിക്കും

ഈ ജനനക്കാർക്കു്, മാതാപിതാക്കൾക്കു 3-ാമത്തു് വയസ്സിൽ അരിഷ്ടത്തെ കൊടുക്കും. അരിഷ്ടതശാന്തി ക്കായി നവകലശം നിറുത്തി ഒൻപതു് ഗ്രഹങ്ങളേയും അതിൽ ആവാഹനംചെയ്തു 15 ദിവസം കലശപൂജ ചെയ്തു അവസാനദിവസത്തിൽ പരദേശീയർക്കു അന്ന ദാനം ചെയ്യണം. എന്നാൽ അരിഷ്ടത നീങ്ങികിട്ടുമെന്നു് പുരാണം പറയുന്നു.

## തുലാലഗ്നജാതകന്റെ ആയുസ്സ് നിർണ്ണയം

തുലാലഗ്നത്തെ ശനി, സൂര്യൻ, ചൊവ്വാ, രാഹു, കേതു ഇവർ നോക്കുന്നതായാൽ ദുഷ്ടയായ കളത്രം വന്നുചേർന്നു അല്പായുസ്സിൽ മരണമുണ്ടാകും. ഗുരു, ശുക്രൻ ബുധൻ, ചന്ദ്രൻ ഇവർ നോക്കുന്നതായാൽ ജാതകൻ സുഖജീവിയായിരുന്നു 85-ാമത് വയസ്സിൽ കാർത്തികമാസം അപരപക്ഷം ഷഷ്ഠിതിഥി ആദിത്യവാരം കൂടിയ ദിനത്തിൽ ഉഷസ്സിൽ ആയുസ്സ് മുടിവാകും.

## വൃശ്ചിക ലഗ്ന ജാതകഫലവും ആയുസ്സ് നിർണ്ണയവും

വൃശ്ചിക ലഗ്നജാതകന്ന് ബുധൻ, ശനി, ശുക്രൻ ഇവരുടെ ദശാഭുക്തികളിൽ പല വിധത്തിലുള്ള കഷ്ടനഷ്ടത്തെ കൊടുക്കും. ഗുരു ദ്വിതീയ പഞ്ചമാധിപതി ആകയാൽ തന്റെ ദശാഭുക്തിയിൽ, വിദ്യാഭ്യാസ ഗുണങ്ങളും കുടുംബവൃദ്ധിയും, ധനലാഭവും കൊടുക്കും. സൂര്യനും, ചന്ദ്രനും, ധർമ്മകർമ്മസ്ഥാനാധിപതികളാകയാൽ ആ ഗ്രഹങ്ങൾക്കു സ്വക്ഷേത്രമൊ ഉച്ചമൊ വന്നാലും കർക്കടകത്തിലൊ ചിങ്ങത്തിലൊ ഇരുന്നാലും വലിയ പ്രഭുക്കന്മാരുടെ തൃപ്തിക്കിടവന്ന് അനേക വിധമായ ഗുണങ്ങൾ ലഭിക്കും. ഗുരു രണ്ടാം ഭാവാധിപനായിരുന്നാലും മാരകം കൊടുക്കുന്നതല്ല. ബുധൻ, 11-ാം ഭാവാധിപനും ശുക്രൻ 12-ാം ഭാവാധിപനുമാകയാൽ മാരകം ചെയ്യുന്നതിന് അവകാശികളാണ്. ശുക്രൻ കളത്രസ്ഥാനമായ എടവത്തിൽ സ്വക്ഷേത്രത്തിൽ ഇരുന്നു ലഗ്നത്തെ നോക്കുന്നപക്ഷം ജാതകന്ന് ഗുണമാണ്. വൃശ്ചികലഗ്നജാതകൻ മാതാ-

പിതാക്കൾക്കും, ഭാര്യയ്ക്കും പ്രിയമുള്ളവനായി കഴിഞ്ഞുകൂടും. നയമായവാക്കുകൊണ്ടു് വശീകരിക്കും. എല്ലാ ആളുകളും പ്രീതിമാനായി പെരുമാറി തൃപ്തിയെ സമ്പാദിക്കുമെന്നു ഋഷി വചനം ഉണ്ടു്.

വൃശ്ചിക ലഗ്ന ജാതകനുള്ള കണ്ടങ്ങൾ

4-ാമതു് വയസ്സിൽ ശീതജ്വരം, കഴുത്തിൽ രോഗം
5-ാമതു് വയസ്സിൽ വാതരോഗം, ജ്വരം
10-ാമതു് വയസ്സിൽ ഉഷ്ണരോഗം, വയറുവലി
12-ാമതു് വയസ്സിൽ ഉദരരോഗം, ശീതഭേദി
18-ാമതു് വയസ്സിൽ പിത്തം, അഗ്നിമന്ദം
40-ാമതു് വയസ്സിൽ സന്നിപാതരോഗം, തലവേദന

മേൽ വിവരിച്ച കഷ്ടസന്ധികളിൽ നടക്കുന്ന ദശാഭുക്തികൾ അറിഞ്ഞു് ഗ്രഹദേവതകൾക്കു് അർച്ചനകൾ നടത്തി നവഗ്രഹശാന്തികർമ്മവും ചെയ്തു അരിഷ്ടത നീക്കികൊള്ളണം.

വൃശ്ചികലഗ്നജാതകന്റെ ആയസ്സ് നിർണ്ണയം.

വൃശ്ചിക ലഗ്നത്തെ ശനി, സൂര്യൻ, രാഹു, കേതുക്കൾ നോക്കിയാൽ പലവിധ കഷ്ടനഷ്ടങ്ങളും മനക്ലേശവും ഉണ്ടാകും. അല്പായുസ്സായും ഭവിക്കും. ലഗ്ന രാശിയെ ഗുരു, ശുക്രൻ, ചന്ദ്രൻ ഇവർ നോക്കുകയും, മേടത്തിൽ ചൊവ്വാ ഇരിക്കയും ചെയ്താൽ ജാതകൻ 96-ാമതു വയസ്സിൽ ആനിമാസം ശുക്ലപക്ഷം ദ്വാദശി തിഥി വിശാഖം നക്ഷത്രം കൂടിയ ശനിയാഴ്ച നാളിൽ വൈകുന്നേരം മരണത്തെ പ്രാപിക്കും.

ധനലഗ്നജാതകനുഫലവും ആയുസ്സ്നിർണ്ണയവും

ധനലഗ്നജാതകനു് ബുധൻ, ശുക്രൻ ഇവരുടെ ദശകളിൽ പലവിധമായ കഷ്ടനഷ്ടങ്ങൾക്കിടവരും. എന്നാൽ ബുധൻ കളത്ര ജീവനസ്ഥാനാധിപതിയായിരുന്നാലും 3, 6, 8, 12-ാമിടങ്ങളിൽ ശനി, രാഹു, സൂര്യൻ ഇവരോടു ചേർന്നിരുന്നാലും കഷ്ടനഷ്ടങ്ങളെ കൊടുക്കും. മിഥുനം കന്നി ഈ രാശികളിൽ ഇരിക്കയാണെങ്കിൽ ശുഭത്തെ കൊടുക്കും. ശുക്രൻ രോഗസ്ഥാനാധിപതിയും ലാഭസ്ഥാനാധിപതിയുമായിരുന്നാൽ രോഗങ്ങൾ പിടിപെടുകയും കഷ്ടനഷ്ടങ്ങൾ ബാധിക്കയും ചെയ്യും. ശുക്രൻ ലാഭസ്ഥാനമായ തുലാത്തിൽ ഇരുന്നാൽ ശരീരസുഖവും തൊഴിലഭിവൃദ്ധിയും ജനപ്രീതിയും ഉണ്ടാകും. സൂര്യനും, ചൊവ്വായും അവരുടെ ദശാപഹാരങ്ങളിൽ ഗുണത്തെ ചെയ്യും. ശനി ദ്വിതീയ തൃതിയാധിപതിയായിരുന്ന ശുക്രൻ ഷഷ്ടലാഭത്തിലിരുന്നാൽ ജാതകൻ ക്ഷയരോഗിയായിത്തീരും. ധന ലഗ്നജാതകൻ മൂത്തസഹോദരങ്ങളോടു സ്വരുമിപ്പു കുറഞ്ഞവനായും ഇളയസഹോദരത്തിനോടു കരുണയുള്ളവനായും ഇരിക്കും. എല്ലാ ആളുകൾക്കും പ്രിയനായും കീർത്തിമാനായും കാമാവേശമുള്ളവനായും പരസ്ത്രീരതനായും വിദ്വാനായും വിനീതനായും ഇരിക്കും. എന്നാൽ ശരീര അസുഖവും മനോവ്യാകുലതയും കൂടെക്കൂടെ നേരിടുമെന്നും കാണുന്നുണ്ടു്.

ധനലഗ്നജാതകന്റെ കണ്ടങ്ങൾ

3–ാമത് വയസ്സിൽ ഉഷ്ണരോഗം, ഉദരരോഗം
15–ാമത് വയസ്സിൽ വയറുവേദന, കണ്ണിൽരോഗം
32–ാമത് വയസ്സിൽ ജ്വരരോഗം, കപാലരോഗം
40–ാമത് വയസ്സിൽ വാതരോഗം പിത്തം

മേൽ വിവരിച്ചു കണ്ടങ്ങളിൽ രോഗബാധ പിടിപെട്ടാൽ നവഗ്രഹപൂജനടത്തി ഗ്രഹങ്ങളെ തൃപ്തിപ്പെടുത്തിയാൽ രോഗശാന്തി ഉണ്ടാകുന്നതാകുന്നു.

ധനലഗ്നജാതകന്റെ ആയുസ്സുനിർണ്ണയം

ജനനലഗ്നത്തിനെ ശനി, സൂര്യൻ, ചൊവ്വാ, രാഹു ഇവർ നോക്കിയാൽ ശത്രുവൃദ്ധിയും ധനനാശവും കുടുംബവിരോധവും മററു പല കഷ്ടങ്ങളും ഏർപ്പെടും. ജനനലഗ്നത്തിനെ ഗുരു, ബുധൻ, ശുക്രൻ, ചന്ദ്രൻ ഇവർ നോക്കിയാൽ മനോത്സാഹവും ശരീരസുഖവും രാജധനലാഭവും മററു ഗുണങ്ങളും ജാതകന്നു സിദ്ധിയ്ക്കുന്നതാകുന്നു 77–ാമത് വയസ്സിൽ ആനിമാസം ശുക്ലപക്ഷം ദ്വാദശി തിഥിവിശാഖം നക്ഷത്രം ശനിയാഴ്ച ദിവസംസന്ധ്യാവേളയിൽ പരിപൂർണ്ണഗതിയെ അടയും.

മകരലഗ്നജാതകഫലവും ആയുസ്സ് നിർണ്ണയവും

മകരലഗ്നജനനക്കാർക്ക് ചന്ദ്രൻ, ചൊവ്വാ, ഗുരു ഇവർ അവരവരുടെ ദശാപഹാരങ്ങളിൽ കഷ്ടഫലങ്ങളെ കൊടുക്കും. ബുധനും ശുക്രനും ദശാപഹാരങ്ങളിൽ ഉദ്യോഗലാഭവും, കീർത്തിയും, ഗൃഹം, ഭൂമി ഇവകളുടെ ലാഭവും കൊടുക്കുന്നതാണ്. ബുധനും ശുക്രനും ദശാപഹാരങ്ങ

ളിൽ രാജധനാദിലഭ്യവും വ്യാപാരവിഷയങ്ങളാലുള്ള ധനലാഭാദികളും മനഃസന്തോഷതയും ഫലം. മകരലഗ്ന ത്തിന്റെ ജീവനസ്ഥാനമാകുന്ന തുലാത്തിൽ ശുക്രനും, സൂര്യ നമിരുന്നാൽ നല്ലബുദ്ധിയും പഠിത്വത്തിൽ താല്പര്യവും തൊഴിലഭിവൃദ്ധിയും ജനപ്രീതിയും സംഭവിക്കുന്നതാകുന്നു. ബുധനും ശുക്രനും ചേർന്നാൽ രാജയോഗഫലം അനുഭവി ക്കുന്നതാണ്. മകരലഗ്നജാതകന്നു ശനിമാത്രം ഇരു ന്നാൽ മാരകത്തെ ഉണ്ടാക്കും. ചൊവ്വാ, സൂര്യൻ, രാഹു, ശനി ഇവർ ചേർന്നിരുന്നാലും മാരകം ഉണ്ടാക്കുന്ന താണ്. മകരലഗ്നജാതകന്നു നീണ്ടകണ്ണും വിശാല നെററിയും, സ്ഥിരബുദ്ധിയും, ഭാര്യക്കു അധീനനായും സ്ത്രീത്യപ്രധാനിയായും ഭവിക്കുന്നതാകുന്നു.

മകരലഗ്നജാതകന്നു കണ്ടങ്ങൾ

10–ാമത്ത് വയസ്സിൽ ജ്വരരോഗം.
32–ാമത്ത് വയസ്സിൽ ജ്വരരോഗം ശീതബാധകം
37–ാമത്ത് വയസ്സിൽ വിഷഭയം.

മേൽവിവരിക്കപ്പെട്ട കണ്ടകാലങ്ങളിൽ ദേവിപ്ര സാദം വരുത്തിയാൽ രോഗശാന്തി കിട്ടുന്നതാണ്. ശാസ്താ പ്രീതി വരുത്തുന്നതും നന്നാകുന്നു.

മകരലഗ്നത്തിന്റെ ജാതക ആയുസ്സ് നിർണ്ണയം.

മകരലഗ്നത്തെ, സൂര്യൻ, രാഹു, ചൊവ്വാ നോക്കി യാൽ ജാതകന്നു പലവിധമായ ദുഃഖങ്ങൾ ഏർപ്പെടും. ഗുരു ബുധൻ, ശുക്രൻ, പക്ഷബലമുള്ള ചന്ദ്രൻ ഇവർ ലഗ്നത്തെ നോക്കിയാൽ 67–ാമത്ത് വയസ്സിൽ തൈ

മാസം കൃഷ്ണപഞ്ചമി ഉത്രാടം നക്ഷത്രംകൂടി ഞായറാഴ്ച ദിവസി രാവിൽ പരിപൂർണ്ണദശ അവസാനിക്കുന്നതാകുന്നു.

കുംഭലഗ്ന ജാതകഫലവും ആയുസ്സ്നിർണ്ണയവും

കുംഭലഗ്നത്തിനു ചന്ദ്രൻ, ചൊവ്വാ, ഗുരു ഈ മൂന്നു പേരും കഷ്ടനഷ്ടത്തെചെയ്യും. മനോദുഃഖവും ദാരിദ്ര്യവും ഏപ്പെട്ടും. കുംഭരാശിക്കു ഗുരുധനലാഭാധിപതിയാകയാൽ 2, 5, 7, 9, 10, 11 ഈ സ്ഥാനങ്ങളിലിരുന്നാൽ ദശാപഹാരങ്ങളിൽ മനോധൈര്യം, ഉത്സാഹം, വിദ്യാവിജയം, തൊഴിൽവൃദ്ധി മുതലായ ഗുണങ്ങൾ ഏപ്പെട്ടും. ലഗ്നത്തിനു ശുക്രൻസുഖഭാഗ്യാധിപനായിരിക്കുന്നതിനാൽ പല നന്മകളെകൊടുക്കും. ശുക്രനും, ചൊവ്വായും ധർമ്മകർമ്മാധിപതികളാകയാൽ, തുലാത്തിലൊ, വൃശ്ചികത്തിലൊ ഇരുന്നാൽ ഗുണഫല ദാതാവായിത്തീരും. കുംഭലഗ്ന ജാതകൻ താഴ്ന്നനിലയിൽ ജീവിച്ചാലും തന്നത്താനെ പുകഴ്ത്തി ഉയർന്നനില ഏന്ന ഭാവത്തിൽ നടിച്ചു നടക്കുന്നവനായി ഭവിക്കും. ഉപകാരസ്മരണയില്ലാത്തനിലയിൽ പെരുമാററം ഉണ്ടാകും. സ്ത്രീകളെ വാക്കുകൊണ്ടു വശീകരിക്കും. കുറുകിയ ശരീരം, പിത്തരോഗഉപദ്രവം അടിക്കടി ഉണ്ടാകും. വിദ്യ ഉണ്ടാകും. ജ്ഞാനംസമ്പാദിക്കുവാൻ ശ്രമിക്കും. തടവുണ്ടാകും.

കുംഭലഗ്നജാതകനുള്ള കണ്ടങ്ങൾ

11–ാമതു് വയസ്സിൽ പിത്തരോഗം

19–ാമതു് വയസ്സിൽ സന്നിപാതജ്വരം

32 ാമതു് വയസ്സിൽ തലയ്ക്കുപെരുപ്പ്

ഈ കാലങ്ങളിൽ അരിഷ്ടതകൾ നീങ്ങുന്നതിനായി സഹസ്രനാമജപം നടത്തി അഗതികൾക്ക് അന്നദാനം ചെയ്ക. ദോഷ നിവൃത്തി ഉണ്ടാകും.

കുംഭലഗ്ന ജാതകന്റെ ആയുസ്സ് നിർണ്ണയം

കുംഭലഗ്നത്തെ സൂര്യൻ, ചൊവ്വാ, രാഹു ഇവർ നോക്കിയാൽ പലവിധ പിത്തരോഗത്താൽകഷ്ടപ്പെടും. അല്പായുസ്സ് ഫലത്തിനു അവകാശതയുണ്ട്. ഗുരു, ശുക്രൻ, ബുധൻ, പക്ഷബലമുള്ള ചന്ദ്രൻ ഇവർ കുംഭലഗ്നത്തെ നോക്കിയാൽ ജാതകൻ 80-വയസ്സിൽ ചിത്തിരമാസം പഞ്ചമിതിഥി തിരുവാതിരനക്ഷത്രംകൂടിയ വ്യാഴാഴ്ച വൈകുന്നേരം ആയുസ്സ് അവസാനിക്കും.

മീനലഗ്നഫലവും ആയുസ്സ് നിർണ്ണയവും

മീനലഗ്ന ജാതകന്ന് സൂര്യൻ, ബുധൻ, ശുക്രൻ, ശനി ഇവർ കഷ്ടഫലത്തെകൊടുക്കും. ദാരിദ്ര്യം ബാധിച്ചു മന:സന്തോഷത്തെ കുറയ്ക്കും. ചന്ദ്രനും, ചൊവ്വായും ശുഭഫലത്തെ കൊടുക്കും. ചൊവ്വാദശാഭുക്തിയിൽ ഗൃഹലാഭവും വിദ്യാലാഭവും, ഭൂമിലാഭവും മററും കൊടുക്കുന്നതാകുന്നു. ഗുരു സ്വക്ഷേത്രവാനും, സൂര്യനും, ശുക്രനും ഉച്ചരാശിസ്ഥിതനായും ചൊവ്വാ സ്വക്ഷേത്രവാനായും ഭവിച്ചാൽ സത്യം ജ്ഞാനം ദയാ ഈശ്വരഭക്തി സുഖമായ അനുഭവങ്ങൾ രണ്ടു കളത്രസിദ്ധി അന്യസ്വത്തുക്കൾ വന്നുകിട്ടുക മുതലായ ഗുണങ്ങൾ ഏർപ്പെടും.

മീനലഗ്നജാതകന്നുള്ള കണ്ടങ്ങൾ

12-ാമത്‌വയസ്സിൽ ശീതജ്വരം

20-ാമത് വയസ്സിൽ ശ്ലേഷ്മം വായു.
28-ാമത്ത് വയസ്സിൽ ഈരൽ സംബന്ധപ്പെട്ട രോഗങ്ങൾ.

ഈ കണ്ടങ്ങൾ വരുന്ന സമയങ്ങളിൽ മൃത്യുഞ്ജയ ഹോമവും, അന്നദാനവും ചെയ്തു് അരിഷ്ടത നീക്കിക്കൊള്ളണം.

മീനലഗ്നജാതകന്റെ ആയുസ്സ് നിർണ്ണയം.

മീനലഗ്നത്തെ ശനി, സൂര്യൻ, രാഹു, കേതു, ചൊവ്വാ ഇവർ നോക്കിയാൽ ജാതകൻ പലവിധ രോഗങ്ങൾ ബാധിച്ചു് കഷ്ടതയുള്ളിടവരും. അല്പായുസ്സ് ഫലത്തിനു അവകാശതയുണ്ടു്. ഗുരുവും, ശുക്രനും മീനം രാശിയെ ദൃഷ്ടി ചെയ്താലും ഈ ഗ്രഹങ്ങൾ ലഗ്നകേന്ദ്രത്തിൽ ഇരുന്നാലും ജനനലഗ്നത്തെ ബുധനും, ചന്ദ്രനും നോക്കിയാലും നൂറുവയസ്സുവരെ ജീവിച്ചിരിക്കും. 100-ാമത് വയസ്സിൽ ചിത്തിരമാസത്തിൽ പഞ്ചമി തിഥി തിരുവാതിരനക്ഷത്രം ഗുരുവാരം സായംകാലം അന്ത്യവേളയിൽ ആത്മ ശരീരത്തെ വിട്ടുപിരിയുന്നതാകുന്നു.

ഇപ്രകാരം 12 രാശികളിലുള്ള ഗ്രഹങ്ങളുടെ ബലാബലം നോക്കി ഫലം പറഞ്ഞുകൊള്ളണം. ജന്മലഗ്നവും, ചന്ദ്രലഗ്നവും നോക്കേണ്ടതാണു്. ജാതകൻ മുൻജന്മത്തിൽ ചെയ്യപ്പെട്ട പാപപുണ്യങ്ങൾ അനുസരിച്ചു് ഈ ജന്മത്തിൽ സുഖദുഃഖങ്ങൾ അനുഭവിക്കുമെന്നുള്ള. വിശ്വാസം ബലമായി മനുഷ്യർക്ക വേണ്ടതാകുന്നു.

മേൽവിവരിക്കപ്പെട്ട 12 രാശികളിൽ ഗ്രഹങ്ങൾ സഞ്ചരിക്കുന്ന കാലങ്ങൾ.

| | |
|---|---|
| സൂര്യൻ | ഒരുമാസം |
| ചന്ദ്രൻ | 2 കാൽദിവസം |

| | |
|---|---|
| ചൊവ്വാ | 1½ മാസം |
| ബുധൻ | 1 മാസം |
| വ്യാഴം | 1 വർഷം |
| ശനി | 2½ വർഷം |
| രാഹു | 1½ വർഷം |
| കേതു | 1½ വർഷം |

6, 8, 12 ഈ സ്ഥാനങ്ങളിൽ ചന്ദ്രനിരുന്നാൽ ബാലാരിഷ്ടത്തെകൊടുത്തു കഷ്ടതക്കിടയാകും.

ഓരോ ഗ്രഹവും തന്റെ ദശാകാലത്തും അപഹാര കാലത്തും തരുന്ന ഫലം നല്ലതോ നല്ലതല്ലാത്തതോ എന്നറിയുന്നതിനു്

ത്രികോണാധിപതികൾ ശുഭഫലത്തെ ചെയ്യും. ശുഭന്മാർ കേന്ദ്രാധിപന്മാരായി ഭവിക്കയാണെങ്കിൽ മനുഷ്യർക്കു ശുഭത്തെ കൊടുക്കുന്നില്ല. (കേന്ദ്രം. 1, 4, 7, 10 ഈ രാശികൾ) പാപന്മാരായി ഭവിക്കയാണെങ്കിൽഅവർ ശുഭത്തെ കൊടുക്കുകയും ചെയ്യും. പാപന്മാർ, ആദിത്യൻ ചൊവ്വ, ശനി, രാഹു, കേതു ഇവരാകുന്നു. എന്നാൽ അഷ്ടമാധിപൻ ലഗ്നാധിപൻ കൂടിയാണെങ്കിൽ ശുഭ ഫലത്തെ കൊടുക്കും. കേന്ദ്രാധിപത്യദോഷം ഗുരുശുക്രന്മാർക്കു മറ്റെല്ലാ ഗ്രഹത്തിനെക്കാളും ബലവത്തരമാണു് മാരകസ്ഥാനങ്ങളായ 2, 7 ഈ സ്ഥാനങ്ങളിൽ ഗുരുശുക്രന്മാർ നിൽക്കയാണെങ്കിൽ അവരുടെ ദശാകാലങ്ങളിൽ മനുഷ്യർക്കു മാരകത്തെ ഉണ്ടാക്കുമെന്നു പ്രമാണമുണ്ടു്.

അഷ്ടമാധിപത്യദോഷമില്ലാത്ത ഗ്രഹമറിവാൻ.

അവകരം സൂൎയ്യനും ചന്ദ്രനുമാകുന്നു.

വിശേഷഫലങ്ങൾ അറിയുന്നതിന്

കേന്ദ്രാധിപതികളും ത്രികോണാധിപതികളും മററു ഭാവാധിപന്മാരുടെ സംബന്ധമില്ലാതെ ചേൎന്നിരുന്നാൽ വിശേഷശുഭത്തെ പ്രദാനം ചെയ്യും.

രാഹു കേതുക്കരം ലഗ്നം 4, 7, 10 എന്നീ കേന്ദ്രസ്ഥാനങ്ങളിലൊ 5, 9 എന്നീ ത്രികോണസ്ഥാനങ്ങളിലൊ ഉൾപ്പെട്ട ഏതെങ്കിലും ഒരു രാശിയിൽ നില്ക്കുകയും ഏതെങ്കിലും ഒരു ത്രികോണാധിപതിയോടൊ കേന്ദ്രാധിപതിയോടൊ സംബന്ധം കൈക്കൊള്ളുകയും ചെയ്താൽ ആ രാഹുകേതുക്കരം യോഗകാരകന്മാരായിരിക്കും. അതുപോലെ കേന്ദ്രാധിപനും ത്രികോണാധിപനും ഒരേ ഗ്രഹമായാൽതന്നെയും യോഗകാരകനായിത്തീരുന്നു. അതിനോടു മറെറാരു ത്രികോണാധിപതി കൂടിചേരുകയാണെങ്കിൽ വളരെ യോഗത്തെ കൊടുക്കുമെന്നും വിചാരിക്കേണ്ടതാകുന്നു.

മരണത്തിനു കാരണമായിത്തീരുന്ന ഗ്രഹങ്ങളറിവാൻ

മാരകസ്ഥാനാധിപൻ മാരകസ്ഥാനത്തു് സ്ഥിതി ചെയ്യുന്ന പാപികരം, മാരകസ്ഥാനാധിപതിയോടു സംബന്ധിച്ചു നിൽക്കുന്ന പാപികരം ഇവരാകുന്നു.

ആയുഃസ്ഥാനമറിവാൻ

അഷ്ടമവും അഷ്ടമം മുതല്ക്കുള്ള അഷ്ടമവും ആകുന്നു. അതായതു് എട്ടാമിടവും മൂന്നാമിടവും ആണു്. ഇവ രണ്ടും ആയുഃസ്ഥാനങ്ങളാണു്.

## മേടംമുതൽ മീനംവരെ 12 രാശികളിലും ഗ്രഹങ്ങൾ നൽകുന്ന ശുഭാശുഭ ഫലങ്ങളറിവാൻ

### മേടലഗ്നത്തിനു

ശനി, ബുധൻ, ശുക്രൻ എന്നിവർ പാപന്മാർ. വ്യാഴം, ആദിത്യൻ എന്നിവർ ശുഭന്മാർ.

ശുക്രൻ സർവ്വോപരിമാരകൻ, പാപിയായ ശനി മുതലായവരും മാരകന്മാരാണു്.

### ഇടവലഗ്നത്തിനു

വ്യാഴം ശുക്രൻ ചന്ദ്രൻ എന്നിവർ പാപന്മാർ ശനി ആദിത്യൻ എന്നിവർ ശുഭന്മാർ

വ്യാഴപ്രഭൃതികൾ മാരകലക്ഷണന്മാരായിരുന്നാൽ മരിപ്പിക്കും

### മിഥുനലഗ്നത്തിനു

ചൊവ്വാ, വ്യാഴം, ആദിത്യൻ, ബുധൻ എന്നിവർ അശുഭന്മാർ. ശുക്രൻ ഒരാൾ മാത്രം ശുഭൻ.

ചൊവ്വാ, വ്യാഴം, ആദിത്യൻ, ബുധൻ മാരകലക്ഷണമുണ്ടെങ്കിൽ മരിപ്പിക്കുന്നതിനു സമൎത്ഥന്മാരാകുന്നു.

### കൎക്കടകലഗ്നഫലം

ശുക്രനും, ബുധനും പാപന്മാർ. ചൊവ്വാ, വ്യാഴം എന്നിവർ ശുഭന്മാർ. ശനി മദ്ധ്യമ ഫലപ്രദനുമാകുന്നു.

### ചിങ്ങലഗ്നഫലം

ശുക്രനും, ബുധനും പാപന്മാർ. കുജൻ ശുഭൻ.

മാരകലക്ഷണങ്ങളോടുകൂടിയ ബുധൻ മുതലായ പാപന്മാർ മരിപ്പിക്കും.

### കന്നിലഗ്നഫലം

ചൊവ്വാ, വ്യാഴം, ചന്ദ്രൻ എന്നിവർ പാപന്മാർ ശുക്രനും, ബുധനും യോഗകാരകന്മാരാകയാൽ ശുഭത്തെ കൊടുക്കും. അതിനാൽ ശുക്രൻ ഹനിക്കുകയില്ല. മാരകന്മാരായ ചൊവ്വാ മുതലായ മററു പാപന്മാർ ഹനിയ്ക്കും.

### തുലാലഗ്നഫലം

വ്യാഴൻ, ആദിത്യൻ, ചൊവ്വാ എന്നിവർ പാപന്മാർ. ചന്ദ്രനും, ബുധനും യോഗകാരകന്മാർ

ചൊവ്വാ മരിപ്പിക്കയില്ലാ. മാരകലക്ഷണത്തോടു കൂടിയ വ്യാഴൻ മുതലായ മററു ഗ്രഹങ്ങൾ മരിപ്പിക്കും.

### വൃശ്ചികലഗ്നഫലം.

ബുധൻ, ചൊവ്വാ, ശുക്രൻ എന്നിവർ പാപന്മാർ. ചന്ദ്രൻ, ശുഭൻ, വ്യാഴനു ത്രികോണാധിപത്യമുള്ളതിനാൽ ഹനിക്കുകയില്ലാ. ബുധൻ മുതലായ പാപന്മാർ മാരകന്മാരായി തീൎന്നാൽ ഹനിക്കും.

### ധനുലഗ്നഫലം.

ശുക്രൻ, പാപനും, ചൊവ്വായും ആദിത്യനും, ശുഭനും. ശനിയും മാരകലക്ഷണമുള്ള ശുക്രാദിപാപന്മാരും മരിപ്പിക്കും.

### മകരലഗ്നഫലം.

ചൊവ്വാ, വ്യാഴം, ചന്ദ്രൻ ഇവർ പാപന്മാരും ശുക്രനും, ബുധനും ശുഭന്മാരും. ശനി നിഹന്താവായിരിക്കയില്ലാ.

കുജാദികളായ പാപന്മാർ മാരകലക്ഷണമുണ്ടെങ്കിൽ നിഹന്താക്കളായിരിക്കും.

### കുംഭലഗ്നഫലം

വ്യാഴൻ, ചന്ദ്രൻ, ചൊവ്വാ ഇവർ പാപന്മാർ. ശുക്രൻ, ശുഭൻ എന്നുമാത്രമല്ലാ യോഗകാരകനും കൂടിയാണു്. വ്യാഴൻ മരിപ്പിക്കുന്നതല്ലാ. മാരകലക്ഷണങ്ങളോടുകൂടി ചന്ദ്രൻ മുതലായ മററുപാപന്മാർ ഹനിക്കും.

### മീനലഗ്നഫലം

ശനി, ശുക്രൻ, ആദിത്യൻ, ബുധൻ എന്നിവർ പാപന്മാർ. ചൊവ്വായും, ചന്ദ്രനും ശുഭൻ. ചൊവ്വാ ത്രികോണാധിപനാകയാൽ മരിപ്പിക്കുകയില്ലാ. ശന്യാദി പാപന്മാർ മാരകലക്ഷണമുള്ളവരാണെങ്കിൽ മരിപ്പിക്കാനിടയുണ്ടു്. വിദ്വാന്മാർ ഗ്രഹങ്ങളുടെ സഞ്ചാരമനുസരിച്ചു് ശുഭാശുഭഫലങ്ങളെ അറിഞ്ഞു ഫലം പറയേണ്ടതാകുന്നു.

### മാരകസ്ഥാനവിശേഷമറിവാൻ

3, 5, 6, 9-ാമിടത്തധിപതികൾ മാരകത്തെ കൊടുക്കുന്നതല്ലാ. ഏതു ഗ്രഹത്തിനും രണ്ടുമാരകസ്ഥാനം ഏർപ്പെട്ടാൽ കൊല്ലപ്പെടുന്നതല്ലെന്നും ഒരേ ആധിപത്യം വന്നാൽ മാരകത്തെ കൊടുക്കുമെന്നും അറിയേണ്ടതാകുന്നു.

### തമിഴ്ഗ്രന്ഥവചനങ്ങൾ

രാഹു ശുഭഗ്രഹങ്ങളോടു കൂടുകയോ ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടാകയൊ 3, 10, 11 ഈ ഭാവങ്ങളിൽ ഇരിക്കുകയൊ ചെയ്യുന്നതു് ഗുണമാകുന്നു. ഇപ്രകാരം ഇരിക്കുന്ന രാഹു രാജപ്രീതി, ഭൂമിലാഭം, കളത്രപുത്രസുഖം ഇവകളെ കൊടുക്കുമെന്നുണ്ടു്.

ദാനംചെയ്യുന്ന ലക്ഷണങ്ങൾ

ശുക്രനൊ ഗുരുവൊ, ഉച്ചക്ഷേത്രത്തിലൊ, മിത്ര ക്ഷേത്രത്തിലൊ ഇരുന്നാലും ഒൻപതാം ഭാവാധിപൻ ബലവാനായിരുന്നാലും രണ്ടാംഭാവാധിപതി ഉച്ചത്തിൽ ഇരിക്കയും ശുഭന്മാർ നോക്കുകയും ചെയ്താലും, രണ്ടാം ഭാവാധിപൻ നാലിൽ ഇരിക്കയും നാലാംഭാവാധിപൻ കേന്ദ്രത്തിലിരിക്കയും പന്ത്രണ്ടാംഭാവാധിപനെ ഗുരു നോക്കുകയും ചെയ്താലും ജാതകൻ ദാനധർമ്മങ്ങൾ വേണ്ട പോലെനടത്തി പുണ്യം സമ്പാദിക്കുന്നവനായി ഭവിക്കും.

ഭക്തിയോഗലക്ഷണമറിവാൻ

ബുധൻ പത്താംഭാവാധിപൻ ആയിവന്നാലും ഇരുന്നാലും ശനി പത്താംഭാവത്തിൽ ഇരുന്നാലും ബുധൻ ലഗ്നാധിപനായിതീർന്നു് ശുഭന്മാരാൽ നോക്കപ്പെട്ടാലും ദൈവഭക്തിയുള്ളവനായി തീരുന്നതാകുന്നു.

തമിഴ് ഗ്രന്ഥവിശേഷതത്വങ്ങൾ

1. അഞ്ചാംഭാവത്തിൽ ശനി, രാഹു, കേതു ഇവർ ഇരുന്നാൽ ജാതകന്നു സർപ്പദോഷപരിഹാരം വേണ്ടതാകുന്നു. പരിഹാരം ചെയ്യാതിരുന്നാൽ സന്താനനാശമുണ്ടായി ദുഃഖത്തിനിടവരും.

2. അഞ്ചാംഭാവത്തിൽ സൂര്യനും പതിനൊന്നാം ഭാവത്തിൽ ശനിയും ഇരുന്നാൽ ജാതകന്നു ജനിച്ച പിതൃകർമ്മം നടത്തേണ്ടതിന്നു അർഹതയുള്ള പുത്രൻ നിശ്ചയമായും മരണം സംഭവിക്കുന്നതാണു്.

3. ശനിയും സൂര്യനും ഏതുരാശിയിൽ ചേർന്നിരുന്നാലും പിതാവിനും പുത്രനും ഒരിക്കലും യോജിക്കുന്നതല്ലാ. ശത്രുതയിൽ കഴിഞ്ഞുകൂടും.

4. ശനി സൂര്യനെ നോക്കുന്നപക്ഷം പിതാവിന്നു അരിഷ്ടത്തിനിടവരും. കാരണം ശനിക്കു 3, 7, 10 ഈ രാശികളിൽ ദൃഷ്ടിയുള്ളതിനാൽ ആ സ്ഥാനങ്ങളിൽ സൂര്യൻ ഇരുന്നു ശനിനോക്കുണ്ടായാൽ പിതൃമാരകമുണ്ടാകുമെന്നുള്ളതുകൊണ്ടാകുന്നു.

5. നാലാംഭാവാധിപതി സ്വക്ഷേത്രത്തിലൊ ഉച്ചത്തിലൊ ആയിട്ടു് ലഗ്നം, കുടുംബം, ഭാഗ്യം 11 ഈ സ്ഥാനങ്ങളിൽ ശുഭസംബന്ധപ്പെട്ടിരിക്കയാണെങ്കിൽ അമ്മയ്ക്കു പുത്രൻ മരണംവരെ അനുകൂലതയിൽ കഴിഞ്ഞുകൂടും. ആ പുത്രൻ ഉദ്യോഗംകൊണ്ടും, കച്ചവടം കൊണ്ടും, ധനംസമ്പാദിച്ചു് ഗൃഹ, ഭൂമി, വാഹനം ഇതുകളോടുകൂടി ഗൌരവമായി കഴിഞ്ഞുകൂടുന്നതാകുന്നു.

6. നാലാംഭാവാധിപൻ ലഗ്നാധിപൻ കർമ്മസ്ഥാനാധിപൻ സ്വക്ഷേത്രം ഉച്ചം ബന്ധുക്ഷേത്രം ഇവകളിൽ ഇരിക്കയും ആ ഗ്രഹത്തിനെ വ്യാഴം നോക്കുകയും ചെയ്താൽ ജാതകൻ ഭൂമി ഗൃഹം ഉത്തമകളത്രം മററുസൌഭാഗ്യങ്ങൾ ഇവകളോടുകൂടി കീർത്തിമാനായി ഭവിക്കുന്നതാകുന്നു.

7. ശനിയും ചന്ദ്രനും ഒരുമിച്ചു് ഏഴാമിടത്തു് ശുഭദൃഷ്ടിയില്ലാതെ നിൽക്കുകയാണെങ്കിൽ ജാതകൻെറ ഭാര്യ രണ്ടാമതു് വിവാഹം ചെയ്യപ്പെട്ടവളാണെന്നു പറയണം.

8. ഏഴാമിടത്തു് ചൊവ്വായോടുകൂടി ശുക്രൻ നിന്നാലും അഞ്ചാം രാശിയിലൊ ഒൻപതാം രാശിയിലൊ

കുജനും ശുക്രനും ഒരുമിച്ചു നിന്നാലും കളത്രവിരഹം സംഭവിക്കുന്നതാണ്.

9. മകരലഗ്നജാതകനു ഏഴാമേടമായ കർക്കടകത്തിൽ ചൊവ്വായും, ശനിയും നിന്നാൽ അവനു ഭാര്യ്യാഗുണം ഉണ്ടായിരിക്കുന്നതാണ്. അല്ലാതെ ഭാര്യ്യഹാനിവരുത്തുന്നതല്ലെന്നു പ്രമാണം കാണുന്നുണ്ട്.

"സൗരാരയോഃ കളത്രെ ചന്ദ്രഗ്രഹേ ഭവതി ശോഭനാനാരീ" എന്നു മലയാളത്തിലും പറയുന്നുണ്ട്.

---

## അദ്ധ്യായം അഞ്ചു്



### രാശിയും നവഗ്രഹങ്ങളുമറിവാൻ.

സൂര്യവീഥിയുടെ ഇരുപുറവും 9 ഭാഗം വീതം വിസ്താരമുള്ളതാണ് രാശിചക്രം. അതിനെ 12 സമഭാഗമായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

| | | | |
|---|---|---|---|
| മീനം 12 | മേടം 1 | ഇടവം | മിഥുനം |
| കുംഭം | രാശിച്ചക്രം | | കക്കടകം |
| മകരം | | | ചിങ്ങം |
| ധനു | വൃശ്ചികം | തുലാം | കന്നി |

| | | | |
|---|---|---|---|
| ഗുരു | കുജൻ | ശുക്രൻ | ബുധൻ |
| ശനി | രാശ്യാധിപന്മാർ | | കക്കടകം |
| ശനി | | | ചിങ്ങം |
| ഗുരു | കുജൻ | ശുക്രൻ | ബുധൻ |

വിവരണം

| | |
|---|---|
| മേടം, വൃശ്ചികം | ചൊവ്വാക്ഷേത്രം |
| ഇടവം, തുലാം | ശുക്രക്ഷേത്രം |
| മിഥുനം, കന്നി | ബുധക്ഷേത്രം |
| കക്കടകം | ചന്ദ്രക്ഷേത്രം |
| ചിങ്ങം | രവിക്ഷേത്രം |
| ധനു, മീനം | ഗുരുക്ഷേത്രം |
| മകരം, കുംഭം | ശനിക്ഷേത്രം |

| | | | | |
|---|---|---|---|---|
| ആദിത്യന | മേടം | രാശിഉച്ചം. | തുലാം | രാശിനീചം. |
| ചന്ദ്രന | ഇടവം | ,, | വൃശ്ചികം | നീചം |
| ചൊവ്വായ്ക്കു | മകരം | ,, | കക്കടകം | നീചം |
| ബുധന്നു് | കന്നി | ,, | മീനം | നീചം |
| വ്യാഴത്തിന | കക്കടകം | ,, | മകരം | നീചം |
| ശുക്രന | മീനം | ,, | കന്നി | നീചം |
| ശനിയ്ക്കു | തുലാം | ,, | മേടം | നീചം |

ഗ്രഹങ്ങളുടെ ദൃഷ്ടി അറിവാൻ.

എല്ലാഗ്രഹങ്ങൾക്കും അവരവർ നിൽക്കുന്ന രാശിയുടെ ഏഴാം രാശിയെ പൂൎണ്ണദൃഷ്ടിയാൽ നോക്കുന്നുണ്ടു്. വിശേഷിച്ചു ശനിക്കു ഏഴാം രാശിയെക്കൂടാതെ മൂന്നാം രാശിയേയും പത്താം രാശിയേയും നോക്കുന്നു. അതുപോലെ വ്യാഴൻ ഏഴാം രാശിയെക്കൂടാതെ അഞ്ചും ഒൻപതും രാശികളെ നോക്കുന്നു. ചൊവ്വാ ഏഴാം രാശിയെക്കൂടാതെ എട്ടും നാലും രാശികളേയും പൂൎണ്ണദൃഷ്ടിയാൽ നോക്കുന്നുണ്ടു്. ഇതിൽ ശുഭഗ്രഹങ്ങളുടെ ദൃഷ്ടിഭാവങ്ങൾക്കു പുഷ്ടിയും പാപഗ്രഹങ്ങളുടെ ദൃഷ്ടി അശുഭവുമാകുന്നു. ഭാവാൽ

ഭാവനിരൂപണം എന്നുപറയുന്നതു് ലഗ്നാധിഭാവങ്ങളിൽ ഏതൊരു ഭാവത്തെ പ്രധാനമാക്കി ചിന്തിക്കുന്നുവൊ ആ ഭാവത്തെ ലഗ്നമാക്കി മററു ഭാവങ്ങളെ ചിന്തിക്കുന്നതാകുന്നു. ഒരു ഭാവത്തിനു ലഗ്നാധിപൻെറ യോഗമൊ ദൃഷ്ടിയൊ ഉണ്ടായിരിക്കയും കേന്ദ്രസ്ഥിതിയും മററു ബലങ്ങളും ഉണ്ടായിരിക്കയും ചെയ്താൽ ഫലത്തിനു പൂർണ്ണതയുണ്ടാകുന്നതാകുന്നു. ക്ഷീണനല്ലാത്ത ചന്ദ്രനും, ബുധനും, ഗുരുവും, ശുക്രനും ശുഭന്മാരാണു്. എല്ലാ ഗ്രഹങ്ങൾക്കും ഉച്ചരാശിയുടെ ഏഴാം രാശിയായിരിക്കും നീചരാശി. നീചം ഭവിച്ച ഗ്രഹത്തിനും, മൌഢ്യം ഭവിച്ച ഗ്രഹത്തിനും ബലമില്ലെന്നു അറിയേണ്ടതാകുന്നു.

മൂലത്രികോണമറിവാൻ

മൂലത്രികോണം ഹരിതാവൃരിക്രിയാ
വധൂധനുസ്തൌലിഘടാ: ക്രമേണ
സിതാസിതാക്കാം നിരസാം നവാംശകാ
സ്ത്രികോണമാദൌപരതസ്സ്വമന്ദിരം.

സാരം:——സൂര്യാദി സപ്തഗ്രഹങ്ങൾ ക്രമേണ ചിങ്ങം, ഇടവം, മേടം, കന്നി, ധനുസ്സു്, തുലാം, കുംഭം ഇവമൂലത്രികോണങ്ങളാകുന്നു.

വിവരണം.

| | | |
|---|---|---|
| സൂര്യനു | മൂലത്രികോണം | ചിങ്ങം |
| ചന്ദ്രനു | ,, | ഇടവം |
| ചൊവ്വായ്ക്കു | ,, | മേടം |
| ബുധനു | ,, | കന്നി |
| വ്യാഴന്നു് | ,, | ധനുസ്സു് |

| | | |
|---|---|---|
| ശുക്രന്ന | മൂലത്രികോണം | തുലാം |
| ശനിയ്ക്കു | ,, | കുംഭം |

രത്നനിർണ്ണയം

സൂര്യന്ന മാണിക്യവും, ചന്ദ്രന്ന മുത്തും കുജന്നു പവിഴവും, ബുധന്നു മരതകപച്ചയും, ഗുരുവിന്നു പുഷ്യരാഗവും, ശുക്രന്ന വൈരക്കല്ലും, ശനിയ്ക്കു നീലരത്നവും, രാഹുവിന്നും കേതുവിന്നും വൈഡൂര്യ്യവുമാകുന്നു.

ആർത്തവകാലഫലങ്ങൾ

സ്ത്രീകൾക്കു ആർത്തവദർശനം മുതൽ ൧൬ ദിവസമാണു് ഋതുകാലങ്ങളായുള്ളതു്. ഇതിൽ ആദ്യനാലു ദിവസവും സംയോഗം ചെയ്യരുതു. ശേഷമുള്ള പതിമൂന്നു ദിവസങ്ങളിൽ ൪, ൬ ഇങ്ങനെ ഇരട്ടപ്പെട്ടതായ ദിവസങ്ങൾ പുരുഷപ്രജാപ്രദങ്ങളും ഒററപ്പെട്ട ൫, ൭ മുതലായ ദിവസങ്ങളിൽ സ്ത്രീ പ്രജാപ്രദങ്ങളും ഉത്ഭവിക്കാനിടയുണ്ടെന്നുകാണുന്നു. ൭-ാംദിവസി വന്ധ്യയായപുത്രിയും ൮-ാം ദിവസി സന്താനമില്ലാത്ത പുത്രനും ൧൦-ാം ദിവസി ശ്രേഷ്ഠനായ പുത്രനും ൧൪-ാം ദിവസി ധർമ്മിഷ്ഠനായ പുത്രനും ൧൬-ാംദിവസി സർവ്വജ്ഞനായ പുത്രനും ൯-ാം ദിവസി സുന്ദരിയായ പുത്രിയും ൧൧-ാം ദിവസി വിരൂപയായ പുത്രിയും ൧൩-ാംദിവസി പാപിഷ്ഠയായ പുത്രിയും ൧൫-ാംദിവസി ധർമ്മിഷ്ഠയായ പുത്രിയും ജനിക്കുന്നതാണെന്നും പ്രമാണവചനമുണ്ടു്.

ഉല്പാദനകാലമറിവാൻ

ആധാനകാലത്തിൽ സ്ത്രീയുടേയൊ പുരുഷന്റേയൊ ഉപചയസ്ഥാനങ്ങളിൽ സൂര്യ, ചന്ദ്ര, കുജ, ശുക്രന്മാ

ത്തിൽ ഒരാൾ സ്വക്ഷേത്രാംശകത്തോടുകൂടി നിൽക്കുന്നു എങ്കിലും ആധാനലഗ്നത്തിന്റെയോ സ്ത്രീപുരുഷന്മാരുടെ ൫, ൯, ലഗ്നം ഈ ഭാവങ്ങളിലൊ ത്രികോണങ്ങളിലൊ ഗുരു നിൽക്കയാണെങ്കിലും അപ്പോൾ ഉണ്ടാകുന്ന സംയോഗം ഗർഭകാരണമായിത്തീരുന്നതാണ്.

ജാരപുത്രലക്ഷണം

ഞായർ, ചൊവ്വാ, ശനി ഈ ആഴ്ചകളിൽ വരുന്ന ദ്വിതീയ, സപ്തമി, ദ്വാദശി ഈ പക്കങ്ങളിൽ പുണർതം, വിശാഖം, പൂരുരുട്ടാതി, കാത്തിക, ഉത്രം, ഉത്രാടം ഈ നാളുകളായി ജനിക്കുന്നവനും ജാരപുത്രനാകുന്നു.

നീചത്തിനു ഭംഗം വരുന്ന ലക്ഷണങ്ങൾ

ജനനസമയം ഏതെങ്കിലും ഒരു ഗ്രഹം നീചത്തിൽ പെടുന്നു എങ്കിൽ ആ നീചരാശിയുടെ അധിപനോ നീചം ഭവിച്ച ഗ്രഹത്തിന്റെ ഉച്ചരാശ്യാധിപനായ ഗ്രഹമോ, ലഗ്നാലൊ, ചന്ദ്രാലൊ കേന്ദ്രത്തിൽ വന്നാലും നീചഗ്രഹം നില്ക്കുന്ന ഗ്രഹം അംശകിച്ച രാശിയുടെ അധിപൻ ചന്ദ്രാലൊ ലഗ്നാലൊ കേന്ദ്രത്രികോണങ്ങളിൽ വരികയും ലഗ്നം ചരരാശിയാകയും ചരരാശ്യംശകത്തിൽ നിൽക്കയും ചെയ്താലും നീചഭംഗം ഉണ്ടാകുന്നതാകുന്നു.

'ക്രൂരവ്യോമചരാ സ്ത്രീണാം നിധനസ്ഥാവിലഗ്നതഃ
നീചാരിപാപവർഗ്ഗേഷു ഭർത്തൃമൃത്യുകരോ യദി'

സാ:—സ്ത്രീകൾക്കു ലഗ്നാൽ അഷ്ടമത്തിൽ പാപന്മാർ നീചം ശത്രുക്ഷേത്രം പാപക്ഷേത്രം ഇവയിൽ സ്ഥിതിയോടും അംശകത്തോടും കൂടി നിന്നാൽ ഭർത്തൃമരണം ഭവിക്കും.

പാപർക്ഷേമദനേ കുജേ ശനിയുതേ വൈധവ്യമേത്യംഗനാ
ജാരാസക്തവിലാസിനിസിതകുജാവന്യോന്യരാശ്യംശനൌ
ചന്ദ്രേ കാമഗൃഹം ഗതേ തു പതിനാസാദ്ധം ദുരാചാരിണീ
മന്ദാരക്ഷവിലഗ്നഗൌശശിസിതൌവന്ധ്യാസുതസ്ഥേഖലഃ

സാ:—ഏഴാമിടം പാപക്ഷേത്രമായും അവിടെ ചൊവ്വായും, ശനിയും നില്ക്കയും ചെയ്താൽ സ്ത്രീ വിധവയായിഭവിക്കയും, ഏഴാമിടത്തു ചന്ദ്രൻ നിന്നാൽ ഭർത്താവും താനും വ്യഭിചാരത്തെ ചെയ്കയും, അഞ്ചാമിടത്തു് പാപൻ നിൽക്കയും കുജൻെറയോ ശനിയുടേയോ ക്ഷേത്രങ്ങൾ ലഗ്നമായി ജനിക്കയും അവിടെ ചന്ദ്രശുക്രന്മാർ നിൽക്കയും ചെയ്താൽ വന്ധ്യയായും ഭവിക്കുന്നതാകുന്നു.

ബലാനുസാരേണ യഥാ ഗ്രഹയോഗോ
യോഗാനുസാരേണ ദശാമുപൈതി
ദശാഫലൈ സ്സർവ്വഫലം നരാണാം
വർണ്ണാനുസാരേണ യഥാ വിഭാഗ:

സാ:—ഗ്രഹങ്ങളുടെ ബലങ്ങളനുസരിച്ചു് യോഗങ്ങളും യോഗങ്ങളെ അനുസരിച്ചു് ദശകളും ആ ദശകളനുസരിച്ചു് സർവ്വഫലങ്ങളും ഭവിക്കുന്നതുമാകുന്നു.

ദശാഫലവിവരണങ്ങൾ

സൂര്യ്യാദിഗ്രഹങ്ങൾ ഉച്ചം, സ്വക്ഷേത്രം, മൂലത്രികോണം, കേന്ദ്രം, അത്യുച്ചം, ത്രികോണം മുതലായ ഇഷ്ടസ്ഥാനങ്ങളിൽ ബലത്തോടുകൂടി നിൽക്കയാണെങ്കിൽ അവരവരുടെ ദശാപഹാരങ്ങളിൽ ഗുണഫലത്തെ ചെയ്യുന്നതും ബലക്ഷീണന്മാരായി നിൽക്കയാണെങ്കിൽ കഷ്ടഫലത്തെ ചെയ്യുന്നതുമാകുന്നു.

രവിദശാഫലം

സൂര്യോൽകൃഷ്ടദശാ കരോതി സുതധീപ്രജ്ഞാധികാരേഛയാൻ

ജ്ഞാനാൎത്ഥാഗമ കീൎത്തിപൌരുഷസുഖപ്രാപ്തീശ ചരാനുഗ്രഹാൻ
ഭാനോഃ പാപദശാ കരോതി വിഫലോദ്യോഗാൎത്ഥഹാന്യാമയാൻ
രാജ്യക്ഷോഭമഹീശ കോപജനകാരിഷ്ടാഗ്നിബാധോദയാൻ.

സാരം:—ആദിത്യൻ ഇഷ്ടഭാവത്തിങ്കൽ ബലവാനായി നിൽക്കയാണെങ്കിൽ പുത്രഗുണം, ബുദ്ധിവിശേഷങ്ങൾ, അധികാരബലം, അറിവ്, അൎത്ഥലാഭം, കീൎത്തി, പൌരുഷശക്തി, സുഖം, ഈശ ചരാനുഗ്രഹം ഈ ഫലങ്ങൾ സംഭവിക്കും. അനിഷ്ടദശയാണെങ്കിൽ പ്രവൃത്തികൾക്കു ഫലമില്ലാതേയും ധനഹാനിയും, രോഗങ്ങളും, രാജകോപവും, നാട്ടുകാരുടെ ശത്രുതചവും, പിതാവിന്നു അരിഷ്ടതയും അഗ്നിബാധയും സംഭവിക്കുന്നതാകുന്നു.

ചന്ദ്രദശാഫലം

ചന്ദ്രോൽകൃഷ്ടദശാ കരോതി ജനനീശ്രേയസ്തടാകാദികം
ക്ഷേത്രാരാമഗൃഹാസന ദ്വിജവരശ്രീശോഭനാന്ദോളികം
ഇന്ദോഃപാപദശാന്നഹാനി കൃപണാനന്ദാൎത്ഥനാശാമയ
പ്രജ്ഞാഹീനജുഗുപ്സമാതൃമരണാക്ഷോഭാദിശീതജ്വരാൻ

സാരം:—ശുഭഫലദാതാവായി നിൽക്കുന്ന ചന്ദ്രന്റെ ദശാകാലത്തു് അമ്മയ്ക്കു ഐശ്വൎയ്യവും, തടാകം മുതലായ ജലാശയങ്ങളുടെ ഉല്പാദനവും ക്ഷേത്രം, പുഷ്പവാടി, വീടു, ഇരിപ്പാനുള്ള സാമാനങ്ങൾ ഇവയുടെ സമ്പാദനങ്ങളും ബ്രാഹ്മണാനുഗ്രഹവും രാജഭോഗങ്ങളുടെ അനുഭവവും, സംഭവിക്കും. അനിഷ്ടഫലകൎത്താവായാൽ ഭക്ഷണവികലതയും ലുബ്ധും അളവില്ലാത്ത ധനനാശവും, രോഗവും

ബുദ്ധിനാശവും നിന്ദാസ്വഭാവവും മാതൃമരണാദി കുണ്ഠിതവും ശീതജ്വരരോഗവും സംഭവിക്കുന്നതാകുന്നു.

കുജദശാഫലം.

ഭൌമോൽകൃഷ്ടദശാ കരോതി വസുധാ പ്രാപ്തിം ധനസ്യാഗമാൻ
പ്രജ്ഞാസ്വച്ഛമനഃപരാക്രമഗുണാൻവൈരിക്ഷയാന്വാനുജാൽ
പാപാഭൌമദശാരുജാർത്തി കലഹം ചോരാഗ്നി ബന്ധം വ്രണ
ഞ്ചാക്ഷി ക്ഷീണമഹീഷു പീഡനരുജാഃ ക്ഷോഭക്ഷതിം ദാസ്യതി

സാരം:- ശുഭഫലദാതാവായ ചൊവ്വായുടെ ദശാകാലത്തു് ഭൂമിലാഭം, ധനസിദ്ധി, ബുദ്ധിശക്തി, സന്മനസ്സ്, പരാക്രമശീലം, സഹോദരസഹായം ഇവയും അനിഷ്ടദാതാവായാൽ രോഗദുഃഖവും, കലഹവും, കള്ളന്മാരിൽനിന്നു ഉപദ്രവവും, അഗ്നിഭയവും, ബന്ധനപ്രാപ്തിയും, വ്രണം, നയനരോഗം മുതലായ രോഗതാപവും രാജകോപവും സംഭവിക്കുന്നതാകുന്നു.

രാഹുർദശാഫലം

രാഹുൽകൃഷ്ടദശാ കരോതി സകലശ്രേയൊ മഹാരാജ്യകൃൽ
ധർമ്മാർത്ഥാഗമപുണ്യതീർത്ഥചലനജ്ഞാനപ്രവാഹോച്ഛ്രയാൻ
രാഹോഃ പാപദശാ ഹി ഭീതി വിഷഭീസർവ്വാംഗ രോഗാർത്തികൃ,
ച്ഛസ്ത്രാഘാതവിരോധവൃക്ഷപതനം ചോരാരിപീഡോഭവേൽ

സാരം:- ഇഷ്ടഫലപ്രദനായ രാഹുവിൻെറ ദശാകാലത്തു്. എല്ലാവിധത്തിലും ശ്രേയസ്സും മഹത്തായ ഭൂലാഭവും ധർമ്മം, ധനം, ശാസ്ത്രബോധം, പുണ്യതീർത്ഥം, ജ്ഞാനം, പ്രഭാവശക്തി ഇവയുടെ പുഷ്ടിയും സംഭവിക്കും. അനിഷ്ടപ്രദനായ രാഹു തൻെറ ദശയിൽ ഭയം, വിഷഭീതി, എല്ലാ അംഗങ്ങൾക്കും രോഗം, ആയുധപാതം, വിരോധം, വൃക്ഷത്തിൽനിന്നും വീഴ്ച, കള്ളന്മാർ, ശത്രുക്കൾ ഇവരിൽനിന്നു പീഡ ഇവകളെ ചെയ്യുന്നതാണു്.

ഗുരുദശാഫലം

ജീവോൽകൃഷ്ടദശാ കരോതി വിപുലഗ്രാമാധികാരാത്മജ-
ശ്രീ സൌഭാഗ്യഗുണാകരാശ്രിതജനാദ്യാന്ദോളികാവൈഭവം
ജൈവീ പാപദശാ മഹീശ്വരഭയം വ്യാധിംചധൈര്യച്യുതിം
ധാന്യാനത്ഥം മഹീസുരാത്തി ജനകക്ഷോഭാശനാത്തിക്ഷയാൻ.

സാരം:—ശുഭപ്രദനായ ജീവന്റെ ദശാകാലത്തു് മഹത്തായ ഗ്രാമാധികാരവും, പുത്രൈശ്വര്യവും, സൌഭാഗ്യവും, ഭൃത്യജനസഹായവും, പ്രതാപചിഹ്നങ്ങളും സംഭവിക്കുന്നതാണു്. അനിഷ്ടനായാൽ രാജഭയവും, രോഗവും, ധൈര്യഹാനിയും, ധാന്യനാശവും ബ്രാഹ്മണരിൽ നിന്നു് അനിഷ്ടവും പിത്രാരിഷ്ടവും ഭക്ഷണത്തിൽനിന്നു ദുഃഖവും, കുറവും സംഭവിക്കുന്നതാകുന്നു.

ശനിദശാഫലം

മന്ദോൽകൃഷ്ടദശാകരോതി വിഭവപ്രജ്ഞാനയജ്ഞാദികാൻ
ക്ഷേത്രഗ്രാമപുരാദിനായകബഹുവ്യാപാരദക്ഷോൽസുകാൻ
മന്ദഃപാപവിഷപ്രയോഗധന ഹൃദ്ദേഹാത്തിമിത്ഥ്യാദയാൻ
രാജക്രോധവിരുദ്ധകൃത്യവിഫലോദ്യോഗാംഗപീഡാദയാൻ

സാരം:—ഇഷ്ടഫലദാതാവായ ശനി തന്റെ ദശയിൽ വേണ്ട വിഭവങ്ങൾ, ബുദ്ധിശക്തി, നീതിബോധം, കൃഷിഭൂമി, ഗ്രാമം, പുരം മുതലായവയുടെ സ്ഥാനാധിപത്യം വ്യാപാരത്തിൽ വലിയ സാമർത്ഥ്യം മുതലായ ശുഭഫലങ്ങളെചെയ്യും. ശനി അനിഷ്ടഫലദാതാവായാൽ നിന്ദ്യകർമ്മങ്ങളിൽനിന്നു് ധനസമ്പാദനവും ഹൃദയത്തിനും വിശിഷ്യ ശരീരത്തിനും രോഗദുഃഖവും, രാജകോപവും കാര്യങ്ങളുടെ വിരുദ്ധാനുഭവവും, പ്രവൃത്തിയ്ക്കു വൈകല്യവും അവയവ ഭംഗവും സംഭവിക്കുന്നതാകുന്നു.

## ബുധദശാഫലം

സൌമ്യോല്പൽക്കഷ്ടദശാ കരോതി വസനാനന്താദി ധന്യോച്ഛ്റ
യാൻ
ശ്രേയസൌഖ്യഗൃഹ സ്വബന്ധു വിജയ പ്രാപ്തിഷ്ടവസ്ത്വാഗമാൻ
ബൌധി പാപ ദശാവിദേശഗമനംക്ഷോഭഃസ്വബന്ധുക്ഷയഃ
പ്രജ്ഞാഹീനമതിർദ്ധനാർത്തി കലഹക്ഷേത്രാർത്ഥനാശാപദഃ

സാരം:—ശുഭഫലദാതാവായ ബുധന്റെ ദശയിൽ ആദ്യവസാനം വസ്ത്രപുഷ്ടിയും, ധാന്യസമൃദ്ധിയും ശ്രേയസ്സും, സുഖവും, ഭവനലാഭവും, ബന്ധുഗുണവും, വിജയവും ഇഷ്ടവസ്തുക്കളുടെ ലാഭവും സംഭവിക്കും. അനിഷ്ടപ്രദാനനായാൽ പരദേശഗമനവും സ്ഥിരമില്ലായ്മയും, ബന്ധുക്കൾക്ക നാശവും, ബുദ്ധിയ്ക്കു ഹാനിയും, ധനവിഷയമായ അനിഷ്ടവും, രോഗവും, കലഹവും, കൃഷിനാശവും മററ ആപത്തുകളും സംഭവിക്കുന്നതാകുന്നു.

## ശുക്രദശാഫലം

ശൌക്രീശ്രേഷ്ഠദശാകരോതി സുഖസൌഭാഗ്യോച്ഛ്റയാദോളികാ
നൈശ്വര്യോർജ്ജിതധർമ്മബുദ്ധികനകാരാമാശ്വഗീതോൽസവാൻ
ശൌക്രീപാപദശാകളത്രഭയകൃന്നീചാർത്ഥഹാനിപ്രദാ
തിര്യഗ്ജന്തുസമുദ്ധദോഷവിപുലസ്ത്രീവർഗ്ഗരോഗോത്ഭവാൻ

സാരം—ശുഭഫലദാതാവായ ശുക്രന്റെ ദശാകാലത്തു് സുഖം, ഭാഗ്യാഭിവൃദ്ധി, രാജോചിതചിഹ്നങ്ങൾ, ഐശ്വര്യം, ധർമ്മബുദ്ധി, സ്വർണ്ണലാഭം, പുഷ്പവാടി, കുതിര സംഗീതം ഇവയിൽ താല്പര്യവും.

പാപഫലദാതാവായാൽ ഭര്യാനഷ്ടം നീചന്മാരിൽ നിന്നു ധനനാശം, ജന്തുക്കളിൽനിന്നു ഭയം സ്ത്രീകൾക്ക രോഗദുഃഖം മുതലായവയും സംഭവിക്കുന്നതാണു്.

### കേതുദശാഫലം.

കേതുൽകൃഷ്ടദശാ കരോതിവിജയക്രൂരക്രിയാത്ഥാഗമം
മ്ലേഛരക്ഷ്മാപതിലബ്ധ ഭാഗ്യകവനപ്രാരംഭശത്രുക്ഷയാൻ
കേതോഃ പാപദശാതികഷ്ടവിഫലാനത്ഥക്രിയായോഗഹൃ
ച്ശൂലാസ്ഥിജ്വരകമ്പനദ്വിജജനദ്വേഷാദി മൂർഖക്രിയാൻ

സാ:- കേതു ഇഷ്ടഫലകർത്താവായാൽ ജയവും ക്രൂര കർമ്മംനിമിത്തം ധനലാഭവും, മ്ലേഛന്മാരായ രക്ഷിതാക്കന്മാരിൽനിന്ന ഭാഗ്യലാഭവും ശത്രുഹാനിയും സംഭവിക്കുന്നതാണ്. കേതുഅനിഷ്ടഫലദാതാവായാൽ വളരെ കഷ്ടാവസ്ഥയും ഫലസിദ്ധിക്കുറവുകളും അനത്ഥകർമ്മങ്ങളും ഹൃദ്രോഗം, ശൂലരോഗം, അസ്ഥിരോഗം, ജ്വരം ഇവയും വിറയലും ബ്രാഹ്മണ വിരോധവും തുമ്പില്ലാത്ത പ്രവൃത്തികളും സംഭവിക്കുന്നതാകുന്നു.

ഉച്ചം, സ്വക്ഷേത്രം, കേന്ദ്രം, ത്രികോണം, പതിനൊന്ന മൂലക്ഷേത്രം, ഉച്ചാംശം, സ്വാംശം, ഈ സ്ഥാനങ്ങളിൽ നിൽക്കുന്നഗ്രഹങ്ങളുടെ ദശാപഹാരാദികളിൽ ഇഷ്ടാഭിപ്രായ സിദ്ധികളും വാഹനം, ഭൂമി, ധനം, ഗൃഹം, പ്രവൃത്തി ഇതുകളുടെ ലാഭവും സിദ്ധിക്കുന്നതാകുന്നു.

### ദാരിദ്ര്യയോഗം

ലഗ്നാധിപൻ പന്ത്രണ്ടാംഭാവത്തിലും, പന്ത്രണ്ടാം ഭാവാധിപൻ ലഗ്നത്തിലും അഷ്ടമാധിപൻെറ യോഗദൃഷ്ടികളോടുകൂടിയും ഭവിക്കുന്നതായാൽ, ജാതകൻ നിർദ്ധനനായി ഭവിക്കുന്നതാകുന്നു.

# തമിഴ്ശാസ്ത്രം

## പൊരുത്തവിഷയങ്ങൾ

വിവാഹ നിശ്ചിത കാലങ്ങളിൽ സ്ത്രീയുടെയും പുരുഷൻേറയും ജനിച്ച നക്ഷത്രം കൊണ്ട് ഗണപ്പൊരുത്തം, മൃഗപ്പൊരുത്തം വൃക്ഷപ്പൊരുത്തം, പക്ഷിപ്പൊരുത്തം, രജ്ജുപ്പൊരുത്തം, മാഹേന്ദ്രപ്പൊരുത്തം, സ്ത്രീദീർഘപ്പൊരുത്തം, രാശ്യാധിപപ്പൊരുത്തം, വശ്യപ്പൊരുത്തം, വയറുപ്പൊരുത്തം, കഴുത്തുപൊരുത്തം മുതലായ പൊരുത്തങ്ങളിൽ മുഖ്യമായി വേണ്ടതു് ഗ്രഹമിത്രവും രാശിപ്പൊരുത്തവും നാഡിപ്പൊരുത്തവും ധനപ്പൊരുത്തവും രജ്ജുപ്പൊരുത്തവും എല്ലാജാതിക്കാർക്കും ആവശ്യമായി വേണ്ടതാകുന്നു. വിശേഷിച്ചും ബ്രാഹ്മണർക്കു ഗ്രഹപ്പൊരുത്തവും, ക്ഷത്രിയർക്കു് ഗണപ്പൊരുത്തവും, വൈശ്യർക്കു സ്ത്രീദീർഘപ്പൊരുത്തവും, ശൂദ്രർക്കു് യോനിപ്പൊരുത്തവും, വേണ്ടതാകുന്നു. പൊരുത്തം നോക്കേണ്ടതു് സ്ത്രീനക്ഷത്രത്തിൽ തുടങ്ങി പുരുഷനക്ഷത്രം കണക്കാക്കിവേണ്ടതാണു്.

## ഏകനക്ഷത്രപ്പൊരുത്തം

രോഹിണി, തിരുവാതിര, പൂയം, മകം, അത്തം, തിരുവോണം, ഉത്രിട്ടാതി, രേവതി, ഇവ എട്ടും സ്ത്രീപുരുഷന്മാർ ഒരു നാൾ വന്നാൽ ഉത്തമം. അശ്വതി, കാർത്തിക, മകയിരം, പൂയം, ഉത്രം, ചിത്തിര, അനിഴം, ഉത്രാടം, ഇവകൾ ഒരു നാളായിവന്നാൽ മദ്ധ്യമം.

ഭരണി, ആയില്യം, പൂരം, ചോതി, വിശാഖം, കേട്ട, മൂലം, പൂരാടം, അവിട്ടം, ചതയം, പൂരുരുട്ടാതി, ഇവകൾ, 11-ം സ്ത്രീപുരുഷന്മാരുടെ നാളുകൾ ഒന്നായിവന്നാൽ, അധമം.

ഗണപ്പൊരുത്തം

അശ്വതി, മകയിരം, പൂയം, പുണർതം, അത്തം, ചോതി, അനിഷം, തിരുവോണം, രേവതി ഇങ്ങനെ ഒൻപതും ദേവഗണമാകുന്നു.

ഭരണി, രോഹിണി, തിരുവാതിര, പൂരം, ഉത്രം, പൂരാടം, ഉത്രാടം, പൂരുട്ടാതി, ഉത്രട്ടാതി ഇങ്ങനെ ഒൻപതും മനുഷ്യഗണമാകുന്നു.

കാർത്തിക, ആയില്യം, മകം, ചിത്തിര, വിശാഖം, കേട്ട, മൂലം, അവിട്ടം, ചതയം ഇങ്ങനെ ഒൻപതും രാക്ഷസഗണമാകുന്നു.

സ്ത്രീപുരുഷന്മാർ ഒരു ഗണമായി വന്നാലും പെൺ മനുഷ്യഗണവും പുരുഷൻ ദേവഗണവുമായി വന്നാലും ഉത്തമം. പെൺദേവഗണവും പുരുഷൻ മനുഷ്യഗണവും അല്ലെങ്കിൽ രാക്ഷസഗണമായിവന്നാലും അധമം, പുരുഷൻ മനുഷ്യഗണമായിവന്നാൽ അധമാധമം. സ്ത്രീ നക്ഷത്രത്തിൽ നിന്നു പുരുഷ നക്ഷത്രം 24 നു മേൽ വന്നാലും രാജ്യാധിപതികൾ ബന്ധു. സ്വക്ഷേത്രം ഇവകളിലിരുന്നാൽ സ്ത്രീരാക്ഷസഗണമാണെങ്കിലും ദോഷമില്ലാ.

ഈ പൊരുത്തങ്ങളിൽ, ദിനം, ഗണം, യോനി, രാശി രജ്ജു ഇവകൾ അഞ്ചും മുഖ്യങ്ങളാണു്. രജ്ജു പൊരുത്തമില്ലെങ്കിൽ വിവാഹം ചെയ്യാൻ പാടില്ല. അഞ്ചു പൊരുത്തമെങ്കിലും വേണ്ടതാണു്. സ്ത്രീപുരുഷന്മാർക്കു് ജാതകമില്ലാതിരുന്നാൽ നാമനക്ഷത്രം അറിഞ്ഞു് പൊരുത്തം നോക്കേണ്ടതാകുന്നു. പുറമെ ശകുനലക്ഷണംനോക്കിയും വിവാഹം ചെയ്യിക്കാമെന്നുണ്ടു്.

### നോട്ട്

മകയിരം, മകം, ചോതി, അനുഷം ഇവ നാലും പുരുഷനക്ഷത്രമൊ അതല്ലാ സ്ത്രീനക്ഷത്രമൊ ആയിരുന്നാൽ പൊരുത്തം നോക്കാതെ വിവാഹം ചെയ്യാമെന്നും കാണുന്നുണ്ട്.

### സ്ത്രീദീർഘപ്പൊരുത്തം.

പെൺനാൾ മുതൽ പുരുഷനാൾ ൧൩-നു മേൽ വന്നാൽ സ്ത്രീദീർഘപ്പൊരുത്തം ഉണ്ട്. സ്ത്രീനക്ഷത്രത്തിനുമേൽ പുരുഷനക്ഷത്രമിരുന്നാൽ വിവാഹം നടത്താം. സ്ത്രീനക്ഷത്രം തുടങ്ങാൻ നക്ഷത്രത്തിനകമായി പുരുഷനക്ഷത്രം വന്നാൽ നന്നല്ലാ. ൯-നുമേൽ ൧൫-നകം വന്നാൽ മദ്ധ്യമം. ൧൫-നുമേൽ ശുഭഫലം. ഈ പൊരുത്തം ബലമായി വേണ്ടതാണ്. ഇല്ലെങ്കിൽ സ്ത്രീയ്ക്കു ദോഷമുണ്ടെന്നു പ്രമാണവചനം കാണുന്നു. ഈ ഭാഗം ജ്യോതിഷം അരിച്ചുവടിഗ്രന്ഥത്തിൽ നിന്നും കണ്ടറിഞ്ഞതാകുന്നു.

### മാഹേന്ദ്രപ്പൊരുത്തം.

പെൺനക്ഷത്രം മുതൽ ൨, ൭, ൧൦, ൧൩, ൧൬, ൨൧, ൨൫ ഈ നാളുകൾ പുരുഷനാൾ വന്നാൽ മാഹേന്ദ്രപ്പൊരുത്തമുണ്ടാകും. ഫലം പുത്രവൃദ്ധി. പുരുഷനക്ഷത്രം സ്ത്രീനക്ഷത്രം മുതൽ ൪, ൭, ൧൦, ൧൩, ൧൬, ൧൯, ൨൨, ൨൫ ഇവകൾ വന്നാൽ സൌഖ്യഫലം.

| | | | |
|---|---|---|---|
| അശ്വതി | ആൺകുതിര. | ചതയം | പെൺകുതിര |
| ഭരണി | ആൺആന | രേവതി | പെൺആന |
| കാർത്തിക | പെൺആട്. | പൂയം | ആൺആട് |
| രോഹിണി | ആൺപാമ്പ്. | മൃഗശീർഷം | പെൺപാമ്പ് |

## യോനിപൊരുത്തം

| | |
|---|---|
| തിരുവാതിര | ആൺ നായ് |
| പുനർപൂയം | പെൺപൂച്ച |
| മകം | ആൺ എലി |
| ഉത്രം | എരുത് |
| മൂലം | പെൺനായ് |
| ആയില്യം | ആൺപൂച്ച |
| പൂരം | പെൺഎലി |
| ഉത്രാടം | മലട്ടപശു |
| ഉത്രിട്ടാതി | പശു |

ആൺപെൺനക്ഷത്രയോനിശത്രുക്കളല്ലാതിരുന്നാൽ യോനിപ്പൊരുത്തമുണ്ട്.

കുതിരയും എരുമയും ആനയും സിംഹവും ആടും കുരങ്ങും പാമ്പും എലിയും പശുവും പുലിയും എലിയും പൂച്ചയും കീരിയും പാമ്പും മാനും നായും ശത്രുക്കളാണ്.

ആനയ്ക്കു മനുഷ്യരും, കുതിരയ്ക്കു പശുവും, എരുമയും പശു എരുമക്കിടാ മാൻ നായ് ഇവകൾക്കു പുലിയും, കുരങ്ങിനു ആടും, എലിയ്ക്കു പൂച്ചയും, പാമ്പിനു കീരിയും ആടും, പൂച്ചയ്ക്കു നായും പുലിയും ശത്രു. പുരുഷ നക്ഷത്രത്തിനു ആൺമൃഗവും പെൺ നക്ഷത്രത്തിന് പെൺ മൃഗവും ഉത്തമമാകുന്നു. പുരുഷനക്ഷത്രത്തിനു പെൺ മൃഗവും സ്ത്രീനക്ഷത്രത്തിനു ആൺമൃഗവുമിരുന്നാലും സ്ത്രീ പുരുഷ നക്ഷത്രത്തിന് ശത്രുമൃഗങ്ങളിരുന്നാലും പൊരുത്തമില്ല. മൃഗപ്പൊരുത്തം ഉത്തമമായിരുന്നാൽ സ്ത്രീപുരുഷന്മാർ എല്ലായ്പോഴും സന്തോഷമായി പുത്ര മിത്രകളത്രാദികളോടും സൌഖ്യമായിരിക്കും. മദ്ധ്യമമായിരുന്നാൽ ചില

സമയം ശണ്ഠയും ചിലസമയം സമാധാനവുമായിരിക്കും. അധമ്മമായിരുന്നാൽ വിരഹവും കഷ്ടനഷ്ടങ്ങളും ഏൎപ്പെടും.

രജ്ജുപ്പൊരുത്തം.

മകയിരം, ചിത്തിര, അവിട്ടം 3-ം ശിരൊരജ്ജു.

രോഹിണി, തിരുവാതിര, അത്തം, ചോതി, തിരുവോണം, ചതയം ഇവ ആറും കണ്ഠരജ്ജു.

കാൎത്തിക, പുണർതം, ഉത്തിരം, വിശാഖം, ഉത്രാടം, പൂരുരുട്ടാതി ഇവകൾ ആറും ഉദരരജ്ജു.

ഭരണി, പൂയം, പൂരം, അനിഴം, പൂരാടം, ഉത്രിട്ടാതി ഇവകൾ ആറും ഇടരജ്ജു.

അശ്വതി, ആയില്യം, മകം, കേട്ട, മൂലം, രേവതി ഇവകൾ ആറും പാദരജ്ജു.

സ്ത്രീ പുരുഷന്മാരുടെ നക്ഷത്രങ്ങൾ ഒരു രജ്ജുവായി വന്നാൽ രജ്ജുപൊരുത്തമില്ല. ശിരൊരജ്ജുവിലിരുന്നാൽ പുരുഷന്ന അശുഭം; കണ്ഠരജ്ജുവിലിരുന്നാൽ സ്ത്രീകൾക്ക ശുഭം, ഉദരരജ്ജുവിലിരുന്നാൽ സന്താനദോഷം. ഇടരജ്ജുവിലിരുന്നാൽ അധികച്ചിലവുണ്ടാകും. പാദരജ്ജുവിലിരുന്നാൽ മനോദുഃഖമുണ്ടാകും. കണ്ഠരജ്ജു സ്ത്രീയ്ക്കും ശിരൊരജ്ജു പുരുഷനും കഷ്ടമാകുന്നു.

വശ്യപ്പൊരുത്തം.

| | | |
|---|---|---|
| മേടംരാശിയ്ക്കു | വശ്യരാശികൾ | ചിങ്ങം, വൃശ്ചികം |
| ഇടവരാശിയ്ക്കു | ,, | കൎക്കടകം, തുലാം |
| മിഥുനരാശിയ്ക്കു | ,, | കന്നി |
| കൎക്കടകരാശിയ്ക്കു | ,, | വൃശ്ചികം, ധനു |
| ചിങ്ങംരാശിയ്ക്കു | ,, | തുലാം |

| | | |
|---|---|---|
| കന്നിരാശിയ്ക്കു | വശ്യരാശികൾ | മീനം, മിഥുനം |
| തുലാംരാശിയ്ക്കു | ,, | മകരം, കന്നി |
| വൃശ്ചികരാശിയ്ക്കു | ,, | കൎക്കടകം, |
| ധനുരാശിയ്ക്കു | ,, | മീനം, |
| മകരരാശിയ്ക്കു | ,, | മേടം, കുംഭം |
| കുംഭരാശിയ്ക്കു | ,, | മേടം |
| മീനരാശിയ്ക്കു | ,, | മകരം |

സ്ത്രീ ജനിച്ച കൂറിന്റെ വശ്യരാശിക്കൂറുകളിൽ പുരുഷൻ ജനിച്ചാൽ വശ്യപ്പൊരുത്തം ഭവിക്കുന്നു. പുരുഷൻ ജനിച്ച കൂറിന്റെ വശ്യരാശിക്കൂറിൽ സ്ത്രീ ജനിച്ചാലും വശ്യപ്പൊരുത്തം ഭവിക്കുന്നു.

വേധപ്പൊരുത്തം

| | | | |
|---|---|---|---|
| അശ്വതിയ്ക്കു | കേട്ട | പുണർതത്തിന് | ഉത്രാടം |
| ഭരണിയ്ക്കു | അനിഴം | പൂയത്തിനു | പൂരാടം |
| കാൎത്തികയ്ക്കു | വിശാഖം | ആയില്യത്തിനു | മൂലം |
| രോഹിണിയ്ക്കു | ചോതി, | മകത്തിനു | രേവതി |
| തിരുവാതിരയ്ക്കു | തിരുവോണം, | പൂരത്തിനു | ഉത്രിട്ടാതി |
| ഉത്രത്തിനു | പൂരുരുട്ടാതി, | അത്തത്തിനു | ചതയം |

സ്ത്രീപുരുഷന്മാരുടെ നക്ഷത്രങ്ങൾ പരസ്പരം വേധമാകുന്നു. വേധദോഷമുണ്ടായാൽ വൈധവ്യത്തേയും ദുഃഖത്തേയും കൊടുക്കും. ദാനപൊരുത്തം, മഹേന്ദ്രപൊരുത്തം ഗ്രഹപൊരുത്തം രജ്ജുപൊരുത്തം, നാഡിപൊരുത്തം ഈ അഞ്ചുപൊരുത്തങ്ങളും ഉണ്ടായിരുന്നാൽ വേധദോഷമുണ്ടായിരുന്നാലും ദോഷമില്ലെന്നും ജ്യോതിഷന്ത്രലാധാരത്തിൽ വിവരിച്ചുകാണുന്നു.

### വൃക്ഷപ്പൊരുത്തം.

പുരുഷൻ വൈയിരമരവും, പെൺ പാൽമരവുമാകിൽ സന്താനലാഭമുണ്ടാകും. പെൺവൈരവും പുരുഷൻ പാൽമരവും ആയാൽ സന്താനം കുറവുണ്ടാകും. രണ്ടുനാളുകളും വൈരമരമാകിൽ സന്താനക്ലേശമുണ്ടാകും. രണ്ടുനാളുകളും പാൽമരമാകിൽ സൽസന്താനങ്ങളും ഭാഗ്യമുണ്ടാകുന്നതാകുന്നു.

### ആയുസ്സ്പൊരുത്തം.

സ്ത്രീനക്ഷത്രം മുതൽ പുരുഷനക്ഷത്രംവരെ എണ്ണിയാൽ വരുന്ന തുകയും പുരുഷനക്ഷത്രം മുതൻ പെൺനക്ഷത്രംവരെ എണ്ണിയാൽ വരുന്ന തുകയും ഓരോന്നായി ഏഴിൽ പെരുക്കി ൨൭-ൽ ഹരിച്ചശേഷം പെൺനാളിൽ നിന്നും കുറവുവന്നാൽ ആയുർപൊരുത്തമുണ്ട്. പുരുഷനാളിൽ നിന്നും എണ്ണിയാൽ കുറവുവരുന്നതായാൽ പൊരുത്തമില്ലെന്നും അറിയേണ്ടതാകുന്നു.

### ഗ്രഹദോഷങ്ങൾ

അഷ്ടമത്തിൽ ചന്ദ്രനും, ഏഴാമെടത്തു ചൊവ്വായും ബുധനും, ൧൨-ൽ സൂര്യനും, ആറാമിടത്തു ശുക്രനും മൂന്നാമിടത്തിൽ വ്യാഴവും ജന്മത്തിൽ ശനിയും, രാഹുവും, കേതുവും വരുംകാലങ്ങളിൽ നല്ലഫലങ്ങൾ മനുഷ്യർക്ക് അനുഭവയോഗ്യങ്ങളായി തീരുന്നതല്ലാ. കഷ്ടങ്ങളായ അനുഭവങ്ങൾ തന്നെ ഉണ്ടാകുന്നതാണ്.

ദിനപൊരുത്തം, മഹേന്ദ്രപൊരുത്തം, ഗ്രഹപൊരുത്തം ഈ മൂന്നു പൊരുത്തങ്ങളും ശരിയായിരുന്നാൽ രജ്ജുപൊരുത്തം ഇല്ലാതിരുന്നാലും ദോഷമില്ലാ.

## രാശിപ്പൊരുത്തം

സ്ത്രീ പുരുഷന്മാർ ഒരു രാശിയായിരുന്നാലും പെൺ രാശിയ്ക്കു പുരുഷൻ ഒൻപതാം രാശിയായിരുന്നാലും ഉത്തമം. പെൺരാശിയ്ക്കു പുരുഷരാശി 3-ം 4-ം രാശി ആകിൽ മദ്ധ്യമം 2-ം 5-ംരാശികൾ അധമം. 8-ാം രാശി യാകിൽ കഷ്ടഫലം. സ്ത്രീരാശിയിൽ നിന്നു പുരുഷരാശി 2 ആയിവന്നാലും പുരുഷരാശിയ്ക്കു പെൺരാശി 12-ാ മത്തേതുവന്നാലും കഷ്ടമാകുന്നു. പെൺരാശിയ്ക്കു പുരു ഷരാശി 12-ാമതും പെൺരാശി 2-ാമതുമായി വന്നാൽ ആയുസ്സ് വർദ്ധനയും ഫലമാകുന്നു.

പെൺരാശിയ്ക്കു പുരുഷരാശി 3-ാമതും പുരുഷരാ ശിയ്ക്കു പെൺരാശി 11-ം ഇരുന്നാൽ കഷ്ടഫലവും മറിച്ചുവന്നാൽ സുഖവും പെൺരാശിയ്ക്കു പുരുഷരാശി നാലും പുരുഷരാശിയ്ക്കു പെൺരാശി 10-ാമതായിട്ടും വന്നാൽ മുതൽ നഷ്ടവും മറിച്ചായാൽ ദ്രവ്യലാഭവും പെൺരാശിയ്ക്കു പുരുഷരാശി അഞ്ചും പുരുഷരാശിയ്ക്കു പെൺരാശി ഒൻപതായും വന്നാൽ അശുഭം. മറിച്ചാ കിൽ ശുഭവും പെൺരാശിയ്ക്കു പുരുഷരാശി ആറും പുരു ഷരാശിയ്ക്കു പെൺരാശി എട്ടും ഷഷ്ടാഷ്ടമദോഷം അ തികഷ്ടഫലം പുത്രനാശമുണ്ടാകും. മറിച്ചാകിൽ സന്താ നലാഭം ഫലം പെൺരാശിയ്ക്കു പുരുഷരാശിഏഴും പുരു ഷരാശിയ്ക്കു പെൺരാശി ഏഴാമതും വന്നാൽ വളരെനന്ന് സമസപ്തമയോഗഫലം തിരുമംഗല്യവൃദ്ധി ദമ്പതികളിൽ 2, 12, 5, 9, 6, 8-ം രാശികളും ഒരേഗ്രഹംതന്നെ അധി പതികളായിവന്നാലും അവർ മിത്രങ്ങളായിവന്നാലും

| നക്ഷത്രം | നാമനക്ഷത്രം | മൃഗം | വൃക്ഷം |
|---|---|---|---|
| അശ്വതി | ചു-ചെ-ചൊ-ലാ | കുതിര | കാഞ്ഞിരം |
| ഭരണി | ലീ-ലൂ-ലെ-ലൊ | ആന | നെല്ലി |
| കാർത്തിക | അ-ഇ-ഉ-എ | ആട്ട | അത്തി |
| രോഹിണി | ഒ-വാ-വി-വു | നല്പാമ്പു | ഞാവൽ |
| മകയിരം | വെ-വൊ-കാ-കീ | പാമ്പ് | കരിങ്ങാലി |
| തിരുവാതിര | ക-ഘ-ങ-ഛ | ശ്വാവ് | കള്ളിമരം |
| പുണർതം | കെ-കൊ-ഹ-ഹി | പൂച്ച | മുള |
| പൂയം | ഹൂ-ഹെ-ഹൊ-ഡാ | ആട് | അരയാൽ |
| ആയില്യം | ഡി-ഡു-ഡെ-ഡൊ | കരിംപൂച്ച | നാകം |
| മകം | മാ-മി-മു-മെ | എലി | പേരാൽ |
| പൂരം | മൊ-ടാ-ടീ-ടൂ | ചുണ്ടെലി | പ്ലാശ |
| ഉത്രം | ടെ-ടൊ-പാ-പി | ഒട്ടകം | ഇത്തി |
| അത്തം | പൂ-ഷാ-ണാ-ഠാ | പോത്ത് | അമ്പഴം |
| ചിത്ര | പെ-പൊ- രാ-രി | ആൾപ്പുലി | കൂവളം |
| ചോതി | രു-രേ-രോ-താ | മഹിഷം | നീർമരുതു |
| വിശാഖം | തീ-തൂ-തെ-തൊ | സിംഹം | വയ്യങ്കതവ |
| അനിഴം | നാ-നീ-നൂ-നെ | മാൻ | ഇലഞ്ഞി |
| തൃക്കേട്ട | നൊ-യാ-യി-യു | കേഴ | വെട്ടി |
| മൂലം | യെ-യെ-ബൊ-ബി | ശ്വാവു | പയിനു |
| പൂരാടം | ബു-ധ-ഭാ-ഢാ | കപി | വഞ്ഞി |
| ഉത്രാടം | ഭെ-ബൊ-ജാ-ജീ | കാള | പിലാവു |
| തിരുവോണം | ഖി-ഖു-ഖെ-ഖൊ | വാനരൻ | എരിക്കു |
| അവിട്ടം | ഗാ-ഗീ-ഗു-ഗെ | നല്ലാൾ | വഹ്നി |
| ചതയം | ഗൊ-സാ-സീ-സു | കുതിര | കടമ്പു |
| പൂരുരുട്ടാതി | സെ-സൊ-ദാ-ദി | നരൻ | തേന്മാവു |
| ഉതൃട്ടാതി | ദു-ത്ഥാ-ജ്ഞാ-ഥാ | പശു | കരിമ്പന |
| രേവതി | ദെ-ദൊ-ചാ-ചീ | കുഞ്ജരം | ഇരിപ്പ |

| പക്ഷി | ഭൂതം | ഗണം | ദേവതാ |
|---|---|---|---|
| പുള്ള് | ഭൂമി | ദൈവം | അശ്വിനീദേവത |
| പുള്ള് | ഭൂമി | മാനുഷം | യമൻ |
| പുള്ള് | ഭൂമി | ആസുരം | അഗ്നി |
| പുള്ള് | ഭൂമി | മാനുഷം | ബ്രഹ്മാവു |
| പുള്ള് | ഭൂമി | ദൈവം | ചന്ദ്രൻ |
| ചകോരം | ജലം | മാനുഷം | ശിവൻ |
| ചകോരം | ജലം | ദൈവം | അദിതി |
| ചകോരം | ജലം | ദൈവം | ബൃഹസ്പതി |
| ചകോരം | ജലം | ആസുരം | സർപ്പങ്ങൾ |
| ചകോരം | ജലം | ആസുരം | പിതൃക്കൾ |
| ചകോരം | ജലം | മാനുഷം | അര്യമാ |
| കാകൻ | അഗ്നി | മാനുഷം | ഭഗൻ |
| കാകൻ | അഗ്നി | ദൈവം | ആദിത്യൻ |
| കാകൻ | അഗ്നി | ആസുരം | ത്വഷ്ടാവു |
| കാകൻ | അഗ്നി | ദൈവം | വായു |
| കാകൻ | അഗ്നി | ആസുരം | ഇന്ദ്രാഗ്നി |
| കാകൻ | അഗ്നി | ദൈവം | മിത്രൻ |
| കോഴി | വായു | ആസുരം | ഇന്ദ്രൻ |
| കോഴി | വായു | ആസുരം | നിരിർതി |
| കോഴി | വായു | മാനുഷം | ജലം |
| കോഴി | വായു | മാനുഷം | വിശ്വദേവകൾ |
| കോഴി | വായു | ദൈവം | വിഷ്ണു |
| മയിൽ | ആകാശം | ആസുരം | വസുക്കൾ |
| മയിൽ | ആകാശം | ആസുരം | വരുണൻ |
| മയിൽ | ആകാശം | മാനുഷം | അജൈകപാത്തു |
| മയിൽ | ആകാശം | മാനുഷം | അഹിർബുധ്നി |
| മയിൽ | ആകാശം | ദൈവം | പൂഷാവ് |

ദിനം രജ്ജുഗണം രാശി ഈ ദോഷങ്ങൾ ഇല്ലാതായിതീരുന്നു. അതിനാൽ ഇതുകളെക്കൂടി നോക്കിഅറിഞ്ഞുകൊള്ളേണ്ടതാണു് ഈ ഭാഗങ്ങൾ ജ്യോതിഷ ആചാര്യൻ എന്ന തമിഴ്ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ളതാകുന്നു.

രാശ്യാധിപപൊരുത്തം

സ്ത്രീരാശിക്കധിപതിയും പുരുഷരാശിക്കധിപതിയും ഒരെഗ്രഹമായിരുന്നാലും ബന്ധുവായിരുന്നാലും രാജ്യാധിപപൊരുത്തം ഉണ്ട്. സമനായാൽ മദ്ധ്യമപൊരുത്തവും ശത്രുവായാൽ രാശ്യാധിപ പൊരുത്തമില്ലെന്നും അറിയേണ്ടതാകുന്നു.

## തമിഴ്ഗ്രന്ഥവചനം

ചൊവ്വാദോഷമറിവാൻ

സ്ത്രീപുരുഷ ജനനലഗ്നത്തിൽ നിന്നു് 2, 4, 7, 8, 12 ഈ സ്ഥാനങ്ങളിൽ ചൊവ്വാ നിന്നാൽ ചൊവ്വാദോഷം സംഭവിക്കും. എന്നാൽ ചൊവ്വായ്ക്കു് സ്വക്ഷേത്രമായ മേടം, വൃശ്ചികം ഈ രാശികളിലിരുന്നാലും ഉച്ചസ്ഥാനമായ മകരത്തിലിരുന്നാലും ചൊവ്വാദോഷം ഇല്ലാ എന്നും അറിയേണ്ടതാണ്. ജന്മലഗ്നം ചന്ദ്രലഗ്നം ശുക്രലഗ്നം ഈ മൂന്നിനും 2, 4, 7, 8, 12 ഈ സ്ഥാനങ്ങളിൽ ചൊവ്വാ പുരുഷജാതകത്തിൽ ഇരുന്നാൽ സ്ത്രീ വേർപെട്ടുപോകും. സ്ത്രീ ജാതകത്തിൽ മേൽപറഞ്ഞ സ്ഥാനങ്ങളിൽ ഇരുന്നാൽ പുരുഷൻ വേർപെട്ടുപോകുമെന്നും കാണുന്നുണ്ടു്. ദിനം, ഗണം, യോനി, രാശി, രജ്ജു ഇവകൾ അഞ്ചും പ്രധാനപൊരുത്തങ്ങളാകുന്നു. രജ്ജുപൊരുത്തം ഇല്ലാതെവന്നാൽ വിവാഹം നടത്തരുതു്. ബ്രാഹ്മ

ണർക്ക് ദിനപൊരുത്തവും ക്ഷത്രിയർക്ക ഗണപൊരുത്തവും വൈശ്യർക്ക രാശി പൊരുത്തവും ശൂദ്രർക്ക് യോനി പൊരുത്തവും മുഖ്യങ്ങളാകുന്നു. ആണിനും പെണ്ണിനും നക്ഷത്രങ്ങൾ അറിയാൻ പാടില്ലാതെ വന്നാൽ നാമനക്ഷത്രം അറിഞ്ഞു് പൊരുത്തം നോക്കികൊള്ളണമെന്നും പ്രമാണം കാണുന്നു.

## വിശേഷവിധി

മൂലം നക്ഷത്രം ഒന്നാം പാദം ജനിച്ച സ്ത്രീയ്ക്കു പിതാവിരുന്നാലും ആയില്യം നക്ഷത്രം ഒന്നാം പാദം ജനിച്ച സ്ത്രീയ്ക്കു അമ്മയിരുന്നാലും കേട്ടനക്ഷത്രം ഒന്നാം പാദം ജനിച്ച സ്ത്രീയ്ക്കു ജ്യേഷ്ഠനിരുന്നാലും വിശാഖം നക്ഷത്രം നാലാം പാദം ജനിച്ച സ്ത്രീയ്ക്കു ഒട്ടവിലത്തെ അനുജനിരുന്നാലും വിവാഹം നടത്താൻ പാടില്ലെന്നും കാണുന്നു.

## ശുക്രദോഷമറിവാൻ

ശുക്രൻ സ്ത്രീ ജാതകത്തിനു ഭർത്തൃകാരകനാകയാൽ ലഗ്നത്തിൽ നിന്നു 6, 8, 12–ൽ പാപഗ്രഹങ്ങളോട്ട സംബന്ധപ്പെട്ടാലും നോക്കപ്പെട്ടാലും പുരുഷനു നന്നല്ലാ. ശുക്രൻ പുരുഷജാതകത്തിനു കളത്രകാരകനാകയാൽ മേൽ വിവരിച്ച പ്രകാരം നിന്നാൽ പെൺജാതകത്തിനു നന്നല്ലെന്നും കാണുന്നുണ്ടു്. സ്ത്രീ ലഗ്നത്തിൽനിന്നു 1, 7, 2, 8 ഈ സ്ഥാനങ്ങളിൽ ശനി രാഹു, കേതു, ചൊവ്വാ ഈ ഗ്രഹങ്ങൾ ഇരിക്കാൻ പാടില്ലാ. ഇപ്രകാരം പുരുഷലഗ്നത്തിൽനിന്നു 1, 2, 7, 8–ാം രാശികളിൽ പാപഗ്രഹങ്ങൾ ഇരിക്കുന്നതും നന്നല്ലാ. 1–ൽ ഇരുന്നാൽ പല

ഇമ്പങ്ങളും ഉണ്ടാകും. 2–ൽ ഇരുന്നാൽ ദാരിദ്ര്യം 7–ൽ ഇരുന്നാൽ ഭർത്താവ് നഷ്ടപ്പെട്ടുപോകും. അല്ലെങ്കിൽ താൻ നഷ്ടപ്പെട്ടുപോകും. 8–ൽ പുരുഷനു ഇരുന്നാൽ സ്ത്രീയ്ക്കു നന്നല്ലാ സ്ത്രീയ്ക്കു 8–ൽ ഇരുന്നാൽ പുരുഷനു നന്നല്ലെന്നും കാണുന്നുണ്ട്.

### പാപങ്ങൾ കണ്ടറിയുന്നതിനു

ചൊവ്വാ, ശനി, സൂര്യൻ, രാഹു, കേതു ഈ ഗ്രഹങ്ങൾ 8, 2, 1, 7 ഈ രാശികളിൽ ഇരുന്നാൽ മുഴുപാപവും 8, 4, 12–ൽ കാൽ പാപവും ചൊവ്വായ്ക്കു ഒരു പാപത്വവും ഉണ്ടാകും. ലഗ്നാലും, ചന്ദ്രാലും, ശുക്രാലും, നോക്കി തുക കണ്ടുകൊൾക.

### രാഹുകാലമറിവാൻ

| | | | | |
|---|---|---|---|---|
| ഞായറാഴ്ച | $26\frac{1}{4}$ | നാഴികയ്ക്കുമേൽ | $3\frac{3}{4}$ | നാഴികവരെ |
| തിങ്കളാഴ്ച | $3\frac{3}{4}$ | ,, | ,, | ,, |
| ചൊവ്വാഴ്ച | $22\frac{1}{2}$ | ,, | ,, | ,, |
| ബുധനാഴ്ച | 15 | ,, | ,, | ,, |
| വ്യാഴം | $18\frac{3}{4}$ | ,, | ,, | ,, |
| വെള്ളി | $11\frac{1}{4}$ | ,, | ,, | ,, |
| ശനി | $7\frac{1}{2}$ | ,, | ,, | ,, |

### വാസന്താദി ഋതുക്കൾ

മേടം ഇടവം വസന്തഋതു. മിഥുനം കർക്കടകം ഗ്രീഷ്മഋതു ചിങ്ങം കന്നി വർഷഋതു. തുലാം വൃശ്ചികം ശരത്ഋതു ധനു മകരം ഹേമന്തഋതു. കുംഭം മീനം ശിശിരഋതു.

### നക്ഷത്രപാദങ്ങൾ

ഒരു നക്ഷത്രം 60 നാഴികയാണല്ലൊ. 15 നാഴിക വീതം ചേർന്ന നാലു കാലുകൾ ഒരു നക്ഷത്രത്തിൽ അടങ്ങുന്നുണ്ട്. അങ്ങനെ 27 നക്ഷത്രങ്ങൾക്കുംകൂടി 108 കാലുകൾഉണ്ട്.

---

## അദ്ധ്യായം ആറ്

---

### സ്ത്രീകൾ ഋതുവാകുന്നതിനാൽ ഉണ്ടാകാവുന്ന ഗുണദോഷ ചിന്തനകൾ

### മാസഫലങ്ങൾ

| | | |
|---|---|---|
| ചിത്തിരമാസം | ഋതുവായാൽ | പുരുഷനു നന്നല്ല |
| വൈകാശിമാസം | ,, | സുഖമായിരിക്കും |
| ആനിമാസം | ,, | പുത്രസമ്പത്ത് ലഭിക്കും |
| ആടിമാസം | ,, | പരപുരുഷനിൽആശയുണ്ടാകും |
| ആവണിമാസം | ,, | നല്ലപുത്രനുണ്ടാകും |
| പുരട്ടാശിമാസം | ,, | നല്ലഅഭിവൃദ്ധിക്കിടവരും |
| അല്പശിമാസം | ,, | സന്താനനാശത്തെവരുത്തും |
| കാർത്തികമാസം | ,, | പരദൂഷണിയാകും |
| മാർകഴിമാസം | ,, | പെൺകുഞ്ഞുങ്ങൾഅധികപ്പെടും |
| തൈമാസം | ,, | ധർമ്മിഷ്ഠയായിരിക്കും |
| മാശിമാസം | ,, | ധനപുഷ്ടിയുണ്ടാകും |
| പൈങ്കുനിമാസം | ,, | അധികസന്താനലാഭത്തിനിടവരും. |

പരിഹാരം

സ്ത്രീപുരുഷന്മാർ പുതുവസ്ത്രംധരിച്ചു് ശുദ്ധമായ സ്ഥലത്തിരുന്നു, നവകലശത്തിൽ നവഗ്രഹങ്ങളെ ആവാഹിച്ചു് ഹോമാദിക്രിയകൾ ചെയ്തു സന്തോഷം വരുത്തണം.

ആടിമാസത്തിൽ ഋതുവായാൽ ഉണ്ടാകുന്ന
ദോഷനിവൃത്തിയ്ക്കു പരിഹാരം

ഋതുലഗ്നത്തിൽ നിന്നു് സപ്തമസ്ഥാനത്തിൽ ശുക്രനം കളത്രസ്ഥാനാധിപതിയും ബലമില്ലാതിരുന്നാലും ശത്രു ക്ഷേത്രത്തിലിരുന്നാലും ജാതക വേശ്യാവൃത്തി എടുത്തു് എല്ലാ ആളുകൾക്കും വിരോധിയായി മനഃദുഃഖത്തോടുകൂടി കഷ്ടപ്പെടുന്നതിനിടവരുന്നതാകുന്നു.

അതിനപരിഹാരം

ആടിമാസത്തിൽ വരുന്ന നക്ഷത്രദിവസം നവകലശസ്ഥാപനം ചെയ്തു് അതിൽ ഒൻപതു ഗ്രഹങ്ങളേയും ആവാഹനം ചെയ്തു 16 ദിവസം ക്രമപ്രകാരം പൂജിച്ചു് ആ 16 ദിവസങ്ങളിലും മംഗല്യസ്ത്രീകൾക്കു് കുങ്കുമം, മഞ്ഞൾ, താംബൂലം, കനിവർഗ്ഗങ്ങൾ ഇവകൊടുത്തു സന്തോഷം വരുത്തി അഗതികൾക്കു അന്നദാനംചെയ്യണം. എന്നാൽ ദോഷംനീങ്ങി പതിവ്രതയായിത്തീരും എന്നു മാത്രമല്ലാ പുരുഷനോടു സന്തോഷമായി നെടുനാൾ വാഴുന്നതാണു്.

തുലാമാസത്തിൽ ഋതുവായാൽ ഉണ്ടാകുന്ന
ദോഷനിവൃത്തിയ്ക്കു പരിഹാരം

ഋതു ലഗ്നത്തിൽ നിന്നു് തുലാം രാശിയിൽ സൂര്യനും കളത്രസ്ഥാനാധിപതി ഏതു ഗ്രഹമായിരുന്നാലും

ജാതകയ്ക്കു സന്താനം ഉണ്ടായതിന്ന ശേഷം ഭർത്തൃദോഷം വന്നു് അന്നവസ്ത്രാദികൾക്കു കഷ്ടപ്പെടുന്നതാണു്. അതി നിടവരാതിരിക്കുന്നതിന്ന മംഗല്യസ്ത്രീകൾക്കു് അഭ്യംഗം സ്നാനം ചെയ്യിച്ചു് ആസനത്തിൽ ഇരുത്തി ചുവപ്പുനിറത്തിലുള്ള പുടവകൾ കൊടുത്തു് കണ്ണാടി താംബൂലം കുങ്കുമം ദക്ഷിണ ഇവകൾ കൊടുത്തു സന്തോഷം വരുത്തണം. എന്നാൽ ദോഷം നീങ്ങിസന്താനവർദ്ധനയോടു കൂടി നെടുനാൾ വാഴുന്നതാണു്.

വൃശ്ചികമാസത്തിൽ ഋതുവായാൽ ഉണ്ടാകുന്ന ദോഷനിവൃത്തിയ്ക്കു പരിഹാരം.

ജാതക കോപസ്വഭാവിയായും സകലരേയും ആക്ഷേപിക്കയും കലഹശീലയായിത്തീരുകയും ചെയ്യുന്നതാണു്. ഈ ദോഷനിവൃത്തിയ്ക്കായി സോമവാരവ്രതം അനുഷ്ഠിക്കയും ശിവാലയത്തിൽ പോയി താമര നൂലിട്ടു പശുവിൻ നെയ്യ് വീഴ്ത്തി വിളക്കുവയ്പിക്കയും ചെയ്യണം. എന്നാൽ ദോഷം നീങ്ങി എല്ലാവർക്കും നല്ലവളായിത്തീരുന്നതാകുന്നു.

വാരഫലം

ഞായറാഴ്ചയ്ക്കു രോഗവും, തിങ്കളാഴ്ച പതിവ്രതയും ചൊവ്വാഴ്ചയ്ക്കു കഷ്ടവും, ബുധനാഴ്ച പുത്രഭാഗ്യവും, വ്യാഴാഴ്ച ഭാഗ്യവതിയും, വെള്ളിയാഴ്ച പതിഭക്തിയും, ശനിയാഴ്ച പലവിധമായ തുമ്പങ്ങളും ഉണ്ടാകുന്നതാകുന്നു. ആ ദോഷനിവൃത്തിക്കായി ഞായറാഴ്ച നാളിൽ സൂര്യനമസ്കാരം സൂര്യാർച്ചന ഇവകൾ നടത്തണം. ചൊവ്വാഴ്ച നാളിൽ ഋതുവായാൽ പനഓലയിൽ ഒരു വീടുമാതിരി കെട്ടി ഋതുവായ

സ്ത്രീയെ അതിൽ ഇരുത്തി വാതൽ അടച്ചു് ഒരു മൂലയ്ക്കു് തീകൊളുത്തി ഉടൻ മറുവാതൽ വഴി വെളിയിൽ വരുത്തി സ്നാനം ചെയ്യിച്ചു് മംഗല്യസ്ത്രീകൾക്ക ദാനംകൊടുത്താൽ ദോഷം നീങ്ങി ധനധാന്യസമ്പത്തുകളോടുകൂടി വസിക്കുന്നതാകുന്നു.

ശനിയാഴ്ച നാളിൽ ഋതുവായാൽ ദോഷനിവാരണത്തിനായി ഒരു വെങ്കലപാത്രത്തിൽ നല്ലെണ്ണ ഒഴിച്ചു് ആ എണ്ണയിൽ ഋതുവായ കുട്ടി തൻെറ രൂപത്തെ നോക്കിയതിനുശേഷം, മറുപടി വേറൊരുകലത്തിൽ പാൽഒഴിച്ചു് ആ കലശത്തോടുദാനം കൊടുത്താൽ ജാതകയ്ക്കു സകല ദോഷങ്ങളും തീൎന്നു സൌഭാഗ്യവതിയായിതീരുന്നതാണു്.

തിഥിഫലം

പ്രഥമയ്ക്കു ദുർഗ്ഗുണത്തോടു കൂടിയവളായും, ദ്വിതീയയ്ക്കു സൗഭാഗ്യവതിയായും തൃതീയക്ക സൽഗ്ഗുണവതിയായും ചതുൎത്ഥിക്ക കാമവതിയായും, പഞ്ചമിക്ക പുത്രവൃത്തിയും ഷഷ്ഠിക്ക വിനയവും, സപ്തമിക്ക സന്താനഭാഗ്യവും, അഷ്ടമിക്ക പുത്രദുരിതവും നവമിക്ക മനഃസൗഖ്യക്കുറവും, ദശമിക്ക ധൎമ്മവിചാരവും ഏകാദശിക്ക ഡംബവും, ദ്വാദശിക്ക ധനലാഭവും, ത്രയോദശിക്ക കോപസ്വഭാവവും ചതുർദ്ദശിക്ക കള്ളം പറയുന്നവളായും, പഞ്ചമിക്ക ധനവതിയായും ഭവിക്കുന്നതാകുന്നു.

നക്ഷത്രഫലം

അശ്വതി ശുഭകരമായും, ഭരണി അന്യവീട്ടിൽ പോയിരിക്കുന്നവളായും, കാർത്തിക ദാരിദ്ര്യദുഃഖം അനുഭവിക്കുന്നവളായും, രോഹിണി പുത്രസമ്പത്തുകളോടുകൂടിയവളായും മകയിരം ശുചിത്വമുള്ളവളായും തിരുവാ

തിര നിർഭാഗ്യവതിയായും, പുണർതം പാതിവ്രത്യമുള്ളവ ളായും, പൂയം പതിശുശ്രൂഷയിൽ താല്പൎയ്യവതിയായും, ആയില്യം കപടതയോടു കൂടിയവളായും, മകം പുത്രനാശവും, പൂരം ഗർഭനാശവും, ഉത്രം ധനലാഭവും, അത്തം ബന്ധുക്കളിൽ താല്പൎയ്യമുള്ളവളായും, ചിത്തിര പതിവ്രതയായും സ്വാതി ബഹുപുത്ര യോഗമുള്ളവളായും, വിശാഖം ധർമ്മവതിയായും, അനിഴം ഭർത്തൃപ്രിയയായും, കേട്ട മനഃസൗഖ്യക്കുറവുള്ളവളായും, മൂലം പുത്രദുഃഖമനുഭവിക്കുന്നവളായും, പൂരാടം കലഹപ്രിയയായും, ഉത്രാടം സമ്പാദ്യക്കാരിയും, തിരുവോണം ഭാഗ്യമുള്ളവളായും, അവിട്ടം പുത്രഭാഗ്യമുള്ളവളായും, ചതയം പൂർണ്ണായുർബലമുള്ളവളായും, പൂരുട്ടാതി രോഗിയായ ഭർത്താവിനോടുകൂടിയിരിക്കുന്നതിനു ഇടയാകുന്നവളായും, ഉത്രട്ടാതി, ഐശ്വര്യവതിയായും, രേവതി സമ്പത്തുകളോടു കൂടിയിരിക്കാൻ യോഗമുള്ളവളായും ഭവിക്കുന്നതാകുന്നു.

## ജന്മലഗ്നഫലമറിവാൻ

മേഷം ചിങ്ങമാനാൽ, വീട്ടിക്കു് പുറത്തിലും ഋഷഭം പശുക്കട്ടും ഇടത്തിലും, തുലാം കന്നി നാൽവർക്കു മത്തിയിലും, വൃശ്ചികം മിഥുനം തുയിൽ അവിഴ്ത്ത് ഉടക്കം പോതിലും, തനുശ്രും കുംഭവും വീട്ടുക്കുള്ളയും കടകം മകരം മീനം തണ്ണീർക്കരയിലും എൻററിയവും.

## രോഗഭാവചിന്തന

രോഗഭാവചിന്തന നടത്തേണ്ടത്, ലഗ്നാൽ എട്ടാം ഭാവം കൊണ്ടും അതിൻെറ അധിപനെക്കൊണ്ടും നോക്കുന്നഗ്രഹത്തെ കൊണ്ടും അഷ്ടമത്തിൽ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടും വേണ്ടതാകുന്നു.

രോഗങ്ങൾ നിജരോഗങ്ങളെന്നും ആഗന്തുകരോഗങ്ങളെന്നും രണ്ടുവിധമുണ്ട്. നിജരോഗങ്ങളിൽ, ശിരരോത്ഥങ്ങൾ ചിത്തോത്ഥങ്ങൾ ഇങ്ങനെരണ്ടുവിധം. ആഗന്തുകരോഗങ്ങൾ, ദൃഷ്ടിനിമിത്തങ്ങൾ, അദൃഷ്ടനിമിത്തങ്ങൾ ഇങ്ങനെരണ്ടുവിധം. ഇപ്രകാരം വ്യാധികൾ നാലുപ്രകാരമായിതീരുന്നു. ശാരീരികങ്ങളായ നിജരോഗങ്ങൾ എന്നതു്, വാതം, പിത്തം, കഫം എന്നിതുകളാണു്. നിജങ്ങളായ മാനസ രോഗങ്ങളെന്നു പറയുന്നതിൽ, കോപം, ഭയം, ദുഃഖം, കാമം മുതലായ മനോവികാര വേഗങ്ങൾ നിമിത്തം ഉണ്ടാകുന്ന വ്യാധികളാകുന്നു. ഇതുകൾ അറിയേണ്ടതു് അഷ്ടമാധിപനെ കൊണ്ടും, അഞ്ചാം ഭാവാധിപനെ കൊണ്ടും വേണ്ടതാണു്. ഇവരുടെയോഗം, ദൃഷ്ടി, അന്യോന്യകേന്ദ്രസ്ഥിതി ഇവകളെകൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

ആഗന്തുകം രണ്ടുവിധമുള്ളതിൽ ദൃഷ്ടനിമിത്തങ്ങളെന്നു് വിവരിക്കുന്നതു് മഹാത്മാരുടെശാപം നിമിത്തവും ശത്രുക്കളുടെ ആഭിചാരം നിമിത്തവും പതനം, ഭംഗം, മുതലായവകളെ കൊണ്ടുണ്ടാകുന്നതുമാകുന്നു. അതുകൾ, ഷഷ്ഠം, ഷഷ്ഠാധിപൻ, ആ ഭാവത്തിൽ നിൽക്കുന്നവൻ, നോക്കുന്നവൻ ഇവരെകൊണ്ടു വിചാരിക്കേണ്ടതാകുന്നു.

ഉന്മാദരോഗ ലക്ഷണമറിവാൻ

1. വ്യാഴം ലഗ്നത്തിലും ശനി ഏഴാമെടത്തും നിൽക്കുന്നതായാലും

2. വ്യാഴം ലഗ്നത്തിലും ചൊവ്വാ ഏഴാമെടത്തും നിൽക്കുന്നതായാലും

3. ശനി ലഗ്നത്തിലും ചൊവ്വാ ഏഴാമിടത്തോ അഞ്ചാമെടത്തേ ഒൻപതാമിടത്തൊ ഈ മൂന്നിൽ ഒരിടത്തു നിൽക്കുക

4. മൌഢ്യമുള്ള ചന്ദ്രനും ബുധനുംക്രൂടി ലഗ്നത്തിൽനിൽക്കുക.

5. ഗുളികൻ ഏതെങ്കിലും ഒരു പാപഗ്രഹത്തോടു ക്രൂടി ഏഴാമിടത്തു നിൽക്കുക, ഇപ്രകാരമുള്ള യോഗങ്ങളിൽ ഒന്നിലധികം യോഗങ്ങൾ ഉണ്ടെന്നുകണ്ടാൽ ഉന്മാദരോഗമുണ്ടാകുമെന്നു പറയേണ്ടതാകുന്നു.

സൂര്യാദിഗ്രഹങ്ങളുടെ രോഗങ്ങളറിവാൻ

സൂര്യനു:—അത്യഗ്നിയും വേദനയും, അകത്തുള്ള പനിയും വാതത്തോടുക്രൂടിയ പിത്തവുമാകുന്നു.

ചന്ദ്രനു:—വാത, കഫങ്ങളും, മൂത്രരോഗവും, വീക്കവും, ഛർദ്ദിയുമാകുന്നു.

ചൊവ്വായ്ക്കു:—ചുട്ടുനീറലും രക്തദൂഷ്യത്താൽ ഉണ്ടാകുന്ന രോഗങ്ങളും, ഉഷ്ണരോഗവും, പിത്തരോഗവുമാകുന്നു.

ബുധനു:—വാതം,പിത്താ,കഫം, സന്നിപാതജ്വരം, ബുദ്ധിഭ്രമം ഇവകളാകുന്നു.

വ്യാഴത്തിനു:—വിസ്മൃതി, കഫം വാതകഫങ്ങൾ ഇവയും

ശുക്രനു:—ചുട്ടുനീറൽ,മോഹാലസ്യാദികൾ, വീക്കം, വാതകഫങ്ങൾ ഇവയും

ശനിക്ക്:—വാതം, പിത്തം, ഉദരരോഗം, ദാഹം, അരോചകം ഇവയും

രാഹുവിനു—വായുക്ഷോഭം, ഞരമ്പുകൾക്കുള്ള ഭിന്നിതം, വീഴ്ച ഇതുകളും

കേതുവിനു:—സർവ്വാവയവങ്ങളിലും കഴപ്പ്, രക്ത ദൂഷ്യങ്ങൾ ഇവകളും ബാധിക്കുന്നതാകുന്നു. വിശേഷിച്ചും ആദിത്യന്റെയും, രാഹുവിന്റെയും, ശനിയുടേയും ദശാ കാലങ്ങളിൽ അപസ്മാരരോഗത്തേയും ഉണ്ടാക്കുന്നതാകുന്നു.

ആദിത്യൻ അഷ്ടമത്തിൽ നിന്നാൽ അഗ്നിഭയം, ഉഷ്ണജ്വരം, പിത്തം, ശസ്ത്രഭയം ഇതുകൾക്കിടവരുന്നതാണ്.

ചന്ദ്രൻ എട്ടാംഭാവത്തിൽ നിന്നാൽ വിഷൂചിക, നീർദ്ദോഷം, രാജയക്ഷ്മാ ഇത്യാദിരോഗങ്ങൾക്കിടവരുന്നതാകുന്നു.

ചൊവ്വാ എട്ടാംഭാവത്തിൽ നിന്നാൽ രക്തദോഷം ഉഷ്ണരോഗം, ക്ഷുദ്രാഭിചാരം, ആയുധങ്ങളിൽ നിന്നുള്ള മുറിവ്, ചതവ് ഇവകൾ ഉണ്ടാകുന്നതാകുന്നു.

ബുധൻ എട്ടാംഭാവത്തിൽ നിന്നാൽ, പാണ്ഡുരോഗം, ചിത്തഭ്രമം, ശിരോരോഗം ഇവകൾ സംഭവിക്കും. വ്യാഴം എട്ടാം ഭാവത്തിൽ നിന്നാൽ, കഫരോഗവും, ശനി എട്ടാം ഭാവത്തിൽ നിന്നാൽ വാതരോഗംകൊണ്ടുള്ള ഉപദ്രവവും ഉണ്ടാകും.

ശുക്രൻ എട്ടാംഭാവത്തിൽ നിന്നാൽ, സ്ത്രീസംഗത്തിൽനിന്നും ഉണ്ടാകാവുന്ന രോഗങ്ങളും മൂത്രദോഷവും ബാധിക്കാനിടവരും.

രാഹു എട്ടാംഭാവത്തിൽ നിന്നാൽ, കുഷ്ഠം, വിഷജന്തുക്കളിൽനിന്നുള്ള ഭയം ഇവകൾ ബാധിക്കുന്നതാണ്. കേതു എട്ടാംഭാവത്തിൽ നിന്നാൽ, വിഷജന്തുക്കളുടെ

ഉപദ്രവം, തചക്ക്രോഗം ഇവകൾ ബാധിക്കും. എന്നാൽ ലഗ്നത്തിൻെറ അഷ്ടമരാശിയുടെ ദോഷം ഏതൊ അതിൻെറ കോപംകൊണ്ടും എട്ടാം ഭാവാധിപൻെറ അംശകരാശിയുടെ ദോഷകോപംകൊണ്ടും മരണത്തെ പറയാമെന്നുണ്ട്. വിശേഷാൽ ആറിലൊ എട്ടിലൊ വ്യാഴം നിന്നാൽ ക്ഷയവും, ശനിനിന്നാൽ വാതരോഗവും ശനി ദൃഷ്ടിയോടുകൂടി രാഹു നിന്നാൽ പിളകയും ക്ഷീണ ചന്ദ്രൻ പാപന്മാരോടുകൂടി ജലരാശികളിൽ നിന്നാൽ നീർദ്ദോഷവും, ക്ഷയവും സംഭവിക്കുമെന്നും പറയേണ്ട താകുന്നു.

ഓരോ രോഗം ബാധിക്കാനുള്ള കാരണങ്ങളും
ബാധിച്ചാൽ ചെയ്യേണ്ടപരിഹാരങ്ങളും

1. ക്ഷയരോഗം ബാധിക്കാനുള്ള കാരണം ബ്രഹ്മ ഹത്യയും ഗുരുജനങ്ങളെ ദ്വേഷിക്കയും ഗ്രഹണം മുതലായ പുണ്യസമയങ്ങളിൽ സ്ത്രീസംഗം ചെയ്യുകയുമാകുന്നു.

അതിന്നു പരിഹാരം

സഹസ്രനാമവും, രുദ്രസൂക്തവും, ഐന്ദ്രാഗ്നിസൂക്തവും ജപിക്കയും വസ്ത്രദാനം ചെയ്കയും അഗതികൾക്കു അന്നദാനംചെയ്കയും രുദ്രസൂക്തഹോമം ചെയ്യിക്കയും വേണ്ടതാണ്. എന്നാൽ ഔഷധം ഫലിച്ചു രോഗ ശാന്തികിട്ടുന്നതാണ്.

## തമിഴ്ഗ്രന്ഥം

രോഗലക്ഷണം

മൂലത്തിൽ അക്കിനി അതികരിത്ത്കപാലത്തിൽ പററി രത്തംവററി താതുകെട്ട് നീരേറി നെഞ്ചിൽ കപമുണ്ടാകി ഇരുമൽ ഇളൈപ്പുകണ്ട് ഉടൽവററും

അസ്ഥിയിൽ അനലേറി ഇരത്തംവററി പിത്തമതികരിത്തു് ഇരുമൽ ഇളെപ്പുകാണും. തേകംവറവും മുകം വെളുക്കും. വായ് നീരുവും അരോചികംകാണും. തൊണ്ടെ വിലാംപുൺപോൽപോകും നഞ്ചു് വള്ളംവീഴും വിരൽ നരമ്പെചുരുക്കും.

ഔഷധം

ആവിൻനെയ് പാൽവകെയ്ക്കു പടിനാലു് മാത്ര ളം വഴച്ചാറു ഈരുള്ളിച്ചാറു് വകെയ്ക്കുപടി അര ഒൻറായി കലന്തതിൽ ത്രുതളെവേർ അതിനിളെ. മുടകൊത്താനിളെ കണ്ടംകത്തിരിവേർ അതിനിളെ. ചെറുവഴതളെവേർ മുചുമുചുക്കെയിളെ ആവാരെ വേർപട്ടെ അതിൻവിരെ മിളക തിപ്പലി നർച്ചീരകം അതിമത്തുരം, കൊട്ടം, കസ്തൂരി, മഞ്ഞൾ, വായ്വിളങ്കം, മല്ലി, ഏലം, താളിച്ചപത്തിരി വകെക്കുവിരാകനിടെ അഞ്ചു് ചിററരത്തെ വിരാകനിടെ എട്ടു ലവങ്കപട്ടെപലം പത്തു് ചാതിക്കായ് കിരാമ്പു് വകയ്ക്കു വിരാകനിടെകാൽ ചാതിപത്തിരി വിരാകനിടെ രണ്ടു്. ഇവെകളെ പശുവിൻപാലിലരെത്തുപോട്ടു മുപ്പത്തു് വിരാകനിടെ ചീനികലന്തു് പതമായി നെയ്യു് ചെയ്തു് നാഴികയൊൻറിൽ ഒരു കരണ്ടിവീതം ചാപ്പിട ക്ഷയം കാചം തീരും. പത്ഥ്യം കരിയുപ്പു് പുളിപ്പു് ഇവകൾ തള്ളവും.

വേറൊന്നു്

ച്യവനപ്രാശലേഹ്യം. കൃശ്മാണ്ഡലേഹ്യം. ഒരു മുള്ളൻറ മുള്ളൊക്കെ പറിച്ചെടുത്തു് ഒരു കുടത്തിലിട്ടു് ശീല

മൺതേച്ചു് കുഴിയിൽ വച്ചിട്ടു് ചുടണം. വെന്താലതെ ടുത്തു് ജാതിക്കാ കരയാമ്പൂവു്, തിപ്പലി ഇവകൂട്ടി പൊടിച്ചു് ആ[illegible]ായ ശർക്കരയിൽ സേവിക്കുന്നതും വളരെ പ്പററിയതാണു്. ആട്ടിൻപാൽ ദശമൂലത്തിൽ കുറുക്കി സേവിക്ക അമുക്കുരം പൊടിച്ചിട്ടു് വെണ്ണചേർത്തു് തിന്നുക. മേലിൽതേക്കാൻ ലാക്ഷാദി ഉത്തമം.

### കുഷ്ഠരോഗം

കാരണം ബ്രഹ്മഹത്യയും ഗുരുഭാര്യാഗമനവും, വിശ്വസ്ഥനായ ആൾക്കു വിഷംകൊടുക്കയും ദുശ്ചികിത്സ ചെയ്കയും മററുമാകുന്നു.

### പരിഹാരം

രൌദ്രസൂക്തം ആയുസൂക്തം ഇവകൾ ജപിപ്പിച്ചു് കൂശ്മാണ്ഡമന്ത്രങ്ങളെകൊണ്ടുള്ള ഹോമം നടത്തുക. സ്വർണ്ണം കൊണ്ടുള്ള സൂര്യപ്രതിമയും കാളയുടെ പ്രതിമയും ദാനംചെയ്യുക.

### ലക്ഷണം

പാദം, കരം, ഉതടു്, ഉച്ചി, അണിവിരൽ, മണിക്കെട്ടു് ഇവൈകളിലും മുഴങ്കാൽ, മൂക്കു് ഇമൈയിനടിയിലും കരുമൈയായി തോൻറി പടരും. തേകമാന്തിയന്തം തീപ്പോർകാന്തും താഴ്ചവററും

### ഔഷധം

ചിവനാർവേമ്പു്, വെള്ളെരുക്കു്, ഇചങ്കു് കൂളാത്തി തഴുതാഴൈ പുങ്കു്, കുമിഴു്, മാവിലങ്കു, കാട്ടാമണക്കു, കഴർച്ചി, വിളാ, കിളാ, ആവാരൈ, മിളകരണൈ ഇവൈകളിൽ പട്ടൈവകയ്ക്കു പലം നാലു് പുങ്കു്, ഇലുപ്പൈ,

അഴിഞ്ഞിൽ, എട്ടി ഇവൈകളിൽ അരി വകൈയ്യുപലം അഞ്ചു് ഇവൈകളൈ കുഴിത്തൈലംഇറക്കി പത്തുപലം എട്ടിവിരയൈ ചിറയുണ്ടകളായി നറുക്കി അമുരിയിൽ മുൻറുനാഴുറവൈത്തു് ചിറുതീയാലെരിത്തു് വററവൈത്തു് ഉലർത്തിയിടിത്ത ചൂർണ്ണത്തെയും ഒരു പാണ്ടത്തിൽ കുറുക്കി വെട്ടപ്പാൽ വിട്ടു ചീലയാൽ വണ്ടുകെട്ടി അതിൻമേൽ അഞ്ചുപലം ആട്ടുതീണ്ടാപ്പാളൈ വേർ ചൂർണ്ണത്തെ വൈത്തു് പിട്ടവിത്തുലർത്തിനതൈയും വാലുളുവൈയരിചി താൻക്കറായി കടുക്കായി കരിഞ്ചീരകം ചുക്കു് കാർകോലരിചി വകൈയ്യു വിരാകനിടൈ നാലു് നിലവാകവേർ, അമുരിവേർ, വകയ്യുപലം അഞ്ചു്, ഇവകളൈയിടിത്തു് വടികട്ടിനചൂർണ്ണത്തയും ഒൻറായികലൈന്തു് വെള്ളഒൻറാക്ക ഒരു കഴഞ്ചെടുത്തു് അതിൽ ഒരുപണവിടൈ തയിലം വൈയിത്തു് ഒരു മണ്ടലംകൊണ്ടു് തയിലത്തൈ ഉടമ്പിർ പൂചി വരകുഷ്ഠം പതിനെട്ടും വിഷനീർ വണ്ടുകടിയും തീരും.

ഗ്രഹണീരോഗം

അന്യൻെറ പുത്രന്മാരെ അപഹരിക്കുന്നതും ജലാശയങ്ങളെ കേടുവരുത്തുന്നതും കാരണമാകുന്നു.

പരിഹാരം

കറുത്തപശുവിനേയും അഗ്നിഭഗവാൻെറ പ്രതിമയേയും ദാനംചെയ്യുകയും രൌദ്രസൂക്തജപം നടത്തുകയും വേണ്ടതാണു്. എന്നാൽ ഔഷധം ഫലിച്ചു് രോഗശമനം കിട്ടുന്നതാകുന്നു.

ലക്ഷണം

കുടലിൽ വായു അതിച്ചു് പവനവായിൽ കട്ടപ്പു ണ്ടാകി പലവിതമാന കഴിച്ചൽ അതികരിക്കലാം

ഔഷധം

ചുണ്ടവററൽ, കരുവേപ്പില, മാംപരുപ്പ്, ഓമം, മാതളംപഴംതോട്, നെല്ലി, മുള്ളി, വെന്തയം, ഇവകളൈ സമമായി വെതുപ്പി പൊടിത്തു് തിരരികട്ടക്കപ്രമാണം തയിരിൽ കുടിക്കതീരും.

അർശോരോഗം

ദേവന്മാരുടേയും ബ്രാഹ്മണരുടേയും മുതൽ അപഹരിക്കയും, അന്നത്തെ അപഹരിക്കയും ഗ്രഹണം മുതലായ പുണ്യസമയത്തിങ്കൽ സ്ത്രീസംസർഗ്ഗം ചെയ്യുകയും പശുക്കളെ കൊല്ലുകയും കാരണമാകുന്നു.

പരിഹാരം

സ്വർണ്ണം കൊണ്ടു പശുവിൻെറ പ്രതിമയുണ്ടാക്കി ദാനം ചെയ്യേണ്ടതാകുന്നു.

ലക്ഷണം

ആസനം വഴിയായികനലേറിമ്പ വാരപ്പെട്ടു ഒൻപതുവിതമാന ഉപത്തിരവങ്കളെ ഉണ്ടാക്കിൻറതു് അപാനത്തുകതൈപോൽ വളർന്തിരുക്കും മലത്തെയാവുക്കും മന്തിക്കും രത്തം മലത്തിൽ വീഴുംയിടയിൽ വയറുവലിക്കും ബലം കെട്ടും തേകം വറളും.

ഔഷധം

തിപ്പിലി പലംകാൽ അരൈത്തുഅരൈക്കാർപടി കോതമ്പു് മാവിർ കലന്തു് തിരുകുകള്ളിയൈ നറുക്കി

ഒരു പാണ്ടത്തിൽ പോട്ടു് രണ്ടുപിടി തണ്ണീർവിട്ടു വണ്ടു കട്ടി അതിന്മേൽ മേല്പടിമാവൈവെവെത്തു് വിട്ടുവിത്തു് നല്ലെണ്ണയും വെല്ലമും കലന്തു് 7 നാൾ ചാപ്പിടത്തീരും.

ഈരുള്ളിച്ചാറു് ആവിൻപാൽ വകയ്ക്കുപടി അര ആവിൻ നെയ്പടി കാൽഅതിമതുരം പലം 1. ഇവൈ കളൊൻറായികലന്തു് അതിൽ മേർപ്പടിപാൽ വിട്ടരൈത്തു് പോട്ടു് പതമായി കാച്ചി നാഴിയൊൻറുക്കു് ഒരു കരണ്ടിവീതം രണ്ടുനാഴിയും അഞ്ചുനാൾ ചാപ്പിടതീരും. പത്ഥ്യം ഉപ്പു പുളി തള്ളവും

ഗുന്മരോഗം

ഗുന്മത്തിന്നു് ഗുരുവിങ്കൽ അധികമായിരിക്കുന്ന വൈരവും നിർബന്ധവും അസൂയയും അന്യൻെറ അന്നത്തെ അപഹരിക്കയും കാരണമാകുന്നു.

പരിഹാരം

ഐന്ദ്രാഗ്നിസൂക്തം കൊണ്ടു് ഹോമം ചെയ്യിക്കയും രൌദ്രസൂക്തത്തേയും വായുസൂക്തത്തേയും ഗായത്രിയേയും ജപിപ്പിക്കുകയും സ്വർണ്ണംകൊണ്ടു് ഗണപതി പ്രതിമയുണ്ടാക്കി ദാനം ചെയ്കയും വേണ്ടതാകുന്നു.

ലക്ഷണം

നരമ്പുവഴിയായി വാതനീർ അതികരിത്തു് അപാനത്തിൽ വിരൈകളിൽ നരമ്പുവഴിയായി വായു കുടലിൽ തങ്കി നരമ്പുവഴിയായി വിരൈയിലൊൻറാലിറങ്കി പൊരുമിവലിയ്ക്കും അതുമേൽ നോക്കി ഉടലുൾ വാങ്കും അതൻ നരമ്പു് പുടൈത്തുകാണും

ഔഷധം

കൊടുവേലി ചങ്കുകുപ്പി ചെങ്കത്താരി കാത്തോട്ടി ഇവൈകളിൽ വേർപട്ടൈ പകൈയ്യ്ക്കു പലം നാലു് കരുപ്പുകട്ടിപലം ഏഴു്, എള്ളുപൊടി ഫലം അര, മിളകു ഓമം വകൈയ്യ്ക്കുപലം ഒന്നു് വെള്ളപൂണ്ടു് പലം രണ്ടു്, ജീരകം ഇന്തുപ്പു് വെടിയുപ്പു് നവച്ചാരം അതിവിടയം വകൈയ്യ്ക്കുവിരാകനിടൈ രണ്ടു്, തെനായ് ഒന്നു് ഇവകളൈ മെഴുകുപോലിടിത്തു് കൊട്ടൈപാക്കു് പ്രമാണം ഇരുപത്തു നാൾ സേവിത്തുവര ഗുണംതീരം. പുകയിലൈ തള്ളവേണ്ടിയതു്.

വാതരോഗം

വാതവ്യാധിയ്ക്കുകാരണം സഭയിൽ നല്ലവരായിരിക്കുന്ന ജനങ്ങളെ നിന്ദിക്കുന്നതും അച്ഛനമ്മമാരേയും ഗുരുക്കന്മാരേയും ദ്വേഷിക്കുന്നതും അന്നത്തെ അപഹരിക്കയും കാരണമാകുന്നു.

പരിഹാരം

ചെമ്പുകൊണ്ടുണ്ടാക്കിയ മൃഗപ്രതിമയേയും വസ്ത്രത്തേയും അന്നത്തേയും സ്വർണ്ണത്തേയും ദാനംചെയ്യുകയും വായുസൂക്തത്തേയും വായുവിനെ ശമിപ്പിക്കുന്ന ശ്ലോകിനേയും ജപിപ്പിക്കയും വേണ്ടതാകുന്നു.

ലക്ഷണം

അതാതു നരമ്പു് ദ്വാരങ്ങളിൽ കെട്ടനീർതങ്കി തചെയിൽ ഊറി വായു അതികരിത്തു്, വലി, അചതി, ചോമ്പൽ, കൈകാൽതരിപ്പു്, തേകവറൾച, ഇടുപ്പുവലി, ഇവകൾ ഉപത്തിരവകരങ്ങളായി ഭവിക്കും. വാതം 80.

ഔഷധം

കാഞ്ഞിരപ്പഴച്ചാറ്. 1. ചതുരകള്ളിപ്പാൽ, എരുക്കുംപാൽ വകൈയ്യ്കപടി അരയ്ക്കാൽ, തിരുകുകള്ളിപ്പാൽ പടി അരക്കാൽ. തേങ്കായ്പ്പാലതു വകൈക്കിയാഴം, പുങ്കെണ്ണെ, ഇലുപ്പെണ്ണെ, ആമണക്കെണ്ണെ, നല്ലെണ്ണെ, കോഴിമുട്ടൈതൈലം, മയിൽഎണ്ണെവകയ്യ്ക പടി അര, വെള്ളാട്ട മാംസം അവിച്ച തണ്ണീർ പടി അര മേർപ്പടി പാൽ നാഴി, 1 ഒൻറായികലൈന്തതിൽ ചുക്കു, തിപ്പലി, പേരാത്തൈ, ചിററരത്തൈ, ചതകുപ്പൈ, ചെവിയം, തേവതാരം, തിപ്പലിമൂലം, അകിൽ, കൊട്ടം, മഞ്ചൾ, മരമഞ്ചൾ, മഞ്ചട്ടി, കസ്തൂരിമഞ്ചൾ, വായി വിളങ്കം കരപ്പാൻപട്ടൈ, വിഴാലരിചി, പെട്ടപ്പാലൈ അരിചി, ആനൈതിപ്പലി, ഉള്ളി പെരുങ്കായം, വെളിച്ചംപിശിൻ, കടുക്, ഓമം, പൊരികാരം, കടുക്കായി, അരിതാരം, കർക്കടകചിങ്കി, . വകൈയ്യ്കവിരാകനിടൈ 2 ഇവകൾ വെള്ളാട്ടം പാലാലരൈത്തു പോട്ടു പനത്തിലിരുന്തു ഒരു കാശിടൈ ഉള്ളുക്കു കൊന്തു മേലിലും തടവ്ത്തീരും.

കഷായം

രാസ്നാ, കീഴകാനെല്ലി, ആടലോടകത്തിൻവേരു, അകിൽ, കച്ചോലക്കിഴങ്ങു, ആവണക്കിൻ വേരു, മുത്തങ്ങാകിഴങ്ങു, കാട്ടുമുളകിൻവേരു, കല്ലുവഞ്ചി, നെല്ലിക്കാ, ചെറുതേക്കു, പടവലം, പുഷ്ക്കരമൂലം, മഞ്ഞൾ, കരിംകുറിഞ്ഞിവേരു, ചുക്കു, കൊടുവേലിക്കിഴങ്ങു ദശമൂലം, ദേവതാരം ഇവ കഷായം, ഇന്തുപ്പു, ശക്കര, തി

പ്പലി ഇവ അനുപാനത്തോടുകൂടി സേവിച്ചാൽ ത്രിദോഷമായ വാതത്തെ ശമിപ്പിക്കുന്നതാണ്.

### ഉന്മാദം

വാക്ക പുറപ്പെടാതെയിരിപ്പാനും ഉന്മാദത്തിനും ഉള്ള കാരണം ഗുരുക്കന്മാരെ പരിഹസിക്കുന്നതും അസത്യം പറയുന്നതും അനർഹ സ്ത്രീഗമനവുമാകുന്നു.

### പരിഹാരം

ഗജദാനവും, അന്നദാനവും, പഞ്ചദുർഗ്ഗാമന്ത്രംകൊണ്ടു് മാവിൻ തളിരിനെ ഹോമിക്കയും ചെയ്യേണ്ടതാണ്.

### ചികിത്സ

ബ്രഹ്മി വാട്ടിപിഴിഞ്ഞചാററിൽ പശുവിൻപാൽ ചേർത്തു് കുടിക്കണം. ബ്രഹ്മിചാററിൽ പശുവിൻവെണ്ണ ചേർത്തു് മർദ്ദിച്ചു് ശിരസിലിട്ടു കുളിക്കണം. ദ്രാക്ഷാദി കഷായം സേവിക്കണം. മഹൽ പഞ്ചഗവ്യം നെയ്യ് ധാന്വന്തരി മന്ത്രജപം നടത്തി സേവിക്കുന്നതും നന്നാണ്.

### പുത്രഭാവചിന്തനകൾ

1. പുത്രസ്ഥാനാധിപൻ ബലവാനായൊ ലഗ്നാധിപനോടുകൂടിയൊ ലഗ്നാധിപൻെറ ദൃഷ്ടിയോടുകൂടിയൊ നിന്നാലും പുത്രസ്ഥാനം പാപഗ്രഹത്തോടുകൂടാതെ ഇരുന്നാലും വ്യാഴം ബലവാനായി അഞ്ചാം ഭാവത്തിലൊ ഏഴിലൊ ലഗ്നത്തിലൊ പാപഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ നില്ക്കുന്നു എങ്കിലും സന്താനലാഭത്തെ നിർദ്ദേശിക്കേണ്ടതാണ്.

### സന്താനദുർല്ലഭലക്ഷണം

2. അഞ്ചു്, ഒൻപതു് ഈ ഭാവങ്ങളിൽ പാപഗ്രഹം നില്ക്കുമ്പോഴും അഞ്ചാംഭാവാധിപനും ഒൻപതാം

ഭാവാധിപനം പാപഗ്രഹങ്ങളുടെ മദ്ധ്യത്തിൽ നിൽക്കുമ്പോഴും ശുഭദൃഷ്ടിയോടുകൂടാതെ നിൽക്കുമ്പോഴും പുത്രസ്ഥാനാധിപൻ ബുധക്ഷേത്രമാകുന്ന മിഥുനം കന്നി ഈ രാശികളിലൊ ശനിക്ഷേത്രമാകുന്ന മകരം, കുംഭം ഈ രാശികളിലൊ ഗുളികനോടും ശനിയോടും കൂടിയൊ ഗുളികൻറയും ശനിയുടേയും ദൃഷ്ടിയോടുകൂടി നിൽക്കുകയാണെന്നു വരുകിലും വ്യാഴം, മകരം, മീനം ഈ രാശികളിലൊ അഞ്ചാം ഭാവത്തിങ്കലൊ നിന്നാലും സന്താനദുർല്ലഭത്തെ പറഞ്ഞുകൊള്ളണം.

ബഹുപുത്രയോഗലക്ഷണം

3. പുത്രസ്ഥാനാധിപനൊ ശുക്രനൊ വ്യാഴമൊ ബുധനൊ ദുർബലന്മാരായ ഇതരഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയൊ ദുർബലഗ്രഹങ്ങളോടു കൂടിയൊ, സന്താനസ്ഥാനമാകുന്ന അഞ്ചു്, ഒൻപതു് ഈ ഭാവങ്ങളിൽ നിന്നാലും, പുത്രസ്ഥാനാധിപൻ അത്യുച്ചത്തിൽ നിൽക്കയൊ, മേടം മിഥുനം ആദിയായ പുരുഷരാശികളിൽ ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടി നിൽക്കയൊ, പുത്രസ്ഥാനത്തു് അശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോഗാദികൾ ഇല്ലാതിരിക്കുകയോ ചെയ്താലും സന്താനബഹുലതയെ പറഞ്ഞുകൊള്ളണം.

സ്ത്രീസന്താനയോഗലക്ഷണം

4. സന്താനസ്ഥാനാധിപൻ, ചന്ദ്രൻ, ശുക്രൻ ഈ ഗ്രഹങ്ങൾ ഇടവം, കർക്കടകം, കന്നി ആദിയായ യുഗ്മരാശികളിൽ നിൽക്കുമ്പോൾ സ്ത്രീസന്താനളുല്പത്തിയെ പറയേണ്ടതാണു്.

### പുത്രദുരിതലക്ഷണം

5. പുത്രസ്ഥാനാധിപൻ നീചത്തിലോ ശത്രുസ്ഥാനത്തിലോ മൌഢ്യത്തോടുക്രുടിയൊ, 6, 8, 12 ഈ ഭാവങ്ങളുടെ അധിപന്മാരോടുക്രുടിയൊ, അഞ്ചാം ഭാവത്തിങ്കൽ ശുഭദൃഷ്ടിയില്ലാതെ ഇരിക്കയൊ, അഷ്ടമാധിപൻ അഞ്ചാം ഭാവത്തിങ്കലൊ ശുഭഗ്രഹദൃഷ്ടിക്രുടാതെയൊ നിന്നാലും സന്താനദുരിതാനുഭവത്തിനു എടയുണ്ടു്

6. അഞ്ചാം ഭാവത്തിങ്കൽ പാപൻ നിൽക്കയും അഞ്ചാം ഭാവാധിപൻ നീചത്തിൽ നില്ക്കയും, പുത്രസ്ഥാനത്തിനു ശുഭദൃഷ്ടിയില്ലാതെവരികയും ചെയ്താലും, വ്യാഴം ലഗ്നാധിപൻ അഞ്ചാംഭാവാധിപൻ, ഏഴാം ഭാവാധിപൻ ഇവർ ദുർബലന്മാരായി വന്നാലും, പുത്രസ്ഥാനം ബുധൻെറ ഗ്രഹമായിട്ടൊ ശനിയുടെ ഗ്രഹമായിട്ടൊവരികഅവിടേയ്ക്കു് ശനി ഗുളികന്മാരുടെ യോഗമൊ ദൃഷ്ടിയൊ ഉണ്ടായിരിക്കയും ചെയ്യുക, എന്നാൽ സന്താനവർദ്ധനയ്ക്കു തടസ്ഥംവരുന്നതാണു്.

### സന്താനവർദ്ധനലക്ഷണം

അഞ്ചാം ഭാവാധിപൻ അഞ്ചാം ഭാവത്തിൽ നോക്കുക അഞ്ചാം ഭാവത്തിൽ നിൽക്കുക ശുഭദൃഷ്ടി അഞ്ചാം ഭാവത്തിനുണ്ടാകുക എന്നാലും, വ്യാഴം പാപഗ്രഹങ്ങളുടെ ദൃഷ്ടിക്രുടാതെ ബലവാനായിട്ടു ലഗ്നത്തിലൊ, അഞ്ചാം ഭാവത്തിലൊ, ഏഴാം ഭാവത്തിലൊ നിൽക്കുന്നതായാലും, ചൊവ്വാ മേടത്തിലൊ, ചിങ്ങത്തിലൊ, മീനത്തിലൊ, അഞ്ചാം ഭാവത്തിൽ നിൽക്കുന്നു എന്നു് വരുകിലും വ്യാഴത്തിൻെറ ദൃഷ്ടി ചൊവ്വായ്ക്കു സംഭവിച്ചാലും, സന്താനവൃദ്ധിയെ ഉണ്ടാക്കുന്നതാണു്.

സന്തതിയുണ്ടാകാത്തലക്ഷണം

1. ചൊവ്വാ ഏഴാം ഭാവത്തിലും ചന്ദ്രശുക്രന്മാർ ഒരുമിച്ചുനിന്നാലും 2. അഞ്ചിൽ ക്ഷീണചന്ദ്രനും ലഗ്നം ഏഴ്, പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപന്മാരുണ്ടായിരുന്നാലും ൩-ചന്ദ്രൻ ഓജരാശിയിൽ ഓജ നവാംശകത്തിൽ സൂര്യദൃഷ്ടിയോടുകൂടി അഞ്ചിൽ ഇരുന്നാലും സന്തതി കുറയുന്നതാകുന്നു.

---

## അദ്ധ്യായം ഏഴ്

ഭാവനിരീക്ഷണവിശേഷഫലങ്ങൾ

1. ലഗ്നത്തിനെ കൊണ്ടു ജാതകത്തിൻെറ രൂപസൌന്ദൎയ്യാദികളും, ബലാബലങ്ങളും, ത്രിദോഷസംബന്ധമായ പ്രകൃതികളും ചിന്തിക്കേണ്ടതാണ്. ലഗ്നാധിപൻ പാപന്മാരായ ചൊവ്വാ, ശനി, രാഹു, കേതു, സൂൎയ്യൻ ഈ ഗ്രഹങ്ങളോടുകൂടി 6, 8, 12 ഈ രാശികളിൽ നിൽക്കുന്നതായാൽ ജാതകനു ആയുസ്സ്പൎയ്യന്തം ശരീരസുഖം കിട്ടുന്നതിനു ഇടയില്ലാതെ വരുന്നതാണ്. അതുപോലെ ലഗ്നാധിപനൊ ചന്ദ്രലഗ്നാധിപനോ, 2, 3, 6, 8, 12 ഈ ഭാവങ്ങളിൽ നീചം, മൌഢ്യം, ശത്രുക്ഷേത്രസ്ഥിതി ഈ വക ദോഷങ്ങളോടുകൂടി നിന്നാൽ ദേഹത്തിൽ രോഗം പിടിപെട്ടു കഷ്ടപ്പെടുമെന്നുള്ളതിനു സംശയമില്ലാ. എന്നാൽ ലഗ്നാധിപനും, വ്യാഴനും, 1, 4, 7, 10, 5, 9 ഈരാശികളിൽ പാപന്മാരോടുകൂടാതെ ഇരിക്കയാണെന്നു

കണ്ടാൽ പലവിധ സുഖാനുഭവങ്ങൾക്കിടവന്നു ദീൎഘ കാലം ജീവിച്ചിരിക്കാനിടവരുമെന്നും പറയേണ്ടതാകുന്നു.

രവിഭാവഫലം.

ലഗ്നത്തിൽ, രവിനിന്നാൽ, ഗൎവ്വിഷ്ഠനായിരിക്കും. പൊക്കം ക്രൂരം, തലമുടിയ്ക്കു നീളക്കുറവുണ്ടാകും. അറിവുള്ളവനായും ഭക്തിമാനായും ഭവിക്കുന്നതാണു്.

രണ്ടാംഭാവത്തിൽ നിന്നാൽ, ധനലാഭമുണ്ടാകും. വ്യാപാരാദികളിൽ ധനനാശമുണ്ടാകും. വാക്കു ക്രൂരമായിരിക്കും. വിനയം കുറയും. വാക്കു സ്ഥിരമായിരിക്കുന്നതല്ലാ.

മൂന്നാംഭാവത്തിൽ നിന്നാൽ, ശത്രുജയവും, ദേഹബലവും വീൎയ്യം ശൌൎയ്യം ഇവകൾ ഉണ്ടാകുകയും ചെയ്യുന്നതാണു്.

നാലാംഭാവത്തിൽ നിന്നാൽ, സുഖം കുറയും. ബന്ധുക്കളോടു സ്നേഹം കുറവുണ്ടാകും.

അഞ്ചാംഭാവത്തിൽ നിന്നാൽ, പുത്രക്ലേശമുണ്ടാക്കും. സുഖത്തെ കുറയ്ക്കും.

ആറാംഭാവത്തിൽ നിന്നാൽ, ശത്രുജയവും കാൎയ്യലാഭവുമുണ്ടാകും.

ഏഴാംഭാവത്തിൽ നിന്നാൽ, ഭാൎയ്യാകലഹവും, സഞ്ചാരശീലവും ഏപ്പെടും.

എട്ടാംഭാവത്തിൽ നിന്നാൽ, കണ്ണിന്നു കാഴ്ചക്കുറവും സന്താനക്കുറവും ഉണ്ടാകും.

ഒൻപതാംഭാവത്തിൽ നിന്നാൽ സൽസന്താനങ്ങളും ബന്ധുസഹായവും, ധനവൎദ്ധനയുമുണ്ടാകുന്നതാണു്.

പത്താംഭാവത്തിൽ നിന്നാൽ, ശൌൎയ്യം, ധൈൎയ്യം, ഭക്തി ഇവകൾ ഉണ്ടാകും.

പതിനൊന്നിൽ നിന്നാൽ, ധനലാഭവും ദീർഘായു സ്സും സുഖാനുഭവവും ഉണ്ടാകും.

പന്ത്രണ്ടിൽ നിന്നാൽ, ദാരിദ്ര്യദുഃഖവും കണ്ണിൽ വ്യാധിയും, ബന്ധുക്കളുടെ കുറവും സംഭവിക്കുന്നതാണു്.

ചന്ദ്രൻ, അശ്വതിനാളിൽ നിൽക്കുമ്പോൾ ജനിക്കുന്നതായാൽ നല്ല ബുദ്ധിസാമർത്ഥ്യവും ജനങ്ങൾക്കു പ്രീതിയും അലങ്കാരാദികളിൽ താല്പര്യവും, ദേഹശോഭയും സംഭവിക്കുന്നതാകുന്നു.

രണ്ടാം ഭാവചിന്തന

1. രണ്ടാം ഭാവം കൊണ്ടു്, ധനത്തിന്റേയും മൂലകുടുംബസംബന്ധമായുള്ള സകല ശുഭാശുഭങ്ങളേയും മാരക ഹേതുക്കളായ സംഗതികളേയും, സംഭാഷണചാതുര്യാദികളേയും മററും അറിയേണ്ടതാണു്. രണ്ടാംഭാവാധിപനും വ്യാഴവും 6, 8, 12 ഈ ഭാവങ്ങളിൽ നിന്നാൽ മൂകതാലക്ഷണം പറയാം. രണ്ടാം ഭാവാധിപനും വ്യാഴവും രണ്ടാമിടത്തുനിന്നാൽ ധനവാനായിഭവിക്കും. രണ്ടാം ഭാവാധിപൻ കേന്ദ്രരാശികളിലും, ലാഭാധിപൻ അതിന്റെ ത്രികോണരാശികളിലും നിന്നാൽ, ധനലാഭം ഉണ്ടാകുമെന്നുള്ളതിനു സംശയമില്ലാ. എന്നാൽ, രണ്ടാം ഭാവാധിപനോ പതിനൊന്നാം ഭാവാധിപനൊ, ആറാം ഭാവത്തിൽ വരുകയും രണ്ടും പതിനൊന്നും ഭാവങ്ങളിൽ പാപന്മാരുടെയോഗമൊ ദൃഷ്ടിയൊ ഉണ്ടാകുന്നുഎങ്കിലും രണ്ടും പതിനൊന്നും ഭാവങ്ങളുടെ അധിപന്മാർ പാപന്മാരോടുകൂടി, ന്യ, വ്യ, മൃ ഈ ഭാവങ്ങളിൽ നിന്നാലും നിർദ്ധനനായി ഭവിക്കുമെന്നുള്ളതിനു സംശയമില്ലാ.

3. രണ്ടാം ഭാവാധിപൻ വ്യാഴദൃഷ്ടിയോടുകൂടി ഉച്ചത്തിൽ നിന്നാലും, രണ്ടാം ഭാവത്തിൽ വ്യാഴദൃഷ്ടി സംഭവിച്ചാലും ശുക്രൻ, ബുധൻ മുതലായ ശുഭഗ്രഹങ്ങളുടെ രാശികളിൽ രണ്ടാം ഭാവാധിപൻ നിൽക്കുകയും ചെയ്താലും ജാതകൻ ബഹുജനസംരക്ഷകനായി ഭവിക്കുന്നതാണ്.

ചന്ദ്രഭാവഫലം

ലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ, മനഃശക്തികുറയും, ജളസ്വഭാവമുണ്ടാകും. നീചവൃത്തികൾ തുടരും, ദാസവേലകൾ ചെയ്യുന്നതിൽ ഇഷ്ടമുണ്ടാകും, രണ്ടിൽനിന്നാൽ സൗമ്യമായി സംസാരിക്കും, കുടുംബത്തെ പുഷ്ടിപ്പെടുത്തും മൂന്നിൽ നിന്നാൽ, ദയവില്ലാതെ പെരുമാറും, അഹംകാരം വർദ്ധിയ്ക്കും പ്രാണിഹിംസനടത്തും, ധൈര്യംകൂടും.

നാലിൽ നിന്നാൽ, ദാനധർമ്മങ്ങൾനടത്തും. സുഖമുണ്ടാകും, വാഹനലാഭമുണ്ടാകും, ഗൃഹം പുതുതായി തീർക്കും.

അഞ്ചിൽനിന്നാൽ, ധാരണാശക്തിയും, സന്താനഗുണവും, സൌമ്യപ്രകൃതിയും, വിവേകവും ഉണ്ടാകുന്നതാണ്.

ആറിൽനിന്നാൽ, ശത്രുവർദ്ധിക്കും, ശരീരം തണുപ്പായിരിക്കും, കാമം അത്യഗ്നിപോലെ ജ്വലിക്കും, ഉദരവ്യാധി ഏർപ്പെടും, അല്പകാര്യങ്ങളിൽ പരിഭവിക്കയും ചെയ്യുന്നതാണ്.

ഏഴിൽ നിന്നാൽ, സ്ത്രീകളിൽ ഭ്രമിക്കും, അസൂയ ഉണ്ടാകും, അന്യന്മാരെ ദൂഷിക്കുന്നതിൽ കൗതുകമുണ്ടാകും, സ്ത്രീകൾ പറയുന്നതുപോലെ കേട്ടുനടക്കും.

എട്ടിൽനിന്നാൽ, ബുദ്ധിശക്തിയുണ്ടാകും, വിട്ടുവിട്ടു ശരീരസുഖക്കേടു ഉണ്ടാകും.

ഒൻപതിൽ നിന്നാൽ, ബന്ധുക്കളുടെ സഹായമേർപ്പെടും, ധനം ധരാളമുണ്ടാകും, ധർമ്മിഷ്ഠനായ്വരും, പരോപകാരിയായിതീരും.

പത്താം ഭാവത്തിൽനിന്നാൽ, കർമ്മഫലിതവും, കീൎത്തിയും ഉണ്ടാകും.

പതിനൊന്നിൽനിന്നാൽ ഭൃത്യന്മാർ പലരുണ്ടാകും, കൃഷിലാഭംഉണ്ടാകും.

പന്ത്രണ്ടിൽനിന്നാൽ അവയവങ്ങൾക്കു രോഗം പിടിപെടും, ദുഃഖിതനായിതീരും.

ചന്ദ്രൻ ഭരണിനാളിൽ നിൽക്കുമ്പോൾ ജനിക്കുന്നവർ സത്യംപറയും. ബുദ്ധിസാമൎത്ഥ്യത്താൽ, മാന്യനായിത്തീരും, വിദ്യയാൽ ശോഭിയ്ക്കും, ധനലാഭമുണ്ടാകുന്നതാകുന്നു.

മൂന്നാംഭാവം.

മൂന്നാംഭാവം കൊണ്ടു്, സഹോദരപുഷ്ടികളേയും, ധൈൎയ്യം, വീൎയ്യം, ഭൃത്യന്മാർ, ഉപദേശം ഇതുകളേയും ചിന്തിക്കണമെന്നുണ്ടു്.

1. മൂന്നാം ഭാവാധിപൻ ചൊവ്വായോടുകൂടി 6, 8, 12, 3 ഈ ഭാവങ്ങളിൽ നിന്നാലും, സഹോദരാരിഷ്ടത്തെ പറയണം. എന്നാൽ മൂന്നാംഭാവത്തിനും ചൊവ്വായ്ക്കും ശുഭദൃഷ്ടിയോഗങ്ങൾ സംഭവിക്കുന്നു എങ്കിലും ഭാവത്തിനു പരിപൂൎണ്ണബലമുണ്ടാകുന്നു എങ്കിലും സഹോദരങ്ങൾക്കു് അഭിവൃദ്ധിയേ പറയണം.

2. മൂന്നാംഭാവാധിപൻ സ്ത്രീഗ്രഹമാകുന്ന പക്ഷവും സ്ത്രീഗ്രഹം മൂന്നാമേടത്തു നില്ക്കുന്നപക്ഷവും സഹോദരികളുടെ ലാഭത്തേയും മൂന്നാംഭാവാധിപൻ പുരുഷഗ്രഹമാവുകയും മൂന്നാംഭാവത്തിൽ പുരുഷഗ്രഹം നില്ക്കുകയും ചെയ്താൽ സഹോദരന്മാരുടെ ലാഭത്തേയും പറയണം. മൂന്നാംഭാവാധിപനോടുകൂടി ചന്ദ്രനും ചൊവ്വായും ശനിയും ചേരുകയും മൂന്നാംഭാവത്തിൽ ബുധനിരിക്കയും ചെയ്യുന്നു എങ്കിൽ ഒരു സ്ത്രീ മാത്രം ജീവിച്ചിരിക്കുമെന്നും ചൊവ്വായ്ക്കു രാഹുവിൻെറ ചേർച്ചയും മൂന്നാംഭാവാധിപനു നീചസ്ഥിതിയും വരികയാണെങ്കിൽ ഇളയസഹോദരങ്ങൾക്കു അരിഷ്ടതക്കിടയുണ്ടെന്നും പറയപ്പെടാം. ലഗ്നത്തിൽ ചൊവ്വ നിന്നാൽ, ദേഹത്തിൽ ത്വക്ക്രോഗം ബാധിക്കയും അതിസാഹസിയായി ഭവിയ്ക്കുകയും ചെയ്യുന്നതാകുന്നു.

രണ്ടാംഭാവത്തിൽ നിന്നാൽ, ദാരിദ്ര്യം ബാധിക്കയും വിദ്യയ്ക്കു കുറവുണ്ടാകയും കുടുംബം സ്വരുമിപ്പില്ലാതാകയും ചെയ്യുന്നതാണ്.

മൂന്നാംഭാവത്തിൽ നിന്നാൽ, സഹോദരനാശവും, ധനവർദ്ധനയും തൊഴിൽ ലാഭവും ഉണ്ടാകും.

നാലാംഭാവത്തിൽ നിന്നാൽ, ഗൃഹസൗഖ്യക്കുറവും നാൽക്കാലിനഷ്ടവും ഉണ്ടാകും

അഞ്ചാംഭാവത്തിൽ നിന്നാൽ, പുത്രദുഃഖവും കോപവും ബുദ്ധിയ്ക്കു കുറവും ഉണ്ടാകും.

ആറാംഭാവത്തിൽ നിന്നാൽ, മദഭ്രാന്തനായും, പ്രസിദ്ധനാകയും, യോഗ്യന്മാർ പലരും സമ്മതിക്കുന്നവനായിട്ടുംഭവിക്കും.

ഏഴാംഭാവത്തിൽ നിന്നാൽ, ഭാര്യാസുഖം കുറയും. ഭാര്യവിരഹം ഏറ്റപ്പെട്ടും അർശോരോഗം ബാധിക്കും.

എട്ടാംഭാവത്തിൽ നിന്നാൽ, കീൎത്തിക്കുകുറവും, പിത്തരോഗവും, ഭൂമിനഷ്ടവും ഏറ്റപ്പെട്ടും.

ഒൻപതാംഭാവത്തിൽ നിന്നാൽ, ജന്തുഹിംസകനായും പിതൃദ്വേഷിയായും, പാപിഷ്ഠനായും ഭവിക്കും.

പത്താംഭാവത്തിൽ നിന്നാൽ, രാജധനലാഭവും ദാനധമ്മങ്ങൾ ചെയ്യുന്നവനായും, ആരോഗ്യവാനായും, സൈന്യവകുപ്പിൽ പ്രിയനായും ഭവിക്കുന്നതാണു്.

പതിനൊന്നാംഭാവത്തിൽ നിന്നാൽ, ധനലാഭം, ഭൂമിലാഭം, സൽസ്വഭാവം പ്രവൃത്തിലാഭം ഇവ ഉണ്ടാകുന്നതാകുന്നു.

പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ, ഭാര്യാഹീനതവും, കണ്ണിനു കോട്ടവും ഇല്ലാത്ത സംഗതികൾ ഊഹിച്ചു പറകയും ചെയ്യുന്നതാകുന്നു.

കുജനും ബുധനും ചേൎന്നു ഒരു രാശിയിൽ നിന്നാൽ നഗരാധിപനായിഭവിക്കും, രാജദ്രവ്യം ലഭിക്കും, ബ്രഹ്മജ്ഞാനമുദിക്കും, ശത്രുവിജയം കിട്ടും.

കാൎത്തികനക്ഷത്രം ജനിച്ചാൽ തേജസ്സും നല്ല കീൎത്തിയും ഭക്ഷണപ്രിയനായും പരഭാര്യയിൽ ആഗ്രഹമധികമുണ്ടാകയും ചെയ്യുന്നതാണു്.

## നാലാംഭാവം

നാലാംഭാവംകൊണ്ടു് വാഹനം, ബന്ധുക്കൾ, നിധി, കൃഷി, ഭൂമി, വീടു്, മാളിക ഇവകളുടെ ശുഭാശുഭങ്ങൾ ചിന്തിക്കേണ്ടതാകുന്നു. വാസഭൂമിയെ ചിന്തിക്കേ

ങ്ങളു് നാലാംഭാവാധിപനെ കൊണ്ടും സുഖങ്ങളെ ചി ന്തിക്കേണ്ടതു് വ്യാഴനെ കൊണ്ടും വേണ്ടതാണു്.

1. നാലാംഭാവാധിപനും ലഗ്നാധിപനും നാലാമിടത്തു നിന്നാലും, നാലാംഭാവാധിപൻ ഉച്ചം, സ്വക്ഷേത്രം, ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിൽ ശുഭദൃഷ്ടിയോടോ, ശുഭയോഗത്തോടൊ കൂടി നിന്നാലും ഗൃഹം, ഭൂമി ഇവകളുടെ ലാഭം ഉണ്ടാകുന്നതാണു്. വിശേഷാൽ, നാലിൽ ശനിയും, ആദിത്യനും, ഒൻപതിൽ ചന്ദ്രനും, പതിനൊന്നിൽ ചൊവ്വായും നിൽക്കുന്ന ജനനക്കാക്കു് പശുക്കൾ, എരുമകൾ, ആടുകൾ മുതലായവയിൽ നിന്നും ലാഭവും അവയ്ക്കു അഭിവൃദ്ധിയും കിട്ടുന്നതാകുന്നു.

ബുധഭാവഫലം.

ലഗ്നത്തിൽ ബുധൻ നിന്നാൽ, വിദ്യാഭ്യാസത്തിൽ വിജയം കിട്ടും. യുക്തിയുക്തങ്ങളായ വാക്കുകൾ പുറപ്പെടുവിക്കും. രാജധനലാഭം കിട്ടും. സമത്ഥനായി ഭവിക്കും.

രണ്ടാംഭാവത്തിൽ നിന്നാൽ, സ്വയാജ്ജിതം ധനം സമ്പാദിക്കും, നല്ല കവിയായി ഭവിക്കും, വാക്കുസാമത്ഥ്യം മുണ്ടാകും, ജനസമ്മതനായ് ഭവിക്കും.

മൂന്നാംഭാവത്തിൽ നിന്നാൽ, വീയ്യശൌയ്യങ്ങളുണ്ടാകും, അന്യകായ്യങ്ങളിൽ സാമത്ഥ്യമേറും, മുൻകോപത്തെ പ്രകടിപ്പിയ്ക്കും.

നാലാംഭാവത്തിൽ നിന്നാൽ, വിദ്യപഠിയ്ക്കും, കൃഷിവദ്ധനയുണ്ടാകും, ഗൃഹം പുതുതായ് പണികഴിപ്പിയ്ക്കും,

അഞ്ചാംഭാവത്തിൽ നിന്നാൽ; വിദ്വാനായിതീരും. നല്ല പ്രതാപിയായിത്തീരും, സുഖവാനാകും, കീത്തിയുണ്ടാകും.

ആറാംഭാവത്തിൽ നിന്നാൽ, തക്ക്കാരനായിതീരും, കോപത്തെ പ്രകടിപ്പിക്കും, ശത്രുജയമുണ്ടാകും.

ഏഴാംഭാവത്തിൽ നിന്നാൽ, നല്ല ധാരണാശക്തിയുണ്ടാകും, നല്ല ഭാൎയ്യലഭിക്കും, ദേഹശോഭയുണ്ടാകും, ധനം വൎദ്ധിക്കും.

എട്ടാംഭാവത്തിൽ നിന്നാൽ, സൽകീൎത്തിയും ദീൎഘായുസ്സും ഭവിക്കും, വംശരക്ഷകനായിത്തീരും, ശ്രേഷ്ഠനായിരിക്കുകയും ചെയ്യും.

ഒൻപതാംഭാവത്തിൽ നിന്നാൽ, വിദ്യാലാഭവും കീൎത്തിയും സുഖവും ഉണ്ടാകും.

പത്താംഭാവത്തിൽ നിന്നാൽ, കാൎയ്യങ്ങൾ എല്ലാം ഫലിക്കും, വിദ്യാഭ്യാസഗുണംകിട്ടും, ആചാൎയ്യനായിതീരും, ധാരാളമായി ചിലവേൎപ്പെടും.

പതിനൊന്നാംഭാവത്തിൽ നിന്നാൽ, സത്യനിഷ്ഠയോടുകൂടി പെരുമാറും, ധനലാഭമുണ്ടാകും, അനേകം ഭൃത്യന്മാരെ വച്ചു് ജോലി നടത്തും.

പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ, കണക്കിൽ തോൽവിയുണ്ടാകും, നിശ്ചിതവിദ്യാഭ്യാസത്തിന്നു തടവുപററും, അല്പസംഗതിയിൽ പരിഭവം ഉണ്ടാകും.

രോഹിണിനക്ഷത്രത്തിൽ ജനിച്ചാൽ, സത്യവും മനഃശ്ശുദ്ധിയും, ദേഹസൌന്ദൎയ്യവും, ബുദ്ധിശക്തിയും ഉണ്ടാകും.

മകയിരംനക്ഷത്രത്തിൽ ജനിച്ചാൽ, നല്ല സാമൎത്ഥ്യവും ഉത്സാഹവും, ധനലാഭവും, സുഖവും ഉണ്ടാകുന്നതാകുന്നു.

തിരുവാതിരനാളിൽ ജനിച്ചാൽ, ശാഠ്യക്കാരനായും, ഉപകാരസ്മരണയില്ലാത്തേയും, ജന്തുഹിംസയിൽ താല്പര്യവാനായും ഭവിക്കും.

പുണർതംനാളിൽ ജനിച്ചാൽ, തപസ്സും വ്രതവും അനുഷ്ഠിക്കും, സത്സ്വഭാവിയായിത്തീരും, വെള്ളം ധാരാളം കുടിക്കും, സുഖവാനായിത്തീരും.

## അഞ്ചാംഭാവം.

അഞ്ചാംഭാവം കൊണ്ടു്, വിദ്യ, യന്ത്രം, പുത്രൻ, പൂർവ്വപുണ്യം, ബുദ്ധിയുടെ സ്ഥിതി ഇവകളെ ചിന്തിക്കേണ്ടതാകുന്നു.

1. അഞ്ചാംഭാവാധിപനും, വ്യാഴവും, ആദിത്യനും ശുഭരാശികളിൽ നിന്നാൽ പുത്രലാഭംസിദ്ധിക്കുന്നതാണു്. എന്നാൽ ലഗ്നാധിപൻ ചൊവ്വായുടെ ക്ഷേത്രത്തിൽ ഇരിക്കയും, അഞ്ചാംഭാവാധിപൻ ആറാമിടത്തു നില്ക്കയും ചെയ്താൽ വന്ധ്യാദോഷം ഏർപ്പെടുന്നതാകുന്നു. ഒരു കുട്ടിയെമാത്രം പ്രസവിക്കുന്നതും ആ കുട്ടിയ്ക്കു ആയുസ്സു് കുറയുന്നതുമാകുന്നു. അതുപോലെ അഞ്ചാംഭാവാധിപൻ നീചസ്ഥനായി, 6, 8, 12 ഈ ഭാവങ്ങളിൽ നിൽക്കുകയും അഞ്ചാമിടത്തു കേതുവും ബുധനും വരികയും ചെയ്യുന്നതായാൽ ജാതകി ഒന്നുമാത്രം പ്രസവിക്കുന്ന യോഗമാണെന്നും പറയേണ്ടതാകുന്നു.

2. അഞ്ചിൽ പാപയോഗവും അഞ്ചാംഭാവാധിപൻ, 6, 8, 12 ഈ ഭാവങ്ങളിലൊ നീചത്തിലൊ, ശത്രുക്ഷേത്രത്തിലൊ നിൽക്കയും ചെയ്താൽ, വളരെ ക്ലേശിച്ച

തിനശേഷമെ സന്താനലാഭം കിട്ടുകയുള്ളൂ, അതിന വിഷ്ണുപ്രീതിയും സർപ്പപ്രീതിയും വരുത്തേണ്ടതാകുന്നു.

ലഗ്നത്തിൽ വ്യാഴം നിന്നാൽ, സുന്ദരനായും, ദീർഘായുസ്സായും, ഔദാര്യമുള്ളവനായും, പൊതുക്കാര്യപ്രസക്തനായും ഭവിക്കുന്നതാകുന്നു.

രണ്ടാംഭാവത്തിൽ നിന്നാൽ, ശുചിയായ ഭക്ഷണവും കുടുംബത്തെ വർദ്ധിപ്പിക്കയും, വിദ്വാനായിഭവിക്കയും, നല്ല വാഗ്മിയായിത്തീരുകയും വിദ്യയാൽ ധനം ലഭിക്കുന്നവനായും ഭവിക്കുന്നതാണ്.

മൂന്നാം ഭാവത്തിൽ നിന്നാൽ, മാനഹാനിയും, സഹോദരങ്ങളാൽ മനഃസൗഖ്യക്കുറവും, അസത്യമായ പെരുമാററവും സംഭവിക്കുന്നതാകുന്നു.

നാലാംഭാവത്തിൽ നിന്നാൽ, ബന്ധുലാഭവും, മാതൃസൗഖ്യവും ഗൃഹവസ്ത്രാദ്യലങ്കാരസുഖങ്ങളും, വാഹനാദിലാഭവും ഉണ്ടാകുന്നതാകുന്നു.

അഞ്ചാംഭാവത്തിൽ നിന്നാൽ, നല്ല ബുദ്ധിശക്തിയും പുത്രദുരിതവും രാജ്യതന്ത്രങ്ങൾ നല്ലവണ്ണം അറിയുകയും, ദൈവഭക്തി ഉണ്ടാകയും ചെയ്യുന്നതാണ്.

ആറാംഭാവത്തിൽ നിന്നാൽ, മന്ത്രാഭിചാരകർമ്മത്തിൽ സാമർത്ഥ്യമുണ്ടാകും.

ഏഴാംഭാവത്തിൽ നിന്നാൽ, സന്താനഗുണവും വിദ്യയിൽ പ്രബുദ്ധതയും ഉണ്ടാകും.

എട്ടാംഭാവത്തിൽ നിന്നാൽ, അന്യനെ സേവിച്ചു കാലക്ഷേപം ചെയ്യും.

ഒൻപതാംഭാവത്തിൽ നിന്നാൽ, നല്ലന്യായാധിപനായിഭവിക്കും, വിദ്യയിൽ ശ്രേഷ്ഠനാകും, കീർത്തിനേടും.

പത്താംഭാവത്തിൽ നിന്നാൽ, ധനലാഭവും, വാക്സാമത്ഥ്യവും ബുദ്ധിശക്തിയും ഉണ്ടാകും.

പതിനൊന്നിൽ നിന്നാൽ, വാഹനലാഭവും, സന്തതിക്കുറവും, ധനലാഭവും ഉണ്ടാകും.

പന്ത്രണ്ടിൽ നിന്നാൽ, ധിക്കാരിയായും, ജനോപദ്രവിയായും, സന്താനക്കുറവുണ്ടാകയും, ദരിദ്രനായും, അന്യസേവയാൽ കാലം കഴിക്കാനിടവരുകയും ചെയ്യുന്നതാണു്.

ആറാംഭാവചിന്തന.

ആറാംഭാവംകൊണ്ടു്—ശത്രുക്കൾ, നാശങ്ങൾ, വ്രണങ്ങൾ, ഭാര്യയുടെ മാതാവു് ഇവകളെ ആറാംഭാവംകൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

1. ആറാംഭാവാധിപൻ, പാപനായിട്ടു, ലഗ്നത്തിലൊ, അഷ്ടമത്തിലൊ നിന്നാലും ഒൻപതാം ഭാവാധിപൻേറയും, ആദിത്യൻേറയും, ആറാംഭാവാധിപന്മാർ പാപനായിട്ടു ഇവരോടു ചേരുകയും ചെയ്താൽ ശരീരത്തിൽ വ്രണരോഗമുണ്ടാകുന്നതാകുന്നു.

2. ആറും, എട്ടും, ഭാവങ്ങളുടെ അധിപന്മാർ ആദിത്യനോടുകൂടി ലഗ്നത്തിൽ നിന്നാൽ ആ ജാതകന്നു, ജ്വരം, ചൊറി ഈ രോഗങ്ങളേയും, ബുധനോടുകൂടി നിന്നാൽ പിത്തത്തേയും, ശനിയോടുകൂടി നിന്നാൽ വായുരോഗത്തേയും, ചന്ദ്രനോടുകൂടി നിന്നാൽ, കഫശ്ലേഷ്മാദികളായ ജലമയരോഗങ്ങളേയും രാഹുകേതുക്കളോടു കൂടി നിന്നാൽ ഗണ്ഡരോഗത്തേയും ശുക്രനോടുകൂടിനിന്നാൽ സ്ത്രീകൾനിമിത്തമുള്ള രോഗത്തേയും പറയാമെന്നുണ്ടു്.

ലഗ്നത്തിൽ ശുക്രൻ നിന്നാൽ, ലോകർക്കിഷ്ടനായും, പരോപകാരിയായും ദീർഘായുഷ്മാനായും ശ്രേഷ്ഠനായും ഭവിക്കും.

രണ്ടാംഭാവത്തിൽ നിന്നാൽ, ധനവാനായും, സംഗീതപ്രിയനായും കാവ്യങ്ങൾ രചിക്കുന്നവനായും, പ്രവൃത്തിലാഭമുള്ളവനായും ഭവിക്കുന്നതാണ്.

മൂന്നാംഭാവത്തിൽനിന്നാൽ, ഭാര്യാനാശവും, സുഖംകുറകയും, ദരിദ്രനായും ഭവിക്കും.

നാലാംഭാവത്തിൽ നിന്നാൽ, പുതിയഗൃഹലാഭവും, വാഹന സുഖവും ധനലാഭയും സക്കാർ ഉദ്യോഗങ്ങളിൽ ഭ്രമവും ഉണ്ടാകുന്നതാണ്.

അഞ്ചാംഭാവത്തിൽ നിന്നാൽ, ധനലാഭവും, മനഃസന്തോഷവും, നല്ലപുത്രിമാർ ഉണ്ടാകയും, വിശേഷധനലാഭമേപ്പെട്ടുകയും ചെയ്യുന്നതാണ്.

ആറാംഭാവത്തിൽ നിന്നാൽ, ശത്രുക്കൾ വർദ്ധിക്കുന്നതല്ല, സ്ത്രീനിമിത്തം അപവാദമുണ്ടാകും. മനഃസൗഖ്യം കിട്ടുന്നതല്ല.

ഏഴാംഭാവത്തിൽ നിന്നാൽ, ബഹുഭാര്യാസക്തനായും, സ്വന്തഭാര്യയ്ക്കു ദോഷവും, വിരഹവും, മൂത്രരോഗങ്ങളും സംഭവിക്കുന്നതാണ്.

എട്ടാംഭാവത്തിൽ നിന്നാൽ, കുടുംബപ്രാരാബ്ധത്താൽ മനഃസൗഖ്യക്കുറവുണ്ടാകും.

ഒൻപതാംഭാവത്തിൽ നിന്നാൽ, രാജധനലബ്ധവും, ബന്ധുപ്രീതിയും സൌന്ദര്യകളത്രം ലഭിക്കയും ചെയ്യുന്നതാകുന്നു.

പത്താംഭാവത്തിൽ നിന്നാൽ, യശസ്സും, സുഖവും പ്രവൃത്തിയാൽ ധനലാഭവും ഉണ്ടാകുന്നതാകുന്നു.

പതിനൊന്നാംഭാവത്തിൽ നിന്നാൽ, നല്ല സുഖാനുഭവങ്ങൾ ഉണ്ടാകും.

പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ, സുന്ദരനായും, കാമിയായും ഭവിക്കും.

പൂയംനക്ഷത്രത്തിൽ ജനിച്ചാൽ, ശാന്തസ്വഭാവിയായും, വിദ്യയാൽ യശസ്സുണ്ടാകയും, ജനങ്ങൾക്കിഷ്ടനായും ഭവിക്കുന്നതാണ്.

ആയില്യം നക്ഷത്രത്തിൽ ജനിച്ചാൽ, പരവഞ്ചനക്കാരനായും അതിധൂർത്തനായും, അസത്യവാനായും കോപിയായും ഭവിക്കും.

ഏഴാം ഭാവഫലം

ഏഴാം ഭാവംകൊണ്ട്, ഭാര്യാ, കാര്യനിവൃത്തി, ഗമനം, ചെലവ് ഇവയെല്ലാം ഏഴാം ഭാവംകൊണ്ട് ചിന്തിക്കേണ്ടതാകുന്നു.

1. ശുക്രൻ ഏഴാം ഭാവത്തിൽ നിന്നാൽ വിഷയാസക്തനാകും. ശുക്രൻ പാപനോടുകൂടി പാപമദ്ധ്യസ്ഥനായി ഏതു രാശിയിൽ ഇരുന്നാലും ഭാര്യാവേർപാടു സംഭവിക്കുന്നതാകുന്നു. ഏഴാം ഭാവാധിപനൊ ശുക്രനൊ അത്യുച്ചവും ഏഴാം ഭാവത്തിൽ 'ശുഭദൃഷ്ടിയും ഉണ്ടായാൽ ദ്വിഭാര്യാലക്ഷണത്തെ 'പറയാം.

2. ഏഴാം ഭാവാധിപനു, ഉച്ചം, വക്രഗതി, നീചം, ശത്രുക്ഷേത്രസ്ഥിതി, മൌഢ്യം മുതലായവ ഉണ്ടാ

കുന്നതു് നന്നല്ലാ. ഉണ്ടായാൽ കളത്രസുഖം ഉണ്ടാകുന്ന തല്ലാ. ബഹുകളത്രത്തെ പറയണമെന്നാണു് ശാസ്ത്രവചനം കൊണ്ടു കാണപ്പെടുന്നതു്.

ലഗ്നത്തിൽ ശനി നിന്നാൽ, തുലാം, ധനു, മകരം, കുംഭം, മീനം ഈ അഞ്ചുരാശികളിൽ ഒന്നു ലഗ്നമാവുകയും അതിൽ ശനി നിൽക്കുകയും ചെയ്താൽ, വിദ്വാനായും, ധനവാനായും. ഒരു കൂട്ടത്തിൻെറ പ്രധാനത്വം വഹിക്കുന്നതിനിടവരുന്നവനായും, സമർത്ഥനായും തീരുന്നതാകുന്നു.

രണ്ടാംഭാവത്തിൽ ശനി നിന്നാൽ, ധനനാശവും, കുടുംബനാശവും ദുർവ്യവഹാരാദികളുണ്ടായിശത്രുവൃത്തിയും ഭവിക്കുന്നതാകുന്നു.

മൂന്നാം ഭാവത്തിൽ നിന്നാൽ, ധനലാഭവും,സുഖവും വാഹനലാഭവും പ്രവൃത്തിയാൽ ധനലാഭവും, ഉൽകൃഷ്ടശീലനായും തീരുന്നതാണു്.

ശനി നാലാംഭാവത്തിൽ നിന്നാൽ, ഗൃഹസൗഖ്യവും മാതൃസൗഖ്യവും കുറയും. മാത്രമല്ലാ സുഖവും, യശസ്സും, ധനവും ഇല്ലാതേയും തീരുന്നതാകുന്നു.

അഞ്ചാം ഭാവത്തിൽ നിന്നാൽ സന്താനദുരിതവും, മനഃസൗഖ്യക്കുറവും, അടിക്കടി ദ്രവ്യനാശവും, ദാരിദ്ര്യവും പിടിപെടുമെന്നുണ്ടു്.

ആറാം ഭാവത്തിൽ നിന്നാൽ, ഭക്ഷണാദിസുഖവും, ശത്രുവിജയവും. ശരീരദുരിതവും, കൃഷിധാന്യം ഇവകൾക്കു നാശവും ഉണ്ടാകുന്നതാകുന്നു.

ഏഴാം ഭാവത്തിൽ നിന്നാൽ, സമ്പാദനാദികളിൽ അധികമായ ഭ്രമവും, യാത്രയിൽ സന്തോഷവും, ചീത്ത

സ്ത്രീകളിൽ ആഗ്രഹമുണ്ടായി ധനനാശവും, സ്വന്തകളത്ര വിരഹവും സംഭവിക്കുന്നതാണ്.

എട്ടാം ഭാവത്തിൽ നിന്നാൽ, അർശോരോഗിയായും, വൃത്തിഹീനനായും, ചീത്തസ്വഭാവിയായും മാതൃദ്വേഷിയായും ഭവിക്കുന്നതാണ്.

ഒൻപതാം ഭാവത്തിൽനിന്നാൽ, ഭാഗ്യനാശവും, പുത്രദുഃഖവും, പിതൃധനം കുറഞ്ഞും, ധനം ക്ഷയിച്ചും, വർദ്ധിച്ചും ഇരിക്കയും ചെയ്യുന്നതാകുന്നു.

പത്താം ഭാവത്തിൽനിന്നാൽ, രാജമന്ത്രിയായും, കാര്യബോധവും, വിദ്യാലാഭവും ഉള്ളവനായും നല്ലകൃഷിഭാഗ്യമുള്ളവനായും ഭവിക്കും.

പതിനൊന്നാം ഭാവത്തിൽ നിന്നാൽ ദീർഘജീവിയായും, സ്വയാർജ്ജിതം ധനം, ഗൃഹം, ഭൂമി ഇവകൾ വർദ്ധിപ്പിക്കയും, മാന്യനായും, സൗഖ്യവാനായും ഭവിക്കുന്നതാകുന്നു.

പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ, സന്താനദുരിതവും ദാരിദ്ര്യഫലവും അന്തസ്സിനെ പരിപാലിക്കുന്നതിൽ താല്പര്യമില്ലാത്തവനായും ഭവിക്കുന്നതാകുന്നു.

മകം നക്ഷത്രത്തിൽ ജനിച്ചാൽ ധന, ധാന്യങ്ങളുടെ വദ്ധനയും, പിതൃഭക്തിയും, ഉത്സാഹവും, വിദ്യയും ഉണ്ടാകുന്നതാകുന്നു.

എട്ടാം ഭാവഫലം

എട്ടാം ഭാവംകൊണ്ടു്, ഗുദത്തിലുണ്ടാകുന്ന രോഗങ്ങൾ, പൂർവ്വജന്മത്തിന്റേയും ഭാവി ജന്മത്തിന്റെയും സ്ഥിതികൾ, കടം കൊടുക്കുക വാങ്ങുക മുതലായവകളും ചിന്തിക്കാമെന്നുണ്ടു്.

1. അഷ്ടമാധിപനെ കൊണ്ട് ആയുർഭാവം ചിന്തിക്കുന്നതു പോലെ ശനിയെക്കൊണ്ടും, പത്താംഭാവാധിപനെകൊണ്ടും ചിന്തിക്കണം. കാരണം ഈ രണ്ടു ഗ്രഹങ്ങൾക്കും കൂടി ആയുഷ്കാരകത്വമുണ്ടെന്നു കാണുന്നതുകൊണ്ടാണ്. അതുപോലെ സൂര്യന്ന വിവാഹകാരകത്വമുണ്ടെന്നും പ്രമാണത്തിൽ വിവരിച്ചുകാണുന്നു.

ലഗ്നാധിപൻ, അഷ്ടമാധിപൻ, പത്താം ഭാവാധിപൻ, ശനി ഇവർ കേന്ദ്രങ്ങളിലൊ, ത്രികോണങ്ങളിലൊ പതിനൊന്നിലൊ നിന്നാൽ ദീർഘായുസ്സിനെ പറയാം.

2. അഷ്ടമാധിപന്നും, അഷ്ടമത്തിന്നും, പന്ത്രണ്ടാം ഭാവത്തിന്നും പാപയോഗം സംഭവിക്കുന്നതായാലും കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും പാപന്മാരും ആറിലും എട്ടിലും ശുഭന്മാരും അഷ്ടമാധിപന്ന ലഗ്നത്തിൽ നീചസ്ഥിതിയും ഉണ്ടായാലും ആയുർദ്ദോഷത്തെ പറയാവുന്നതാകുന്നു.

രാഹുഫലം

ലഗ്നത്തിൽ രാഹുനിന്നാൽ, ശരീരബലവും, ധനലാഭവും ഉണ്ടാകുമെങ്കിലും, ശിരോരോഗത്തെ കൊടുക്കുന്നതിനവകാശിയാണ്.

രണ്ടാം ഭാവത്തിൽ നിന്നാൽ, മുഖരോഗം സംഭവിക്കും. അസത്യം പറയും. ദേഹത്തിൽ വ്രണമുണ്ടാകും, കോപശീലനായിത്തീരുന്നതുമാകുന്നു.

മൂന്നാം ഭാവത്തിൽ നിന്നാൽ, സഹോദരങ്ങളോടു വൈരം പെരുമാറും വീരവാദം പറഞ്ഞു ധിക്കാരിയായി നടക്കും. ധനം സമ്പാദിക്കും.

നാലാം ഭാവത്തിൽ നിന്നാൽ, മൂർഖസ്വഭാവിയായി തീരും. ബന്ധുക്കളുടെ ശത്രുത്വമുണ്ടാകുന്നതിന്ന കാരണക്കാരനായിതീരും.

അഞ്ചാം ഭാവത്തിൽ നിന്നാൽ, മൂക്കുകൊണ്ടു സംസാരിക്കുന്നഭാവം കാണിക്കും. ഉദരവ്യാധിയാൽ കഷ്ടതക്കിടവരും. കള്ളം പ്രവൃത്തിക്കുന്നതിന്ന മടിയില്ലാത്തവനായി ഭവിക്കും.

ആറാം ഭാവത്തിൽ നിന്നാൽ, ശത്രുക്കളുണ്ടാകയും, രോഗം പിടിപെട്ടു കഷ്ടതക്കിടയാകയും ഭൂതഗ്രഹങ്ങളും, വിഷദോഷവും ബാധിക്കയും ചെയ്യും.

ഏഴാം ഭാവത്തിൽ നിന്നാൻ, സ്ത്രീസേവയാൽ ധനനാശം വരുത്തും, സ്വതന്ത്രശീലനായി പെരുമാറും, വസ്തിയിൽ രോഗം ബാധിക്കാനിടയാകയും ചെയ്യുമെന്നുണ്ട്.

എട്ടാം ഭാവത്തിൽ നിന്നാൽ, വാതം (വായു) ഇവ ബാധിക്കാനിടവരും. സന്താന ദുരിതത്തിന്ന അവകാശതയുണ്ടെന്നും അറിയേണ്ടതാണ്.

ഒൻപതാം ഭാവത്തിൽനിന്നാൽ, വീട്ടും, നാട്ടും, ഒരിക്കത്തക്ക സൂത്രങ്ങളുള്ളവനായിതീരുമെന്നുണ്ട്.

പത്താം ഭാവത്തിൽ നിന്നാൽ, സന്താനക്കുറവുണ്ടാകുകയും, സൽക്കർമ്മങ്ങളിൽ ശ്രദ്ധക്കുറവുണ്ടാകയും ചെയ്യുന്നതാണ്.

പതിനൊന്നാം ഭാവത്തിൽനിന്നാൽ, ധനധാന്യലാഭവും, ബുദ്ധിയും ഉണ്ടാകും.

പന്ത്രണ്ടിൽ നിന്നാൽ, വിദേശവാസവും, വിഷരോഗം, നേത്രരോഗം ഇവയും ബാധിക്കാനിടവരുന്നതാണ്.

ഒൻപതാംഭാവഫലം

ഒൻപതാംഭാവംകൊണ്ടു് ധർമ്മം, ഭാഗ്യം, ഹർമ്മ്യം, തീർത്ഥയാത്ര മുതലായവയുകളെ ചിന്തിക്കേണ്ടതാകുന്നു.

1. ഭാഗ്യകാരകനായ ശുക്രനും ഒൻപതാം ഭാവാധിപനും പാപഗ്രഹങ്ങളോടുകൂടി 6, 8, 12 ഈ ഭാവങ്ങളിൽ നിൽക്കുന്നതു് നന്നല്ല. ഭാഗ്യാധിപൻ കേന്ദ്രത്രികോണങ്ങളിൽ നിൽക്കുന്നതു് നന്നാണു്. ഒൻപതാം ഭാവാധിപൻ രണ്ടിലും, രണ്ടാംഭാവാധിപൻ ഒൻപതിലും നിന്നാൽ 32 വയസ്സിനുശേഷം വാഹനം, കീർത്തി, പ്രവൃത്തിവർദ്ധനയാൽ ധനലാഭം ഇവകൾ സിദ്ധിക്കുന്നതാണു്.

2. വ്യാഴം ഒൻപതിലും ഒൻപതാംഭാവാധിപൻ കേന്ദ്രത്തിലും ലഗ്നാധിപനു ബലവും ഉണ്ടാകുന്ന ജാതകനു് പലതരത്തിലും ഭാഗ്യമനുഭവിക്കാൻ ഇടവരുന്നതാകുന്നു.

സൂര്യൻ 6, 12 ഈ ഭാവങ്ങളിൽ നിൽക്കയും, അഷ്ടമാധിപൻ ഒൻപതാംഭാവത്തിലും പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിലും ആറാംഭാവാധിപൻ അഞ്ചാംഭാവത്തിലുംനിൽക്കുന്ന ജാതകൻെറ പിതാവു് ജാതകൻ ജനിക്കുന്നതിനു മുൻപുതന്നെ മൃതനായിതീരുന്നതാണു്.

ശിഖിഭാവഫലം

ലഗ്നത്തിൽ കേതുനിന്നാൽ ഉപകാരസ്മരണയില്ലാത്തവനായും ദേഹശോഭയില്ലാത്തവനായും, ദുർജ്ജനസഭസ്സിൽ അതിസമർത്ഥനായും തീരുന്നതാണു്.

രണ്ടിൽനിന്നാൽ വിദ്യയില്ലാത്തവനായും, ധനമില്ലാത്തവനായും, സഹോദരനാശത്താൽ മനോവ്യാകുലനായും ഭവിക്കുന്നതാകുന്നു.

മൂന്നിൽനിന്നാൽ ധനലാഭവും പ്രവൃത്തിലാഭവും ഉണ്ടാകും. നാലാംഭാവത്തിൽ നിന്നാൽ ഭൂസ്വത്തുക്കളെ നശിപ്പിക്കയും, നാൽക്കാലി നഷ്ടമുണ്ടാകയും, ജനിച്ച ഭവനംവിട്ടു് അന്യവീട്ടിൽ താമസിക്കുന്നതിനിടയാകയും ചെയ്യുന്നതാണു്.

അഞ്ചാംഭാവത്തിൽനിന്നാൽ പുത്രദുരിതവും, ഉദരവ്യാധിയും, അധികദുർബുദ്ധിയായിതീരുകയും ചെയ്യുന്നതാകുന്നു.

ആറാംഭാവത്തിൽനിന്നാൽ കീത്തിയും, ധനലാഭവും പ്രവൃത്തിലാഭവും, സുഖവും ഉണ്ടാകുന്നതാകുന്നു.

ഏഴാംഭാവത്തിൽനിന്നാൽ മാനഹാനി, മനഃക്ലേശം, ആന്ത്രരോഗത്തിൽ കഷ്ടത, വ്യഭിചാരിണിയായ സ്ത്രീകളിൽ പ്രിയം ഏർപ്പെടുക, സ്വഭാര്യയെ ത്യജിക്കുന്നതിനുള്ള ഉപായങ്ങൾ നടത്തുക ഇവകൾ ഫലങ്ങളായ്വരും.

എട്ടിൽനിന്നാൽ കാര്യാദികൾക്കു വിഘ്നവും, ശരീരത്തിൽ രക്തദൂഷ്യംനിമിത്തമുള്ള രോഗങ്ങളും, വ്രണങ്ങളും സംഭവിക്കുന്നതാണു്.

ഒൻപതിൽനിന്നാൽ പാപകമ്മങ്ങൾ ചെയ്യുകയും, പരോപദ്രവിയായിത്തീരുകയും പിതാവിനെ നിന്ദിക്കുന്നതിൽ മടിയില്ലാത്തവനായുംഭവിക്കും.

പത്തിൽനിന്നാൽ പ്രവൃത്തിവിഘ്നവും, അഭിവൃദ്ധിയിൽ മുന്നോട്ടുവന്നിട്ടു് പ്രവൃത്തിമൂലം പിന്നോട്ടുപോകുന്നതിനിടവരാമെന്നുണ്ടു്.

പതിനൊന്നിൽനിന്നാൽ ഇഷ്ടകാര്യങ്ങൾ സാധിക്കുന്നതാകുന്നു.

പന്ത്രണ്ടിൽനിന്നാൽ അധൎമ്മത്താൽ അർത്ഥനാശം ഉണ്ടാകും. നാട്ടുവിട്ടുപോയി കഷ്ടത അനുഭവിക്കും.

പത്താംഭാവഫലം

പത്താംഭാവം കൎമ്മസ്ഥാനമാകുന്നു. മനുഷ്യർ അനുഭവിക്കുന്നതെല്ലാം കൎമ്മഫലമാണു്. മൂന്നുവിധത്തിൽ കൎമ്മഫലം അനുഭവിച്ചുതീരുന്നതിനു ന്യായമുണ്ടു്. ദേഹംകൊണ്ടു പ്രവൃത്തിക്കുന്നതൊക്കെ ദേഹകൎമ്മവും, പറയുന്നതെല്ലാം വാക്കിൻെറ കൎമ്മവും, നിശ്ചയം സംശയം ഇതു രണ്ടും മനസ്സിൻെറകൎമ്മവുമാകുന്നു. ഇതുകൾ മൂന്നും ഒന്നിച്ചുചേരുമ്പോൾ കൎമ്മമെല്ലാം ഫലിക്കുമെന്നു ആചാൎയ്യവചനമുണ്ടു്. ഇവകളെ ജ്യോതിശാസ്ത്രപ്രകാരം കണ്ടുപിടിക്കേണ്ടുംമാൎഗ്ഗങ്ങളെ അടിയിൽകുറിക്കുന്നു.

ദേഹകൎമ്മങ്ങൾ കണ്ടുപിടിക്കേണ്ടതു് പത്താംരാശികൊണ്ടും അതിൻെറ നാഥനെകൊണ്ടുമാകുന്നു. വാക്കിൻെറ കൎമ്മത്തെ കണ്ടറിയേണ്ടതു്, രണ്ടാംരാശിയെകൊണ്ടും അതിൻെറ നാഥനെകൊണ്ടുമാകുന്നു. മനസ്സിൻെറ കൎമ്മത്തെ കണ്ടറിയേണ്ടതു് അഞ്ചാംരാശിയെകൊണ്ടും അതിൻെറ അധിപനെകൊണ്ടുമാകുന്നു. പുറമെ ലഗ്നാൽ പത്താമിടത്തും, ചന്ദ്രാൽ പത്താമിടത്തും നിൽക്കുന്ന ഗ്രഹങ്ങളെകൊണ്ടും ചിന്തിക്കുന്നുണ്ടു്. രണ്ടുമൂന്നും ഗ്രഹങ്ങൾ പത്താംഭാവത്തിൽ നിൽക്കയാണെന്നുവരുകിൽ, രണ്ടുമൂന്നുപ്രകാരത്തിലുള്ള ധനലാഭത്തെ പറയണമെന്നും, പത്തിൽ ഗ്രഹങ്ങൾ നിൽക്കുന്നില്ലെങ്കിൽ അതിൻെറ അധിപൻ നിൽക്കുന്ന നവാംശകനാഥൻെറ തൊഴിലിനെ പറഞ്ഞുകൊള്ളേണ്ടതുംആണു്.

ഉദാഹരണം

സൂര്യൻ

പത്താംഭാവാധിപൻ നിൽക്കുന്ന സ്ഫുടത്തിൻെറ നവാംശകം ചിങ്ങം വന്നാൽ അധിപൻ സൂര്യനാണല്ലൊ അപ്പോൾ സൂര്യനെ സംബന്ധിച്ചുള്ള തൊഴിലിനെ പറയേണ്ടതാണ്. സ്വർണ്ണം സ്വർണ്ണഭൂഷണം, സുഗന്ധവസ്തുക്കൾ, രോമങ്ങൾകൊണ്ടു നിർമ്മിച്ചിട്ടുള്ള കമ്പളങ്ങൾ ഉടുപ്പുകൾ, രസായനങ്ങൾ, ആസവം, അരിഷ്ടം, കഷായങ്ങൾ ഇവകളെ നല്ലവണ്ണം ഊഹിച്ച് തൊഴിൽ പറയേണ്ടതാകുന്നു.

വേറൊന്ന്

ചന്ദ്രൻ

പത്താംഭാവാധിപൻ നിൽക്കുന്ന സ്ഫുടത്തിൻെറ നവാംശകം കർക്കടകത്തിൽ വരുംകാലത്തിൽ അധിപൻ ചന്ദ്രനാണല്ലൊ. അപ്പോൾ ചന്ദ്രൻെറ തൊഴിൽ സാധനങ്ങളെ ചിന്തിച്ചു പറഞ്ഞുകൊള്ളണം. കൃഷികർമ്മം, ജലദ്രവ്യം, ശംഖ്, മുത്ത്, പവിഴം, ചങ്ങാടം, തോണി, കപ്പൽ ഇതുകൊണ്ടുള്ള കാര്യങ്ങളൊക്കയും ചന്ദ്രൻെറ കർമ്മമായി വിചാരിച്ചു ഫലം പറയേണ്ടതാണ്. ഇപ്രകാരം എല്ലാഗ്രഹങ്ങളെകൊണ്ടും ഊഹിച്ച് തൊഴിൽ പറയേണ്ടതാകുന്നു. എന്നാൽ ശ്ലാഘ്യമായ പേരിന്ന് അർഹനായിഭവിക്കുമെന്നുള്ളതിന്നു സംശയമില്ല.

ദ്വിഗ്രഹയോഗലക്ഷണം

ബുധനും വ്യാഴനും ഒന്നിച്ചുനിന്നാൽ സംഗീതപ്രിയനായ് തീരും

ബുധനും ശുക്രനും ഒന്നിച്ചുനിന്നാൽ സംഘത്തിൻെറ ശ്രേഷ്ഠനായ്തീരും

ബുധനും ശനിയും ഒന്നിച്ചുനിന്നാൽ ഇന്ദ്രജാലക്കാരനായ്തീരും.

ഗുരുവും ശനിയും ഒന്നിച്ചുനിന്നാൽ നല്ല പാചകനായ്വരും

ഗുരുവും ശുക്രനും ഒന്നിച്ചുനിന്നാൽ നല്ലവിദ്യകൾ പഠിക്കുന്നതാണു്.

### പതിനൊന്നാംഭാവം.

### ലാഭസ്ഥാനം.

1. പതിനൊന്നാം ഭാവാധിപൻ, രണ്ടാംഭാവത്തിലിരിക്കയും രണ്ടാംഭാവാധിപനു കേന്ദ്രം വരികയും 11-ാം ഭാവത്തിൽ വ്യാഴൻെറ ദൃഷ്ടി ഉണ്ടാകയും ചെയ്താൽ മഹത്തായ ലാഭം ഉണ്ടാകും.

2. പതിനൊന്നാം ഭാവാധിപൻ ലഗ്നത്തിലും ലഗ്നാധിപൻ പതിനൊന്നിലും നിന്നാൽ നല്ല ധനവാനായി തീരുന്നതാണു്.

3. പതിനൊന്നിലും പന്ത്രണ്ടിലും, പാപയോഗവും, പാപദൃഷ്ടിയും പതിനൊന്നിൻെറ ഏഴാംഭാവത്തിൽ പാപനോടുകൂടി പാപഗ്രഹം നിൽക്കുകയും ചെയ്താൽ ലാഭത്തിനു കേടുണ്ടാകുന്നതാകുന്നു.

### പന്ത്രണ്ടാംഭാവം.

### വ്യയസ്ഥാനം.

1. പന്ത്രണ്ടാംഭാവവും ഭാവാധിപനും, പാപയോഗവും, പാപദൃഷ്ടിയും ഉണ്ടായാൽ സ്വദേശം വിട്ടുപോകാനിടവരും.

2. പന്ത്രണ്ടാംഭാവാധിപനം, പന്ത്രണ്ടാംഭാവത്തി നം ശുഭയോഗവും ശുഭദൃഷ്ടിയുമുണ്ടായാൽ ഇതരദേശങ്ങളിൽ പോയി പണം സമ്പാദിച്ചു തിരിച്ചുവരുന്നതാണ്.

3. ചന്ദ്രൻ വ്യയാധിപനായിത്തീൎന്ന് ശത്രുക്ഷേത്രത്തിലൊ, നീചത്തിലൊ, അഷ്ടമത്തിലൊ, ...ംശിക്കുകയൊ, ആറിലൊ, എട്ടിലൊ, നില്ക്കുകയൊ ചെയ്താൽ അപ്പോൾ ജാതനായവന്നു അധികച്ചിലവുകൊണ്ട് വളരെ ദുഃഖിക്കാനിടവരുന്നയോഗമാകുന്നു.

## പൂരം.

പൂരംനക്ഷത്രത്തിൽ ജനിച്ചാൽ, ദാനധൎമ്മങ്ങൾ ചെയ്കയും, സഞ്ചരിക്കുന്നതിൽ പ്രിയനായും, സാമൎത്ഥ്യവാനായും രാജസേവകനായും ഭവിക്കുന്നതാകുന്നു.

## ഉത്രം.

ഉത്രം നക്ഷത്രത്തിൽ ജനിച്ചാൽ, ജനങ്ങൾക്കിഷ്ടനായും, സുഖിയായും വിദ്വാനായും ധനവാനായു , സുഖവാനായും ഭവിക്കുന്നതാണ്.

## അത്തം

അത്തം നക്ഷത്രത്തിൽ ജനിച്ചാൽ, ഉത്സാഹിയായും ധാരണാശക്തിയുള്ളവനായും, ലഹരിപദാൎത്ഥങ്ങളിൽ പ്രിയനായും, കളവുപ്രവൃത്തിക്കുന്നവനായും ഭവിക്കും.

## ചിത്ര

വസ്ത്രാഭരണാദികളിൽ മോഹവാനായും, സുഗന്ധവസ്തുക്കളിൽ പ്രിയനായും, ...ന്ദൎയ്യവാനായും ഭവിക്കുന്നതാകുന്നു.

സ്വാതി

സ്വാതിനക്ഷത്രത്തിൽ ജനിച്ചാൽ, വണക്കമുള്ളവനായും, സത്യവാനായും, ധർമ്മിഷ്ഠനായും, ഭവിക്കുന്നതാകുന്നു.

വിശാഖം

വിശാഖം നക്ഷത്രത്തിൽ ജനിച്ചാൽ, അതിലുബ്ധനായും, അസൂയയുള്ളവനായും, വാഗ്മിയായും, കലഹപ്രിയനായും ഭവിക്കുന്നതാണ്.

അനിഷം

അനിഷം നക്ഷത്രത്തിൽ ജനിച്ചാൽ, സഞ്ചാരപ്രിയനായും, അന്യദേശത്തിൽ വസിക്കാനിടവരുന്നവനായും, വിശപ്പു സഹിക്കാത്തവനായും, ഭക്തിമാനായും ഭവിക്കും.

കേട്ട

കേട്ടനക്ഷത്രത്തിൽ ജനിച്ചാൽ, കോപിഷ്ഠനായും, സന്തോഷസുഖം അനുഭവിക്കുന്നവനായും വിദേശസഞ്ചാരത്തിൽ-ധനലാഭം ഉണ്ടാകുന്നവനായും ഭവിക്കുന്നതാണ്.

മൂലം

മൂലംനക്ഷത്രത്തിൽ ജനിച്ചാൽ, അധികധനവാനായും, മാനിയായും, സൗമ്യനായും, ധർമ്മം ചെയ്യുന്നതിൽ പ്രിയനായും ഭവിക്കുന്നതാണ്.

പൂരാടം

പൂരാടം നാളിൽ ജനിച്ചാൽ, ബന്ധുപൂജ്യനായും, ധനവാനായും ഭവിക്കും.

ഉത്രാടം

ഉത്രാടംനാളിൽ ജനിച്ചാൽ, നല്ലവിനയവും, കരുണയും, ദേഹസൗന്ദര്യവും, ഉപകാരസ്മരണയുള്ളവനായും ഭവിക്കുന്നതാകുന്നു.

തിരുവോണം

തിരുവോണം നക്ഷത്രത്തിൽ ജനിച്ചാൽ സൗന്ദര്യവാനായും ധനവാനായും കീർത്തിമാനായും വിദ്യയിൽ കേമം വിപ്പെട്ടവനായും തീരുന്നതാണു്.

അവിട്ടം

അവിട്ടം നാളിൽ ജനിച്ചാൽ സംഗീതപ്രിയനായും ലുബ്ധനായും ഭക്തിമാനായും ഗൌരവമേറിയവനായും ഭവിക്കുന്നതാണു്.

ചതയം

ചതയം നക്ഷത്രത്തിൽ ജനിച്ചാൽ വാക്‌സാമൎത്ഥ്യവും കച്ചവടത്തിൽ നോട്ടമുള്ളവനായും ഖ്യാതിമാനായും പരോപകാരിയായും ഭവിക്കുന്നതാകുന്നു.

പൂരുരുട്ടാതി

പൂരുരുട്ടാതി നാളിൽ ജനിച്ചാൽ സ്ത്രീകളിൽ മോഹവാനായും ധനലാഭം അധികമായി വൎദ്ധിപ്പിക്കുന്നതിൽ വളരെ ആശയുള്ളവനായും കൈക്കൂലിവാങ്ങിക്കുന്നതിൽ ഇഷ്ടപ്പെടുന്നവനായും പൌരപ്രധാനിയായും ഭവിക്കുന്നതാകുന്നു.

ഉത്രട്ടാതി

ഉത്രട്ടാതി നാളിൽ ജനിച്ചാൽ നല്ല വാഗ്മിയായും ശാസ്ത്രപടുവായും കീർത്തിമാനായും സന്താനംകൊണ്ടു കീർത്തിലഭിക്കുന്നവനായും തീരുന്നതാണു്.

രേവതി

രേവതിനാളിൽ ജനിച്ചാൽ ജനങ്ങൾക്കു പ്രിയനായും സത്യം, ദാനം, ദയ, ഭക്തി ഇവകളോടുകൂടി സുഖമായി വസിക്കാനിടവരുന്നതാകുന്നു.

മഹാസുഖയോഗം

ബുധദേവേജ്യ ശുക്രന്മാരൊന്നുലഗ്നത്തിൽ നിൽക്കയും
മന്ദനേഴിലുമാദിത്യൻ പത്താം രാശിയിൽ നിൽക്കയും
ഇതിൽ ജനിക്കിലെല്ലാരും ദിവ്യഭോഗം ഭുജിച്ചിടും

സാരം:—ബുധനും ഗുരുവും ശുക്രനും കൂടി ലഗ്നത്തിൽ നിൽക്കയും ശനി ഏഴിലും സൂര്യൻ പത്തിലും നിൽക്കുന്ന സമയം ജനിക്കുന്ന ജാതകൻ മഹാസുഖാനുഭവത്തോടുകൂടി ദീർഘകാലം സൗഖ്യമായി വസിക്കുന്നതാകുന്നു.

---

## അദ്ധ്യായം എട്ട്

---

### കാലചക്രവിവരണം

ജ്യോതിശ്ചക്രമെന്നതു് സൂര്യാദി ഗ്രഹങ്ങൾക്കും അശ്വിന്യാദി നക്ഷത്രങ്ങൾക്കും ആധാരമായും വൃത്താകാരമായും ദ്വാദശരാശ്യാശ്രയമായും ഗഗനമദ്ധ്യസ്ഥമായും അദൃശ്യമായും ഉള്ള ഒരു വസ്തുവാകുന്നു. ഇതിന്നു താഴെയായി ആലംബത്തോടുകൂടാതെയുള്ള ആകാശത്തിൽ സൂര്യാദി ഗ്രഹങ്ങൾക്കു് ആധാരമായിരിക്കുന്ന ഒരു ചക്രം ഈശ്വരശക്തിയാൽ അങ്ങോട്ടുമിങ്ങോട്ടും അനാവശ്യകമായും അനിഷ്ടമായും ചലനം ഭവിക്കാത്തവിധത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

ഈ ചക്രത്തെ പരിവഹനെന്ന വായുവിനാൽ സർവ്വത്ര വഹിക്കപ്പെട്ടും ഉയർന്നും ഒരു കാലത്തിലും താഴാതേയും താഴെ വീഴാതേയും ഈശ്വരൻ സങ്കല്പിച്ചിട്ടുണ്ടു്. ഈ

ചക്രം പാർത്ഥിവമായിട്ടൊ, ജലമയമായിട്ടൊ, ആഗ്നേയ മായിട്ടൊ, വായുമയമായിട്ടൊ ആകാശമായിട്ടൊ ഭവിക്കു ന്നില്ലാ. അതിനാൽ ഭൌതികമല്ലെന്നും വിലക്ഷണസൃഷ്ടി യാണെന്നും അറിയേണ്ടതാണ്. ഇതിൻെറ ആകൃതിയെ പ്പററി അന്വേഷിക്കാനായി പുറപ്പെട്ട ഋഷിമാർ ഒരു കല്പം മുഴവൻകഴിഞ്ഞിട്ടും നിവൃത്തിച്ചിട്ടില്ലാ. മേൽ പറഞ്ഞ ചക്രം വാട്ടം കൂടാതെ സുഗന്ധത്തോടുകൂടിയും അന്ധകാരവൃക്ഷപ്പൂക്കളായ നക്ഷത്ര സമൂഹങ്ങളെ ധരിച്ചും പരമേശ്വരൻെറ കേശാഭരണങ്ങളായും ശോഭിക്കുന്നുമുണ്ട്. നക്ഷത്രസമൂഹങ്ങളിൽ ചേന്നവയായ 27 നക്ഷത്രങ്ങൾ ബ്രഹ്മപുത്രികളായും, ചതുഷ്പതികളായും ഭവിക്കുന്നു. അശ്വി ന്യാദികളായ അവർ സംഘമായി തീർന്നിട്ട് ഒൻപതീത കാലുകൾകൊണ്ടു യാതൊരേടങ്ങളിൽ ചവിട്ടുന്നുവൊ ആ പ്രദേശങ്ങളാണ് മേഷാദിരാശികളെന്നും അറിഞ്ഞു കൊൾക.

## കാലഭേദവിവരണം

ലഘുവായിരിക്കുന്ന അക്ഷരങ്ങളിൽ ഒന്നിനെ പറ യുന്ന കാലത്തിനെയാണ് മാത്ര അല്ലെങ്കിൽ നിമിഷം എന്നു പറയുന്നത്. നിമിഷം പതിനെട്ടു കൂട്ടുന്നതാണ് കാഷ്ഠ. കാഷ്ഠ മുപ്പതു് കൂടുന്നതാണ് ഒരു കല. മുപ്പതു് കല കൂടുന്നതാണ്. ഒരു ക്ഷണം. ക്ഷണം പന്ത്രണ്ടു കൂടുന്ന താണ് ഒരു മുഹൂർത്തം. മുഹൂർത്തം മുപ്പതു കൂടുന്നതാണ് ഒരു അഹോരാത്രം. അഹോരാത്രം മുപ്പതു കൂടുന്നതാണ് ഒരു മാസം. മാസം പന്ത്രണ്ടു കൂടുന്നതാണ് ഒരു വർഷം. പത്തു ലക്ഷവും എൺപതായിരവും വരുന്നതാണ് ഒരു

യുഗം. നാലു യുഗം കൂട്ടുന്നതാണു് ഒരു ചതുൎയ്യുഗം. അങ്ങനെ എഴുപത്തിരണ്ടു് ചതുൎയ്യുഗം കൂട്ടുന്നതാണു് ഒരു മന്വന്തരം. പതിനാലു മന്വന്തരം കൂട്ടുന്നതാണു് ഒരു കല്പം. അതാണു് ബ്രഹ്മാവിൻെറ ഒരു പകൽ. പാത്മം, ബ്രഹ്മം, വരാഹം ഇങ്ങനെ മൂന്നു കല്പങ്ങളുണ്ടു്. ഇപ്രകാരം പിന്നെയും വന്നുകൊണ്ടിരിക്കും. ഇപ്പോൾ നടക്കുന്നതു് വരാഹകല്പമാണു്. ഇതിൽ ആറു മനുവിൻെറ കാലം കഴിഞ്ഞു് ഏഴാം മന്വന്തരമാണു്. അതിൽ സപ്തവിംശ ചതുൎയ്യുഗവും കൃത, ത്രേത, ദ്വാപരയുഗങ്ങളും കഴിഞ്ഞു് കലിയുഗത്തിൽ ഇരുപത്തിഏഴാമത്തു് യുഗമാണു് നടക്കുന്നതു്. ഇതെല്ലാം സൂൎയ്യനെ ആശ്രയിച്ചിട്ടു വരുന്നതാണെന്നും അറിയേണ്ടതാകുന്നു.

സൌരയൂഥവിവരണം

സൂൎയ്യൻ തുടങ്ങിയ സപ്തഗ്രഹങ്ങളിൽ സ്ഥിതിചെയ്യുന്ന ഒന്നാണു് സൌരയൂഥം. ചക്രത്തിൻെറ മദ്ധ്യഭാഗത്തായി സൂൎയ്യൻ എന്ന ഗ്രഹം നിന്നിട്ടു് തൻെറ ആകർഷണശക്തി കൊണ്ടു് മററുഗ്രഹങ്ങളെ യഥാസ്ഥാനം നിലനിൎത്തുന്നു. ആ ഗ്രഹങ്ങൾ സൂൎയ്യനെ ചുററിയാണു് സഞ്ചാരം നടത്തിവരുന്നതു്. എന്നാൽ ഭൂമിയിൽ നിന്നും ഏററവും അകന്നു നിൽക്കുന്ന ഗ്രഹം ശനിയാണു്. വ്യാഴം, കുജൻ, രവി, ശുക്രൻ, ബുധൻ, ചന്ദ്രൻ ഇവ ക്രമമനുസരിച്ചു് ഭൂമിയുമായുള്ള അന്തരം കുറഞ്ഞു കുറഞ്ഞും വരുന്നവരാണു്. അതാതു ഗ്രഹം അതിൻെറ സഞ്ചാരവീഥിയിൽ സൂൎയ്യനോടു് ഏററവും അടുത്തുള്ള സ്ഥാനത്തുനിന്നും ഏററവും അകന്ന സ്ഥാനത്തേക്കു പോകുന്നുണ്ടു്. അപ്പോൾ സൂൎയ്യനു അതിന്മേലുള്ള ആകർഷണശക്തി

കായുന്നതുമാകുന്നു. അതേ മാതിരി ഏററവും അകന്ന സ്ഥാനത്തുനിന്നും അടുത്ത സ്ഥാനത്തേക്കു ഗ്രഹം സഞ്ചരിക്കുമ്പോൾ സൂര്യന്റെ ആകർഷണശക്തി വർദ്ധിക്കുന്നുമുണ്ട്. സൂര്യവീഥിയുടെ ഇരുപുറവും ഒൻപതുഭാഗം വീതം വിസ്താരമുണ്ട്. അതാണു് ജ്യോതിശ്ചക്രം. വൃത്താകാരമാകയാൽ അതിനു ആദ്യന്തമില്ല. അതു നിമിത്തം അളവറിയുന്നതിനു ഒരുസ്ഥാനം നിർണ്ണയിച്ചിട്ടുണ്ട്. അതു് മേടം രാശിയുടെ ആദ്യം മുതൽക്കുമാണു്. ഈ ജ്യോതിശ്ചക്രം ദിവസംപ്രതി ഒരു പ്രാവശ്യം വീതം കിഴക്കു നിന്നും പടിഞ്ഞാറോട്ടു തിരിയുന്നുമുണ്ട്. രാശി ചക്രത്തെ 12 സമഭാഗങ്ങളായി ഭാഗിക്കപ്പെട്ടിരിക്കുന്നു. ഓരോ ഭാഗത്തിനും ഓരോ രാശികളുടേയും വ്യാപ്തി 30 ഭാഗമാണു്. ഒരു തീയതിയെ നാം കലയായും ഒരു കലയെ 60 വികലയായും സമമായി ഭാഗിച്ചിരിക്കുന്നു.

രാശിസ്വരൂപങ്ങൾ

രൂപംമേടമിതാട്ടുകാളവൃക്ഷഭം വീണാഗദാധാരിയാ
യാണുംപെണ്ണുമുടൻകലർന്നമിഥുനം ഞണ്ടായ്വരും കർക്കടം
ചിങ്ങംസിംഹമുരത്തകൊള്ളിയുമെട്ടുത്തുള്ളോരു സസ്യങ്ങളെ
ച്ചുട്ടുംകൊണ്ടൊരുതോണിതന്നിലബലാജ്ജുകം
തുലാധാരിയായ്
കീടംതേളൊരുവില്ലെടുത്തനരനായ്പാതിക്കുകീഴശ്വമായ്
ചാപംമാൻമുഖമായ്വരും മകരംഭം—കുംഭോനരഃ കുംഭേട്ടൽ
അന്യോന്യം പുനരാസ്യപുച്ഛമൊരുമിച്ചുള്ളോരുമീനദ്വയം
മീനംരാശിയുമിങ്ങനേ വടിവിനിസ്വസ്വാനുരൂപ്യം
വദേൽ (ദീപമാല)

നഷ്ടജാതകചിന്തന

1. ജനിച്ച ആണ്ടുമാസം തീയ്യതി ഇതുകളൊന്നും നിശ്ചയമില്ലാതിരിയ്ക്കുമ്പോൾ ഒരാൾ ജാതകഫലത്തെ അറിയണമെന്നുള്ള ഇച്ഛയോടുകൂടി ദൈവജ്ഞന്റെ സന്നിധിയിൽ എത്തി വേണ്ടപ്രകാരം ചോദിച്ചാൽ അപ്പോഴത്തെ ഉദയലഗ്നം കൊണ്ടു് ആ പ്രഛകന്റെ ജനനകാലത്തെ പറയണം. ആ ഉദയലഗ്നം ആദ്യഹോരയിലായാൽ ഉത്തരായനത്തിലാണെന്നും അന്ത്യഹോരയിലായാൽ ദക്ഷിണായനത്തിലാണു് ജനനമെന്നും പറയേണ്ടതാണു്.



ജന്മനക്ഷത്രമറിവാൻ

സംസ്കാരനാമമാത്രാ
ദ്വിഗുണഛായാംഗുലൈസ്സമായുക്താ
ത്രിഘ്നനവിഭക്താച്ഛേഷം
നക്ഷത്രം നദ്ധനിഷ്ഠാദി (എന്നു് പ്രമാണം)

സാ:—പ്രഛകന്നു നാമകരണം ചെയ്തിട്ടുള്ള നാമധേയത്തിന്റെ മാത്രകളെ ഇരട്ടിച്ചു് പ്രശ്നകാലത്തിലെ ദ്വാദശാംഗുലം കഛായയുടെ അംഗങ്ങളോടു കൂടെ കൂട്ടി ഇരുപത്തിഏഴിൽ ഹരിച്ചു് ശിഷ്ടത്തെ അവിട്ടം മുതലെണ്ണി വന്ന നക്ഷത്രം പ്രഛകന്റെ ജന്മനക്ഷത്രമായിരിക്കും. ഇവിടെ ദീർഘാക്ഷരങ്ങൾക്കു രണ്ടും ഹ്രസ്വാക്ഷരങ്ങൾക്കു് ഒന്നും ഹല്ലുകൾക്കു് അദ്ധവും മാത്രം വീതം കണക്കാക്കേണ്ടതാകുന്നു.

ശീർഷാദിസംസ്പൃശൻപ്രഷ്ടാ
പൃച്ഛേത്തദ്രാശിമാദിശേൽ
യാവൽഗതശ്ശശീലഗ്നാ
ച്ചന്ദ്രാത്താവതിജന്മഭം (എന്നുപ്രമാണം)

സാ:—ശിരസ്സ്, മുഖം മുതലായ അംഗങ്ങളെ തൊട്ടു് പൃച്ഛകൻ പ്രശ്നം ചെയ്താൽ, മേടം, എടവം മുതലായ അംഗത്തിനു പറഞ്ഞ രാശിയുടെ കൂററിൽ ജനിച്ചു എന്നു് പറയണം. ലഗ്നത്തിൽ നിന്നു് എത്രാമത്തെ രാശിയിൽ പ്രശ്നകാലത്തിലെ ചന്ദ്രൻ നിൽക്കുന്നു ആ ചന്ദ്രങ്കൽ നിന്നും അത്രാമത്തെ രാശി ജനിച്ച കൂറായി വരാമെന്നും പ്രമാണം കാണുന്നു.

യോഗഭാവങ്ങളറിവാൻ

ശകടയോഗലക്ഷണവും ഫലങ്ങളും

ലഗ്നസപ്തമമീരണ്ടിൽഗ്രഹമേഴു വസിക്കുകിൽ
ശകടയോഗമാകുന്നു വണ്ടികെട്ടികഴിഞ്ഞിടും,
ഭാര്യയ്ക്കുശീലസൗന്ദര്യഗുണമേററംകുറഞ്ഞിടും
വൃഷണങ്ങളിലെപ്പോഴും രോഗമോരോന്നകപ്പെട്ടും.

രാശിചക്രംനോക്കുക.

| | | | |
|---|---|---|---|
| | | | |
| ര മ<br>കു ഗു | ശകട<br>യോഗം | | |
| | | | ല ശു<br>ച ബു |
| | | | |

### രജ്ജുയോഗവും ഫലവും

സപ്തഗ്രഹങ്ങളെല്ലാരും ചരരാശിയിൽ നില്ക്കുകിൽ
രജ്ജുയോഗമതായീടുമിതിലുള്ളവരൊക്കയും
സഞ്ചാര ശീലരായീടുമുള്ളിൽ മത്സരമേറിട്ടും
ജനിച്ചനാടുവിട്ടേററം ദൂരെപ്പോയിവസിച്ചിട്ടും

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ല | ര ക | | |
| | രജ്ജു | | ച ബം |
| മ | യോഗം | | |
| | | ഗു ശു | |

### മുസലയോഗവും ഫലവും

സപ്തഗ്രഹങ്ങളെല്ലാരും സ്ഥിരരാശിയിൽ നില്ക്കുകിൽ
മുസലം യോഗമതാകുന്ന മുസലത്തിൽ ജനിക്കുകിൽ
അധികം ധനമുണ്ടാകുമേററം ഗർവ്വിഷ്ഠനായ്വരും
പലകാര്യങ്ങളും ചെയ്യും കൃത്യമെല്ലാററിലുംവരും

രാശിചക്രംനോക്കുക.

| | | | |
|---|---|---|---|
| | ല | ര ച | |
| | മുസല | | |
| | യോഗം | | ക ബം |
| | ശു ഗു മ | | |

### നളയോഗവും ഫലങ്ങളും

സപ്തഗ്രഹങ്ങളെല്ലാരും ദ്വന്ദ്വരാശിയിൽ നില്ക്കുകിൽ
നളയോഗം തികഞ്ഞീടും നളയോഗം ജനിക്കുകിൽ
അധികം ധനമുണ്ടാകും മതിസാമർത്ഥ്യമാർന്നിടും
ബുദ്ധിക്കുറപ്പുചേർന്നീടുമൊരംഗംനാശമാസ്സരും

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ല | | ര ച കു |
| | നള | | |
| | യോഗം | | |
| | | | ബം ഗു ശു മ |

### മാലായോഗവും ഫലവും

ശുഭഗ്രഹങ്ങളെല്ലാരും ലഗ്നകേന്ദ്രത്തിൽ നില്ക്കയും
പാപഗ്രഹങ്ങൾ കേന്ദ്രത്തിലാരും നില്ക്കാതിരിക്കയും
മാലയോഗം തികഞ്ഞീടുമിതിൽ മർത്ത്യൻ ജനിക്കുകിൽ
ദുഃഖങ്ങളൊന്നു മില്ലാതെ ദിവ്യഭോഗം ഭുജിച്ചിടും

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ലബം ശു | | | ച |
| | മാലാ | | |
| | യോഗം | | |
| | | | ഗു |

ശുഭഗ്രഹങ്ങൾ, വ്യാഴം, ശുക്രൻ, ബുധൻ, ചന്ദ്രൻ

ഗദായോഗം

ചതുൎത്ഥലഗ്നമീരണ്ടിൽ ഗ്രഹമേഴുംവസിക്കയൊ
ഏഴിലും നാലിലുംചേൎന്ന ഗ്രഹമേഴുംവസിക്കയൊ
ഏഴിലും പത്തിലും ചേൎന്ന ഗ്രഹമേഴുംവസിക്കയൊ
ലഗ്നാദശമീരണ്ടിൽ ഗ്രഹമേഴുംവസിക്കയൊ
ചെയ്കാൽഗദാഖ്യമാംയോഗം ഗദായോഗംജനിക്കുകിൽ
യാഗാദികൎമ്മംചെയ്തീടും ധനകാംക്ഷപെരുത്തിടും.



രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ല ഗു കു മ | | | ബു ശു ര ച |
| | ഗദാ യോഗം | | |
| | | | |
| | | | |

പക്ഷിയോഗവും ഫലവും

നാലിലും പത്തിലും ചേൎന്ന ഗ്രഹമേഴും വസിക്കുകിൽ
പക്ഷിയോഗം തികഞ്ഞീടുമിതിൽമൎത്ത്യൻ ജനിക്കുകിൽ
കലഹിച്ചീടുമെപ്പോഴും വഴിയേററം നടന്നിടും
അന്യൻെറദൂതനായിട്ടു ജന്മമൊന്നുകഴിഞ്ഞിടും

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ല | | |
| | പക്ഷി | | ര ച ബു ശു |
| ശ കു മ | യോഗം | | |
| | | | |

ഫലയോഗ ലക്ഷണവും ഫലവും

സ്പ്തഗ്രഹങ്ങളെല്ലാരുമഞ്ചിലും നവമത്തിലും
നിന്നാൽഫലമതാംയോഗം കൃഷിയിൽ
കേമനായ്വരും

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ര കു ശ ബു | | | |
| | ഫല | | ച ശു മ |
| | യോഗം | | |
| | ല | | |

വജ്രയോഗഫലം.

ലഗ്നസപ്തമമിവരണ്ടിൽ ശുഭന്മാരൊക്കെ നില്ക്കയും
നാലിലും പത്തിലും ചേൎന്ന് പാപന്മാരൊക്കെനിൽക്കയും
വജ്രയോഗമതാകുന്നു ശൌൎയ്യമേററമണഞ്ഞീടും
യുദ്ധസാമൎത്ഥ്യമുണ്ടാകുമാദ്യന്തം സുഖമായ്വരും.

### യവയോഗവും ഫലവും

ലഗ്നസപ്തമമീരണ്ടിൽ പാപന്മാരൊക്കെനിൽക്കയും
പത്തിലും നാലിലും ചേൎന്ന ശുഭന്മാരൊക്കെ നിൽക്കയും
യവയോഗം തികഞ്ഞീടും മദ്ധ്യകാലത്തു സൗഖ്യമാം
ഐശ്വൎയ്യമേററമണഞ്ഞീടും യവയോഗം ജനിയ്ക്കുകിൽ

ഗ്രഹചക്രം നോക്കുക

| | | | |
|---|---|---|---|
| ല, ക<br>ര ശി | | | ച<br>ശു |
| | യവ | | |
| | യോഗം | | |
| ഗു<br>ബം | | | മ<br>സ |



### കമലായോഗലക്ഷണവും ഫലങ്ങളും

പാപന്മാരും ശുഭന്മാരും തമ്മിലൊന്നിച്ചു നിൽക്കുക
ലഗ്നകേന്ദ്രത്തിലെന്നാകിൽ കമലംയോഗമായ്വരും
വിദ്യയെല്ലാം തികഞ്ഞീടും ഐശ്വൎയ്യംപാരമണഞ്ഞിടും
സൽകീൎത്തിയുണ്ടാം സുഖമാം കമലത്തിൽ ജനിയ്ക്കുകിൽ

ഗ്രഹചക്രം നോക്കുക

| | | | |
|---|---|---|---|
| | | കു ശു<br>മ ബം | |
| ല | കമലാ | | |
| | യോഗം | | ര ച<br>ഗു |
| | | | |

## വാപിയോഗഫലവും ലക്ഷണങ്ങളും

ഗ്രഹങ്ങളെല്ലാം കേന്ദ്രത്തിൽ നിന്നു വേറിട്ടുനിൽക്കുകിൽ
വാപിയോഗമതായിട്ടും അതിലുത്ഭവിച്ചിട്ടും
അധികം ധനമുണ്ടാകും അരിഷ്ടിച്ചു കഴിഞ്ഞിട്ടും
ധനമാക്കും കൊടുക്കാതെ മണ്ണിലെല്ലാം കുഴിച്ചിട്ടും

ഗ്രഹചക്രം നോക്കുക

| | | | |
|---|---|---|---|
| | ബു ശു ഗു | | മ സ |
| | വാപി | | |
| | യോഗം | | |
| ര ച കു ശി | ല | | |

## യൂപയോഗലക്ഷണവും ഫലങ്ങളും

ലഗ്നഭാവത്തിലും പിന്നെ രണ്ടാം ഭാവത്തിലും തഥാ
മൂന്നിലും നാലിലും കൂടി ഗ്രഹമേഴും വസിക്കുകിൽ
യൂപയോഗമതായിട്ടും ദാനധർമ്മങ്ങൾ ചെയ്തിട്ടും
യാഗാദി കർമ്മം ചെയ്തീട്ടും യൂപയോഗം ജനിക്കുകിൽ

ഗ്രഹചക്രം നോക്കുക

| | | | |
|---|---|---|---|
| കു ര ല ച | ബു ശു | ഗു | മ |
| | യൂപ | | |
| | യോഗം | | |
| | | | |

### ശരയോഗ ലക്ഷണവും ഫലവും

ചതുൎത്ഥം പഞ്ചമം ഷഷ്ഠ സപ്തമി നാലുരാശിയിൽ
ഗ്രഹങ്ങളേഴും നിൽക്കുമ്പോൾ ശരയോഗം തികഞ്ഞിടും
ജന്തുഹിംസകൾ ചെയ്തീടും ഉണ്ടാക്കീടും ശരാദികൾ
ശിക്ഷയേററവർ വാഴുന്ന ഭവനം കാത്തുനിന്നിടും.

### സമുദ്രയോഗം

ദ്വിതീയം ദ്വാദശം ഷഷ്ഠം ചതുൎത്ഥം ദശമാഷ്ടമം
ആറുരാശികളീവണ്ണമിതിൽ നിൽക്കും സമസ്തരും
സമുദ്രയോഗമാകുന്നു സമുദ്രത്തിൽ ജനിക്കുകിൽ
ദിവ്യഭോഗം ഭുജിച്ചീടും രാജാവിനു സമാനമാം.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ശു | ല | ഗു | |
| | സമുദ്ര | | മ |
| കു ച | യോഗം | | |
| | ബു | | ര |

### ചക്രവൎത്തിയോഗം

തൃതീയൈകാദശം ലഗ്നം പഞ്ചമം നവ സപ്തമം
ആറുരാശികളീവണ്ണം ഏഴുപേരിതിൽ നിൽക്കുകിൽ
ചക്രവൎത്തിമഹായോഗം നൃപന്മാർ വന്നുസൎവദാ
കാല്ക്കൽ വീണു നമസ്കാരം ചെയ്യും സംശയമില്ലിതിൽ
യോഗാഭ്യാസതപം ചെയ്തു മഹാസിദ്ധി ഭവിച്ചിടും-
നൃപന്മാൎക്കുപദേശങ്ങൾ കൊടുത്തവർ നമിച്ചിടും.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ലമ ഗു | | ര | |
| | ചക്രവത്തി യോഗം | | ച |
| ശു | | | |
| | ബം | | കു |

വല്ലകീയോഗം

ഏഴുരാശിയിലായിട്ടു ഗ്രഹമേഴും വസിക്കുകിൽ
വല്ലകീയോഗമാകുന്നിതേറം സാമത്ഥ്യമാളുകും
പാട്ടും കളികളും കൊട്ടും അറിയും കേമനായുള്ളോ
വീണയോഗം ജനിച്ചീടിൽ നാടകത്തിൽ പ്രധാനിയാം

ദാമിനിയോഗം

ആറുരാശിയിലായിട്ടു ഗ്രഹമേഴും വസിക്കുകിൽ
ദാമിനിയോഗമാകുന്നു ദാനധമ്മങ്ങൾ ചെയ്തിടും
പശുക്കളേറെമുണ്ടാകുമന്യകാര്യത്തിലിഷ്ടമാം
ദാമിനിയോഗമാന്നുള്ളോനിങ്ങനെ ഫലമായുള്ളൂ.

പാശയോഗം

അഞ്ചുരാശിയിലായിട്ടു ഗ്രഹമേഴും വസിക്കുകിൽ
പാശയോഗമതാകുന്നു പാശയോഗം ജനിക്കുകിൽ
ധനസമ്പാദ്യമുണ്ടാകും നിഷ്കളങ്കസ്വഭാവമാം
നല്ല ബന്ധുക്കളുണ്ടാകും ഭൃത്യരും നല്ലതായുള്ളൂ.

ശൂലയോഗം

മൂന്നുരാശിയിലായിട്ടു ഗ്രഹമേഴും വസിക്കുകിൽ
ശൂലയോഗമതാകുന്നു ദാരിദ്ര്യം വന്നുചേൎന്നിടും
വ്രണം ദേഹത്തിലുണ്ടാകും അധികം ശൌൎയ്യമാൎദ്ദവം
ജന്തുഹിംസകൾചെയ്തീടും ശൂലയോഗം ജനിക്കുകിൽ

---

## അദ്ധ്യായം ഒൻപതു്

---

പഞ്ചമഹാപുരുഷയോഗങ്ങൾ

മൂലത്രികോണ നിജതുംഗഗൃഹോപയാതാ
ഭൌമജ്ഞജീവ ഭൃഗുഭാനു സുതാബലിഷ്ഠാ:
കേന്ദ്രസ്ഥിതായദിയദാരുചഭദ്രഹംസ
മാളവ്യ ചാരുശശയോഗകരാ ഭവേതി.

സാ- കുജൻ, ബുധൻ, ഗുരു, ശുക്രൻ, ശനി ഇവർ ബലവാന്മാരായി മൂലത്രികോണം ഉച്ചം സ്വക്ഷേത്രം ഈ രാശികളിൽ ഒന്നിൽ കേന്ദ്രങ്ങളിലായിരുന്നാൽ കുജനു രുചകയോഗമെന്നും, ബുധനു ഭദ്രകയോഗമെന്നും ഗുരുവിനു ഹംസയോഗമെന്നും, ശുക്രനു മാളവ്യയോഗമെന്നും, ശനിക്കു ശശയോഗമെന്നും അഞ്ചുയോഗങ്ങൾ ഉണ്ടാകുന്നു.

നോട്ടു്:-കേന്ദ്രങ്ങളിലല്ലാതെ ഉച്ചസ്ഥാനത്തു നിന്നാൽ യോഗഫലം സിദ്ധിക്കുന്നതല്ലെന്നും അറിയേണ്ടതാകുന്നു.

ഉദാഹരണം

കുജനു മൂലത്രികോണവും സ്വക്ഷേത്രവും മേടം രാശിയും മകരം ഉച്ചരാശിയുമാകുന്നു. ഈ രാശികൾ ജനനല

ഗ്നാൽ കേന്ദ്രങ്ങളായി ഭവിച്ചാൽ മാത്രമെ രുചകയോഗം കുജന്നു സിദ്ധിക്കുന്നുള്ളൂ എന്നും അറിയേണ്ടതാകുന്നു.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ലക | | |
| | രുചക യോഗം | | |
| ലക | | | |
| | | | |

ഇപ്രകാരം കുജൻ നില്ക്കുന്ന രാശി ലഗ്നമായി വരണം.

രുചകയോഗഫലം

ജാരശ്ശ്രീ രുചകേ ബലാന്വിതവപുശ്ശ്രീകീർത്തി
ശീലാന്വിത
ശ്ശാസ്ത്രീ മന്ത്രജപാഭിചാര കുശലൊ രാജാഥവാതത്സമഃ
ലാവണ്യാരുണകാന്തി കോമള തനുസ്ത്യാഗീ ജിതാരിദ്ധനീ
സപ്തത്യബ്ദമിതായുഷാസഹസുഖീസേനാതുരംഗാധിപഃ

സാ-രുചകയോഗത്തിൽ ജനിച്ചവൻ ദേഹബലമുള്ളവനായും സൌന്ദര്യം, സമ്പത്തു്, സൗഭാഗ്യം, കീർത്തി, സൽസ്വഭാവം ഇവയുള്ളവനായും ശാസ്ത്രജ്ഞനായും വിദ്വാനായും, മന്ത്രശാസ്ത്രത്തിൽ ജ്ഞാനമുള്ളവനായും, സുന്ദരനായും, ദാനശീലനായും, ശത്രുക്കളെ ജയിക്കുന്നവനായും, ധനവാനായും സേവകന്മാരും ഭൃത്യന്മാരും വളരെയുള്ളവനായും, ആന കുതിര മുതലായ വാഹനങ്ങളുള്ളവനായും സുഖമുള്ളവനായും 70 വയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കും.

ഭദ്രയോഗം

ജനനലഗ്നാൽ ബുധൻ ബലവാനായിട്ടു് സ്വക്ഷേത്രം ഉച്ചം മൂലത്രികോണം ഈ രാശികളിൽ ഒന്നിൽ കേന്ദ്രസ്ഥാനങ്ങളിൽ നിന്നാൽ ഭദ്രയോഗം സിദ്ധിക്കുന്നതാകുന്നു.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | ല ബ. |
| | ഭദ്ര യോഗം | | |
| | | | |
| | | | ല ബ. |

ജനനാൽ മേൽപ്രകാരം ബുധൻ നിൽക്കുന്നവക്കു് ഭദ്രയോഗം സിദ്ധിക്കുന്നതാണു്.

ഭദ്രയോഗഫലം

ശാർദ്ദൂലപ്രതിമാനനൊഗജഗതിഃ പീനൊരുവക്ഷസ്ഥലൊ
ലംബാപീനസുവൃത്തബാഹുയുഗളസ്തത്തുല്യമാനൊ
ഛ്റയ:
മാനീബന്ധുജനോപകാരനിരതശ്ശ്രീഭദ്രയോഗോത്ഭവൊ
രാജാശീതികമായുരേതി വിപുലപ്രജ്ഞായശോവിത്തവാൻ

സാ:—ഭദ്രയോഗത്തിൽ ജനിച്ചവൻ ഗാംഭീര്യം കൊണ്ടും അധൃഷ്യതകൊണ്ടും പുലിയുടെ മുഖംപോലെയുള്ള മുഖത്തോടുകൂടിയവനായും ആനയുടെ നടപ്പുപോലെ മന്ദമായും മനോഹരമായി നടക്കുന്നവനായും വിസ്താരവും തടിപ്പുമുള്ള മാറോടുകൂടിയവനായും നീണ്ടുരുണ്ടു് തടി

ച്ചുള്ള കൈകളും കൈകൾക്ക ചേരുന്ന വണ്ണത്തിലും നീളത്തിലുമുള്ള ദേഹത്തോടുകൂടിയവനായും മാനിയായും ബന്ധുക്കൾക്ക ഉപകാരിയായും ബുദ്ധിമാനായും കീൎത്തിമാനായും ധനവാനായും രാജതുല്യനായും എൺപതുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കുന്നതാകുന്നു.

ഹംസയോഗം

ജനനലഗ്നത്തിൽ വ്യാഴം ബലവാനായിട്ട സ്വക്ഷേത്രം ഉച്ചം മൂലത്രികോണം ഈ രാശികളിൽ ഒന്നിൽ കേന്ദ്രസ്ഥാനങ്ങളിൽ നിന്നാൽ, ഹംസയോഗം സിദ്ധിക്കുന്നതാണ്".

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| ലമ | ശശ യോഗം | | |
| | | | |
| | | ലമ | |

ജനനലഗ്നാൽ മേൽ വിവരിക്കപ്പെട്ട രാശികളിൽ വ്യാഴം നിൽക്കുന്നുണ്ടെങ്കിൽ ഹംസയോഗം സിദ്ധിക്കുന്നതാകുന്നു.

ഹംസയോഗഫലം

രക്താസ്യോന്നതനാസികസ്സുചരണോഹംസസ്വരശ്ശ്രേഷ്ഠളോ

ഗൌരാംഗസ്സുകുമാരദാരനിരതഃ കന്ദൎപ്പതുല്യസ്സുഖീ

ശാസ്ത്രജ്ഞാനപരായണേതി നിപുണശ്ശ്രീഹംസ
യോഗൊ ഋണീ
ജാതോശീതികമായുരേതിസയുഗം സാധുക്രിയാചാരവാൻ

സാ:—ഹംസയോഗത്തിൽ ജനിച്ചവൻ ചുവപ്പുനിറമുള്ള മുഖത്തോടുകൂടിയവനായും ഉയൎന്നിരിക്കുന്ന മൂക്കോടുകൂടിയവനായും, കാലുകൾക്കു ഭംഗിയുള്ളവനായും അരയന്നത്തിൻെറ ഒച്ചപോലെയുള്ള ഒച്ചയുള്ളവനായും കഫപ്രകൃതിയായും ദേഹം സ്വൎണ്ണവൎണ്ണമായും രൂപവതിയായ ഭാൎയ്യയോടുകൂടിയവനായും അതിസുന്ദരനായും സുഖാനുഭവമുള്ളവനായും ശാസ്ത്രങ്ങളെ പഠിപ്പിക്കുന്നതിലുള്ള ബുദ്ധിസാമൎത്ഥ്യമുള്ളവനായും സൽകൎമ്മങ്ങളേയും കുലാചാരങ്ങളേയും പ്രവൃത്തിക്കുന്നവനായും എൺപത്തിരണ്ടുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കുന്നതാകുന്നു.

മാളവയോഗം

ജനനലഗ്നാൽ ശുക്രൻ ബലവാനായിട്ടു സ്വക്ഷേത്രം, ഉച്ചം, മൂലത്രികോണം ഈ രാശികളിൽ ഒന്നിൽ കേന്ദ്രസ്ഥാനങ്ങളിൽ നിന്നാൽ മാളവയോഗം സിദ്ധിക്കുന്നതാകുന്നു.

രാശിചക്രംനോക്കുക.

| | | | |
|---|---|---|---|
| | | | |
| | ഹംസ യോഗം | | ശു ല |
| | | | |
| ശു ല | | | |

ജനനാൽ മേൽ വിവരിക്കപ്പെട്ടിരിക്കുന്ന രാശികളിൽ ഒന്നു ലഗ്നമായിട്ടു വരുകയും ശുക്രൻെറ സ്ഥിതി ഉണ്ടാകുകയും ചെയ്താൽ മാളവയോഗഫലം സാധിക്കുന്നതാണു്.

മാളവയോഗഫലം

സ്ത്രീചേഷ്ടാ ലളിതാംഗസന്ധിനയന സൗന്ദര്യശാലീഗുണീ
തേജസ്വീസുതദാരവാഹനധനീശാസ്ത്രാർത്ഥവിൽപണ്ഡിത
ഉത്സാഹപ്രഭുശക്തി മന്ത്രചതുരോ ദാതാ പരസ്ത്രീരതഃ
സപ്തത്യബ്ദമുപൈതിസപ്തസഹിതം മാളവ്യയോഗോത്ഭവഃ

സാ:-മാളവ്യയോഗത്തിൽ ജനിച്ചവൻ സ്ത്രീകളുടെ പ്രവൃത്തികൾ പോലെയുള്ള പ്രവൃത്തികളെ ചെയ്യുന്നവനായും ശരീരസന്ധികൾക്കു മാർദ്ദവമുള്ളവനായും കണ്ണുകൾക്കു ഭംഗിയുള്ളവനായും സുന്ദരനായും ഗുണവാനായും തേജസ്സുള്ളവനായും ഭാര്യമാരും പുത്രന്മാരും വാഹനങ്ങളും ഉള്ളവനായും ശാസ്ത്രജ്ഞനായും വിദ്വാനായും ഉത്സാഹശക്തി പ്രഭുശക്തി മന്ത്രശക്തി ഇവകൾ ഉള്ളവനായും ദാനശീലനായും പരസ്ത്രീകളിൽരമിക്കുന്നവനായും എൺപത്തിഏഴുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കും.

ശശയോഗലക്ഷണങ്ങളും ഫലങ്ങളും

ജനനലഗ്നത്താൽ ശനി ബലവാനായിട്ടു് സ്വക്ഷേത്രം ഉച്ചം മൂലത്രികോണം ഈ രാശികളിൽ ഒന്നിൽ കേന്ദ്രസ്ഥാനങ്ങളിൽ നിന്നാൽ ശശയോഗം സിദ്ധിക്കുന്നതാകുന്നു.

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ല ശു | | | |
| | മാതൃവ യോഗം | | |
| | | | |
| | | ല ശു | |

ഭ്രപോവാസചിവോവനാചലരതസ്സേനാപതിഃ ക്രൂരധീ
ധാതോർവാദ വിനോദ വഞ്ചനപടുർ ദാതാസരോ-
ജേ-ക്ഷണഃ
തേജസ്വീനിജമാതൃഭക്തി നിരതശ്ശൂരോസിതാംഗസുഖീ
ജാതസ്സപ്തതിരായുരേതിശശകെ ജാലക്രിയാ ശീലവാൻ.



സാരം:—ശശയോഗത്തിൽ ജനിച്ചവൻ രാജാവൊ രാജമന്ത്രിയൊ ആയും വനങ്ങളിലും പർവതങ്ങളിലും സഞ്ചരിക്കുന്നതിൽ താല്പര്യവാനായും വളരെ ആളുകൾക്കു നാഥനായും, കഠിനബുദ്ധിയായും വഞ്ചനചെയ്യുന്നവനായും ദാനശീലനായും കന്നുകൾക്കു് ക്രൂരതയുള്ളവനായും തേജസ്സുള്ളവനായും മാതൃഭക്തനായും ശൂരനായും കറുത്തനിറമുള്ളവനായും സുഖമുള്ളവനായും ഇന്ദ്രജാലം മുതലായ വിദ്യകളിൽ അറിവുള്ളവനായും എഴുപതുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കുന്നതാണു്.

രാജയോഗലക്ഷണം

കന്യാമീനനൃയുഗ്മഗോഹരിധനുഃ
കുംഭസ്ഥിതൈഃഖേചരൈ

സ്സേനാമത്തമതംഗവാജിവിപുലൊ
രാജായശസ്വീഭവേൽ
തൌലിസ്ഥാഗവൃഷാവസാനസഹിതൈർ
ജാതൊഖിലക്ഷ്മാപതിർ
ഗ്ഗോചാപാന്ത്യഭകേന്ദ്രഗൈ; പൃഥുയശാ
പൃഥ്വീശ്വരോജായതേ.

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ച | | കു | ബം |
| ശുമ | രാജ യോഗം | | |
| | | | ഗു |
| ശു | ല | | ര |

ജനനസമയം സൂൎയ്യാദിസപ്തഗ്രഹങ്ങൾ കന്നി മീനം മിഥുനം ഇടവം ചിങ്ങം ധനുസ്സ് കുംഭം ഈ രാശികളിലായിനിന്നാൽ രാജയോഗം സിദ്ധിക്കുന്നതാണു്. ഈ യോഗത്തിൽ ജനിച്ചാൽ ജാതകൻ ആന കുതിര തേരു കാലാൾ ഇപ്രകാരമുള്ള ചതുരംഗസേനകളോടുകൂടി കീൎത്തിമാനായ രാജാവായി ഭവിക്കും. അതുപോലെ എല്ലാ ഗ്രഹങ്ങളും തുലാം മേടം ഇടവം മീനം ഈ സ്ഥാനങ്ങളിലായിനിന്നാലും മേൽപറഞ്ഞ യോഗം സിദ്ധിക്കുന്നതാകുന്നു.

ഗ്രഹസ്ഥിതിനോക്കുക

| | | | |
|---|---|---|---|
| ഗുര | കു ച | ബം ശു | |
| | രാജ | | |
| | യോഗം | | |
| ല | | ച മ | |

ഗ്രഹസ്ഥിതിനോക്കുക

| | | | |
|---|---|---|---|
| കുശു ബം | | ര ച | |
| | രാജ | | |
| | യോഗം | | |
| ഗുമ | | | ല |

ഈ സ്ഥാനങ്ങളിലായി സപ്തഗ്രഹങ്ങൾ ജനനസമയം നിൽക്കുന്ന ജാതകന്നു രാജയോഗം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം

കർക്കിണിലഗ്നെതൽസ്ഥേ ജീവേ ചന്ദ്രസിതജ്ഞൈരായ
പ്രാപ്തൈ:
മേഷഗതേർക്കേജാതം വിദ്യാദ്വിക്രമയുക്തം വൃഥിവീപാലം

ഗ്രഹസ്ഥിതിനോക്കുക

| | | | |
|---|---|---|---|
| | ര | ചബം ശു | |
| | രാജ | | ഗു ല |
| | യോഗം | | |
| | | | |

ഇപ്രകാരം രാശികളിൽ ഗ്രഹങ്ങൾ നിൽക്കണം. മററു ഗ്രഹങ്ങൾ എവിടെയും നിൽക്കാം.

രാജയോഗലക്ഷണം

വൃഷേസേന്ദൌലഗ്നേസവിതൃഗുരുതീഷ്ണാംശുതനയൈ
സ്സുഹൃജ്ജായാഖസ്ഥൈർഭവതിനിയമാന്മാനവപതി:

ഗ്രഹസ്ഥിതിനോക്കുക

| | | | |
|---|---|---|---|
| | | ച ല | |
| മ | രാജ | | |
| | യോഗം | | ര |
| | | | |

ഇപ്രകാരം രാശികളിൽ ഗ്രഹങ്ങൾ നിൽക്കണം മററു ഗ്രഹങ്ങൾ എവിടെയും നിൽക്കാം.

## രാജയോഗലക്ഷണം

മൃഗമന്ദേലഗ്നേസഹജരിപുധർമ്മവ്യയഗതൈ
ശശാംകാദ്യൈർജ്ജാതഃ പൃഥുഗുണയശാഃ പുംഗലപതിഃ

ഗ്രഹസ്ഥിതി നോക്കുക

| | | | |
|---|---|---|---|
| ച | | | കു |
| | രാജ യോഗം | | |
| മല | | | |
| ഗു | | | |



മററു ഗ്രഹങ്ങൾ എവിടെയും നിൽക്കാം. ഈ വിധം ഗ്രഹങ്ങൾ രാശികളിൽ നിൽക്കുമ്പോൾ ജനിക്കുന്നവർക്കു് രാജയോഗം കിട്ടുന്നതാകുന്നു.

ഗ്രഹസ്ഥിതിനോക്കുക

| | | | |
|---|---|---|---|
| ശു ല | | ര | മ |
| | രാജ യോഗം | | |
| കു | | | |
| ഗു ച | | | ബം |

ഇപ്രകാരം ഗ്രഹങ്ങൾ നിക്കുമ്പോൾ ജനിക്കുന്നവർക്കു രാജയോഗം കിട്ടുന്നതാകുന്നു.

ഗ്രഹസ്ഥിതിനോക്കുക

| | | | |
|---|---|---|---|
| | | | |
| | രാജ | | |
| കുമ | യോഗം | | |
| ഗു ച ശു | | ര | ല ബം. |

ഈ ഗ്രഹങ്ങൾ ഈ രാശികളിൽ നിൽക്കുമ്പോൾ ജനിക്കുന്നവരും രാജയോഗഫലം പൂർണ്ണമായനുഭവിക്കും.

ഗജകേസരിയോഗലക്ഷണം

കേന്ദ്രസ്ഥിതേദേവഗുരൌമൃഗാങ്കാ
ദ്യോഗസ്തദാഹുർഗ്ഗജകേസരീതി
ദൃഷ്ടേസിതാര്യേന്ദുസുതൈശ്ശശാങ്കേ .
നീചാസ്തഹീനൈർഗജകേസരീസ്യാൽ

സാരം:—ചന്ദ്രന്റെ കേന്ദ്രങ്ങളിൽ വ്യാഴം നിൽക്കുകയും നീചം മൌഢ്യം ഇവയില്ലാത്ത ബുധൻ, ഗുരു, ശുക്രൻ ഇവർ ചന്ദ്രനെനോക്കുക ഇതുരണ്ടും ഗജകേസരി യോഗലക്ഷണമാകുന്നു.

രാശിചക്രം നോക്കിഅറിയുക

| | | | |
|---|---|---|---|
| | | ഗുശു ബം | |
| ഗു | ഗജകേസ | | |
| | രിയോഗം | | |
| | ച | | |

ഇപ്രകാരം ജനനം വരുന്നവർക്ക് ഗജകേസരി യോഗഫലം സിദ്ധിക്കുന്നതാണ്.

ഫലം

ഗജകേസരിസഞ്ജാതസ്തേജസ്വിധനധാന്യവാൻ
മേധാവീഗുണസമ്പന്നോരാജപ്രിയകരോഭവേൽ

സാരം:—കേസരിയോഗത്തിൽ ജനിച്ചവൻ തേജോയുക്തനായും ധനധാന്യങ്ങളുള്ളവനായും ധാരണാശക്തിയുള്ളവനായും ഗുണപൂർണ്ണവാനായും രാജപ്രിയനായും ഭവിക്കും.

അഖണ്ഡസാമ്രാജ്യയോഗലക്ഷണം

ധർമ്മേശലാഭേശധനേശ്വരാണാ
മേകോപിശീതദ്യുതികേന്ദ്രവർത്തി
സ്വപഞ്ചലാഭാധിപതിർഗ്ഗുരുശ്ചേ
ദഖണ്ഡസാമ്രാജ്യപതിത്വമേതി

നോട്ട്

ചിങ്ങം, വൃശ്ചികം, കുംഭം, എടവം ഈ സ്ഥിരരാശികൾ ലഗ്നമായെങ്കിൽ മാത്രമെ ഈ യോഗം പൂർണ്ണമാകയുള്ളു. 9-നം-11-നം 2-നം അധിപന്മാരിൽ ഒരാൾ ചന്ദ്രന്റെ കേന്ദ്രത്തിൽ നിൽക്കയും, 2, 5, 11 ഈ ഭാവങ്ങൾക്കു ഗുരുനാഥനാകയും ചെയ്താൽ അഖണ്ഡസാമ്രാജ്യയോഗംകിട്ടും.

രാശിചക്രം നോക്കിഅറിയുക

| | | | |
|---|---|---|---|
| | | | |
| ബു. | അഖണ്ഡ | | |
| | സാമ്രാജ്യ<br>യോഗം | | |
| | ല<br>ച | | |

ബുധയോഗം

ലഗ്നേഢ്യോ ഗുരുകേന്ദ്രഗോഹിമകരശ്ചന്ദ്രാദഹിർവിത്തഗ
ശൌര്യസ്ഥാനഗതൌചഭാനുരുധിരൌ യോഗോബുധഃകീ
ർത്തിതഃ
രാജശ്രീബുധയോഗജോ തുലബലഃപ്രഖ്യാതനാമാവിട്ട
ശ്ശാസ്ത്രജ്ഞാനരതഃക്രിയാസു ചതുരോധീമാനശത്രുർഭ്ഭവേൽ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ച | സ | | ര<br>ക |
| | ബുധ യോഗം | | |
| | | | |
| ല<br>ഗ്ന | | | |



ഇപ്രകാരം ജനനം വരുന്നവർക്കു ബുധയോഗം സിദ്ധിക്കുന്നതാണു്. ലഗ്നത്തിൽ ഗുരുവും ഗുരുവിന്റെ കേന്ദ്രത്തിൽ ചന്ദ്രനും, ചന്ദ്രന്റെ രണ്ടിൽ രാഹുവും രാഹുവിന്റെ മൂന്നിൽ സൂര്യകുജന്മാരും നിന്നാൽ ബുധയോഗം സംഭവിക്കുന്നതാകുന്നു.

ലഗ്നാധിയോഗം

ലഗ്നാദരിദിനഗൃഹാഷ്ടമസ്ഥൈ
ശ്ശുഭൈർന്നപാപഗ്രഹദൃഷ്ടിയുക്തൈ
ലഗ്നാധിയോഗോ ഭവതിപ്രസിദ്ധഃ
പാപൈസ്സുഖ സ്ഥാനവവിജ്ജിതൈശ്ച

സാരം—ചന്ദ്രങ്കൽനിന്നു എന്നപോലെ ലഗ്നാൽ

9, 7, 8 ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടികളില്ലാത്ത ശുഭന്മാർ നിൽക്കയും നാലാംഭാവത്തിൽ പാപസ്ഥിതിയില്ലാതിരിക്കയും ചെയ്താൽ ലഗ്നാധിയോഗഫലം ഉണ്ടാകും.

രാശിചക്രംനോക്കി അറിഞ്ഞുകൊൾക

| | | | |
|---|---|---|---|
| | ല | | |
| | ലഗ്നാധി | | ശു |
| | യോഗം | | |
| | | ച | |



ചന്ദ്രാധിയോഗം

സൌമ്യൈസ്സ്മരാരിനിധനേഷ്വധിയോഗഇന്ദോഃ
ത്തസ്മിംശ്ചമൂപസചിവക്ഷിതിപാലജന്മ
സമ്പത്തിസൌഖ്യവിഭവാഹതശത്രവശ്ച
ദീർഘായുഷോവിഗതരോഗഭയാശ്ചജാതാഃ

സാരം—ശുഭഗ്രഹങ്ങളൊക്കെയും ചന്ദ്രങ്കൽ നിന്നു് 6, 7, 8 ഈ ഭാവങ്ങളിലായി നിന്നാൽ അധിയോഗം സിദ്ധിക്കുന്നതാണു്.

| | | | |
|---|---|---|---|
| | ച | | |
| | ചന്ദ്രാധി | | |
| | യോഗം | | |
| | ബു | ശു | |

ഫലം

ലഗ്നാധിയോഗത്തിൽ ജനിക്കുന്നവർക്ക് രാജത്വമൊ, മന്ത്രിപദവിയോ, സേനാനായകത്വമൊ ലഭിക്കയും സമ്പത്ത്, സുഖം, ശത്രുജയം, ആരോഗ്യം, ആയുസ്സ് ഇവയോടുകൂടി ഭയമില്ലാത്ത നിലയിൽ ഇരിക്കാവുന്നതും ആകുന്നു.

അമലായോഗലക്ഷണം

യസ്യജന്മസമയേ ശശിലഗ്നാൽ
സൽഗ്രഹൈോയദിചകർമ്മണി സംസ്ഥഃ
തസ്യകീർത്തിരമലാഭുവിതിഷ്ഠേ
ദായുഷോന്തമപി നാശിതസമ്പൽ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ച | | | ല |
| | അമലാ യോഗം | | |
| | | | |
| ശു | | | |

ലഗ്നാലൊ ചന്ദ്രാലൊ പത്താംഭാവത്തിൽ ഒരു ശുഭഗ്രഹംനിന്നാൽ അമലായോഗമാകുന്നു. ഈ യോഗം സിദ്ധിച്ചാൽ മരണംവരെ നശിക്കാത്തകീർത്തിയും സമ്പത്തും അനുഭവിക്കുന്നതാകുന്നു.

൨ സുമദ്യോഗം

ലഗ്നാദുപചയത്തിങ്കൽ ശുഭന്മാരൊക്കെനില്ക്കണം
ചന്ദ്രാദുപചയത്തിങ്കൽ നിന്നാലും ധനിയായ്വരും

ശുഭന്മാർ മൂവ്വരുംനിന്നാലധികം ധനിയാസ്സുരും
സാമാന്യധനവാനാകും രണ്ടുപേരൊത്തുനില്ക്കുകിൽ
ഒരുവൻതന്നെ നിൽക്കുമ്പോൾ ധനമല്പം ലഭിച്ചിടും
എല്ലായോഗത്തിലും വച്ചിട്ടിതേററം ബലമുള്ളതാം.

വേടരസ്കരയോഗം

ബലംതികഞ്ഞകേന്ദ്രങ്ങൾ ശുഭരാശികളാകയും
ബലംതികഞ്ഞ പാപന്മാർ പാപരാശിയിൽനിൽക്കയും
അന്നേരത്തു ജനിച്ചീടിൽവേടർക്കരചനാസ്സുരും
കള്ളന്മാരുടെ കൂട്ടത്തിലധികം കേമനാസ്സുരും.

മഹാസുഖിയോഗം

ബുധദേവേഢ്യ ശുഭന്മാരൊന്നുലഗ്നത്തിൽനിൽക്കയും
മന്ദനേഴിലുമാദിത്യൻ പത്താംരാശിയിൽ നിക്കയും
ഇതിൽ ജനിക്കിലെല്ലാരും ദിവ്യഭോഗംഭുജിച്ചിടും.

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ലബം ഗുശു | | |
| | മഹാസു | | |
| ര | ഖിയോഗം | | |
| | | മ | |

ശാസ്ത്രവചനംകൊണ്ടു്, 528-ൽ പരം രാജയോഗങ്ങൾ കാണുന്നുണ്ടു്.

---

# അദ്ധ്യായം പത്തു്

## രാജയോഗലക്ഷണങ്ങൾ

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | 10/30 ര | | |
| | ഫ | | |
| 28/30 കു | | | |
| | | മ | 15/30 ബു |

മേൽ വിവരിക്കപ്പെട്ടിരിക്കുന്ന യോഗം സിദ്ധിക്കുന്നതിനു, പരമോച്ചങ്ങളായ രാശികളിൽ മൂന്നിലധികം ഗ്രഹങ്ങൾ നിൽക്കയും അതിൽ ഒരു രാശിയിൽ ലഗ്നം വരുകയും ചെയ്യേണ്ടതാകുന്നു. അപ്രകാരം ജനനം വരുന്നവർ അന്യവംശത്തിൽ ജനിച്ചവരായാലും രാജാവായി ഭവിക്കുന്നതാണു്.

## രാജയോഗം, യവനാചാര്യമതം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ര | ശു | ബു |
| | വ | | |
| കു | | | ഗു |
| | | മ | |

ആദിത്യൻ, ചൊവ്വാ, ശനി ഇവർ പരമോച്ചത്തിലും വ്യാഴം, ശുക്രൻ, ബുധൻ ഇവൎക്ക ഉച്ചസ്ഥിതി കൂടാതേയും ജനിക്കുന്നവൎക്ക രാജയോഗഫലം സിദ്ധിക്കുന്നതാണു". എന്നാൽ അവർ ക്രൂരസ്വഭാവികളായി തീരുമെന്നുണ്ടു്.

രാജയോഗലക്ഷണം

| | | | |
|---|---|---|---|
| ശു | | | |
| | ന | | ഗു |
| | | | |
| | | | ബം |



രാശിചക്രം ഗൌനിക്കണം

ബുധനും, ഗുരുവും, ശുക്രനും പരമോച്ചരാശികളിൽ പതിക്കയും ആദിത്യൻ, ചൊവ്വാ, ശനി ഇവക്കു് ഉച്ചസ്ഥാനസ്ഥിതി കിട്ടാതെ മററു രാശികളിലും സ്ഥിതി സംഭവിക്കുന്നതായാലും രാജയോഗഫലം സിദ്ധിക്കുന്നതാണു്. ഇപ്രകാരം രാജയോഗഫലം സിദ്ധിക്കുന്നവർ, വളരെ ദയാലുക്കളായും, കൃത്യനിഷ്ഠ ഉള്ളവരായും ഭവിക്കുന്നതാകുന്നു.

ഗ്രഹങ്ങളുടെ പരമോച്ചസ്ഥിതികൾ ഒന്നാം അദ്ധ്യായം നോക്കി അറിഞ്ഞുകൊള്ളുക.

## രാജയോഗലക്ഷണം

### ജീവശൎമ്മാവിൻെറ അഭിപ്രായം

| | | | |
|---|---|---|---|
| | ര | | |
| | ർ | | |
| ക | | | |
| | | മ | |



രാശിചക്രം ഗൌനിക്കണം

ആദിത്യനും, ചൊവ്വായും, ശനിയും ഉച്ചത്തിൽ നിൽക്കണം. ലഗ്നം ഏതു രാശിയായാലും നോക്കേണ്ടതില്ലാ. മററു ഗ്രഹങ്ങൾ നിൽക്കുന്ന രാശികളേയും ഗൌനിക്കണമെന്നു ശാസ്ത്രനിബ്ബന്ധമുള്ളതായി വെളിവാകുന്നില്ലാ. ആദിത്യനും, ചൊവ്വായും, ശനിയും ഉച്ചരാശികളിൽ പതിഞ്ഞിരിക്കണമെന്നുമാത്രം നിബ്ബന്ധമുണ്ടു്. ഈ യോഗങ്ങളിൽ ജനിക്കുന്നവർ എല്ലാം രാജാവാകുന്നതല്ലെന്നും രാജവംശത്തിൽ ജനിക്കുന്നവർ മാത്രമേ രാജാവായി ഭവിക്കു എന്നും മററുള്ളവർ, ധനികന്മാരായും, വളരെ സുഖാനുഭവികളായും, യശസ്സ്, വാഹനാദികൾ ഇവകളോടുകൂടി പ്രതാപവാന്മാരായി തീരുമെന്നും, ജീവശൎമ്മാവ് അഭിപ്രായപ്പെട്ടിരിക്കുന്നു.

രാജയോഗലക്ഷണം

| | | | |
|---|---|---|---|
| | ര ല | ച | |
| മ | ൧ | | |
| | | | |
| | | | |

രാശിചക്രം ശൌനിക്കണം

സൂൎയ്യൻ മേടത്തിൽ, ചന്ദ്രൻ ഇടവത്തിൽ, ശനി കുംഭത്തിൽ ഇവയിൽ ഒരു രാശി ലഗ്നമായിട്ടും വന്നാൽ രാജയോഗഫലമാകുന്നു.

രാജയോഗലക്ഷണം

| | | | |
|---|---|---|---|
| | | ല | ബു° |
| | ൩ | | |
| | | | ഗു |
| | കു | | |

രാശിചക്രം നോക്കുക

ചൊവ്വാ വൃശ്ചികത്തിലും, വ്യാഴം ചിങ്ങത്തിലും, ബുധൻ മിഥുനത്തിലും വന്നിട്ടു് ഇടവലഗ്നം കൊണ്ടു ജനിക്കുന്നവനും രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| | ൭ | | |
| കു | | | |
| ര ച | | ല മ | |

ലഗ്നത്തിൽ ശനിയും, മകരത്തിൽ ചൊവ്വായും, ചന്ദ്രസൂൎയ്യന്മാർ ധനുവിലും നില്ക്കുമ്പോൾ ജനിക്കുന്നവൎക്ക് രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| | വൃ | | |
| കു ബു | | | |
| ര | | | |

ലഗ്നം ഏതായാലും വേണ്ടതില്ല. ബുധനും ചൊവ്വായും മകരത്തിലും ധനുരാശിയിൽ സൂൎയ്യനും വേണമെന്നു നിബന്ധമുണ്ട്, ഇതും രാജയോഗലക്ഷണമാകുന്നു.

രാജയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ര ല | | |
| | ൻ | | |
| ഗു | | മ ച | |

ലഗ്നം മേടംതന്നെ വേണമെന്നു നിബ്ബന്ധമുണ്ട്.

രാജയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | ച ല | |
| മ | ഫ൦ | | ര |
| | ഗു | | |

എടവലഗ്നമായിട്ടും ചന്ദ്രനു ലഗ്നസ്ഥിതിയും സൂൎയ്യ

ആദിത്യൻ മേടത്തിലും ശനിയും ചന്ദ്രനുംകൂടി തുലാത്തിലും വ്യാഴം ധനുരാശിയിലും സ്ഥിതിഭവിക്കേണ്ടതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ച | | | കു |
| | ൧൧ | | |
| ല മ | | | |
| ഗു | | | ബു |

മകരലഗ്നമായും ലഗ്നരാശിയിൽ അധിപഗ്രഹംനില്ക്കുയും മീനം രാശിയിൽ ചന്ദ്രനും മിഥുനം രാശിയിൽ ചൊവ്വായും കന്നിരാശിയിൽ ബുധനും വ്യാഴം ധനുസ്സിലും നിൽക്കുമ്പോൾ ജനിക്കുന്നവൎക്കു് രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

ന സ്വക്ഷേത്രസ്ഥിതിയും വ്യാഴന കുജക്ഷേത്രസ്ഥിതിയും ശനിക്കു മൂലത്രികോണസ്ഥിതിയും സംഭവിക്കുന്നവൎക്കു രാജയോഗഫലംസിദ്ധിക്കുന്നതാകുന്നു

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ശു | | | |
| | ൧൨ | | |
| കു | | | |
| ച ഗു | | | |

മീനം രാശിയിൽ ശുക്രൻ ഉച്ചസ്ഥനായിട്ടും വ്യാഴനും ചന്ദ്രനും കൂടി ധനു രാശിയിലും ചൊവ്വാ ഉച്ചസ്ഥനായി മകരം രാശിയിലും ഗ്രഹങ്ങൾ നിൽക്കുമ്പോൾ ജനിച്ചവൎക്കു രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| | ഫന | | |
| കു | | | |
| ച ഗു | | | ബം |

കന്നിലഗ്നത്തിൽ ബുധനും, മകരത്തിൽ ചൊവ്വായും, ചന്ദ്രനും വ്യാഴവും ധനുസ്സിലും നില്ക്കുമ്പോൾ ജനിക്കുന്നവനും രാജയോഗഫലാനുഭവം ഉണ്ടാകുന്നതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| | ഫര | | |
| കു മ | | | |
| ച ഗു ശു | | | ബം ല |

കന്നിലഗ്നത്തിൽ ബുധനും കുജ ശനികൾ ലഗ്നത്തിന്റെ അഞ്ചാംഭാവത്തിലും ചന്ദ്രനും വ്യാഴനും ശുക്രനുംകൂടി ലഗ്നാൽ നാലാം ഭാവത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ രാജയോഗഫലം അനുഭവിക്കുന്നതാണു്.



രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ല ച | | | |
| മ | ഫര | | ഗു |
| കു | | | |
| | | | ര |

മീനത്തിൽ ചന്ദ്രൻ കുംഭത്തിൽ ശനി ചിങ്ങ

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | കു ല | | |
| | ഫന്ന | | ഗു |
| | | | |
| | | | |

മേടം രാശി ലഗ്നമായും ലഗ്നത്തിൽ ചൊവ്വായുംകൂടെ

ത്തിലാദിത്യൻ മകര ത്തിൽ ചൊവ്വായും നിൽ ക്കുമ്പോൾ മീനലഗ്ന ത്തിൽ ജനിക്കുന്നവൻ രാ ജാവായി ഭവിക്കും.

സ്ഥിതിയും കർക്കടകം രാ ശിയിൽ ഗുരു ഇരിക്കയും ചെയ്താലും രാജയോഗം സി ദ്ധിക്കുന്നതാകുന്നു.

## അദ്ധ്യായം പതിനൊന്നു്

രാജയോഗലക്ഷണം
രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ക | | |
| | ഫ | | ല ഗു |
| | | | |
| | | | |

ലഗ്നം കർക്കടകം രാ ശിയായിട്ടു വരുകയും വ്യാഴത്തിന്റെ സ്ഥിതി ഭവിക്കുകയും, ചൊവ്വാ മേടം രാശിയിൽ ഇരിക്ക യും ചെയ്താലും രാജയോ ഗം ഫലം സിദ്ധിക്കുന്ന താണു്.

രാജയോഗലക്ഷണം
രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ര | ച ബു ശു | |
| | ഫവ്യ | | ല ഗു |
| | | | |
| | | | |

വ്യാഴം കർക്കടകത്തിലും, ചന്ദ്രൻ, ബുധൻ, ശുക്രൻ ഇവർ 11-ലും ആദിത്യൻ മേടത്തിലും നിൽക്കുമ്പോൾ ജനിക്കുന്നവനും രാജയോഗ ഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം
രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | കു | | ബു |
| | ൧൯ | | ച |
| ലമ | | | ര |
| | | ശു | |

മകരം ലഗ്നമായും ലഗ്നത്തിൽ ശനിയും മേടത്തിൽ ചൊവ്വായും കക്കടകത്തിൽ ചന്ദ്രനും സൂര്യൻ ചിങ്ങത്തിലും ശുക്രൻ തുലാത്തിലും ബുധൻ മിഥുനത്തിലും നില്ക്കുമ്പോൾ ജനിക്കുന്നവനും രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം
രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ച ല | | |
| | ൨൦ | | |
| കു | | | ര |
| ഗു | | | |

മേടലഗ്നം ലഗ്നത്തിൽ ചന്ദ്രൻ ചിങ്ങത്തിലാദിത്യൻ ധനുസ്സിൽ വ്യാഴം മകരത്തിൽ ചൊവ്വാ ഇപ്രകാരം ഗ്രഹങ്ങൾ നില്ക്കുമ്പോൾ ജനിക്കുന്നവനും രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.



രാജയോഗലക്ഷണം

| | | | |
|---|---|---|---|
| ച | | | |
| | ൨൧ | | ല |
| | | | |
| | | ശു | ര |

രാശിചക്രംനോക്കുക

രാജയോഗലക്ഷണം

| | | | |
|---|---|---|---|
| | ര ബു | ശു | |
| ലമ | ൨൨ | | |
| | | | |
| ഗുകു | | ച | |

രാശിചക്രംനോക്കുക

കക്കടകലഗ്നം മൂന്നിൽ ആദിത്യൻ നാലിൽ ശുക്രൻ ഒൻപതിൽ ചന്ദ്രൻ നില്ക്കുന്ന സമയം ജനിക്കുന്നവക്കു രാജയോഗഫലം ഉണ്ടാകും.

രാജയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| കുര ശു ബു | | ല ച | ഗു |
| | വന | | |
| | | | |
| | | മ | |

എടവലഗ്നമായിവന്നിട്ടു് ചന്ദ്രൻ ലഗ്നത്തിലും വ്യാഴം മിഥുനത്തിലും ശനി തുലാത്തിലും ചൊവ്വാ ആദിത്യൻ, ബുധൻ, ശുക്രൻ ഇവർ മീനരാശിയിലും നിൽക്കുമ്പോൾ ജനിക്കുന്നവർക്കു രാജയോഗഫലം ഡിദ്ധിക്കുന്നതാകുന്നു.

ആദിത്യൻ മേടത്തിലും, ചന്ദ്രൻ തുലാത്തിലും, ശുക്രൻ എടവത്തിലും, ശേഷം ഗ്രഹങ്ങൾ മേടം, ധനു, കുംഭം ഇതുകളിലായിട്ടും കുംഭംരാശി ലഗ്നമായിട്ടും വരുന്ന ജാതകക്കു് രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ഗു | | |
| | വര | | |
| ലമ | | | |
| | ബു.ശുക്ര | ചര | |

ശനിലഗ്നത്തിലും വ്യാഴം നാലാം രാശിയിലും ചന്ദ്രൻ സൂര്യൻ ഇവർ പത്താംരാശിയിലും ചൊവ്വായും ബുധനും ശുക്രനും പതിനൊന്നിൽ ഇരിക്കയും ചെയ്യുമ്പോൾ ജനിക്കുന്നവക്കു രാജയോഗഫലം സിദ്ധിക്കുന്നതാകുന്നു.

രാജയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ഗു ല | | കു ബം | |
| | വദ | | ര ശു |
| മ | | | |
| ച | | | |

ഇപ്രകാരം ഗ്രഹങ്ങൾ നിന്നാൽ രാജവംശത്തിൽ ജനിച്ചവൻ രാജാവായിത്തീരുന്നതാണ്.

രാജയോഗലക്ഷണം.

ഉച്ചസംസ്ഥേബുധേലഗ്നേഭൃഗൌമേഷൂരണാശ്രിതേ
സജീവസ്ഥേ നിശാനാഥേരാജമന്ദാരയോസ്സുതേ

ഗ്രഹചക്രം നോക്കുക

| | | | |
|---|---|---|---|
| ച ഗു | | | ശു |
| | വന്ന | | |
| കുമ | | | ര |
| | | | ബം ല |

ഇപ്രകാരം രാശികളിൽ ഗ്രഹങ്ങൾ നിൽക്കുന്നു എങ്കിൽ നിശ്ചയമായും രാജയോഗം സിദ്ധിക്കുന്നതാകുന്നു.

മേഷൂരണായ തനഗാസ്സുശിമന്ദജീവാ
ജ്ഞാരൌധനേ സിതരവീഹിബുകേനരേന്ദ്രഃ

വക്രാസിതൌശശി സുരേഢ്യസിതാക്സൌമ്യാ
ഹോരാസുഖാസ്തശുഭഗാപ്തി ഗതാ: പ്രജേശ:

രാശിചക്രം നോക്കുക.

| | | | |
|---|---|---|---|
| | ല ഗു | ബം കു | |
| മ | ൨൭ | | ര ശു |
| ച | | | |
| | | | |

രാശിചക്രം നോക്കുക.

| | | | |
|---|---|---|---|
| ശു | ര | ബു | |
| | ൨൮ | | ലകു മ |
| ഗു | | | |
| | | ച | |

യാവനൊരുത്തന്റെ ജനനകാലത്തിൽ ചന്ദ്രൻ ലഗ്നാൽ പത്താമിടത്തും ശനി 11-ാമിടത്തും വ്യാഴം ലഗ്നത്തിലും ബുധനും ചൊവ്വായും രണ്ടാമിടത്തും സൂര്യനും ശുക്രനും നാലാമിടത്തും നിൽക്കുന്നവൊ അവൻ രാജാവായിഭവിക്കുന്നതാകുന്നു.

ജനനസമയം ഇപ്രകാരം രാശികളിൽ ഗ്രഹങ്ങൾ നില്ക്കുന്നതാൽ രാജയോഗഫലം അനുഭവിക്കുന്നതാകുന്നു.

നോട്ട്

കർമ്മലഗ്നഗതപാകദശായാം രാജ്യലബ്ധിരഥവാ പ്രബലസ്യ
ശത്രുനീചഗൃഹയാതദശായാഞ്ഛിദ്രസംശ്രയദശാപരികല്പ്യാ

സാരം:-രാജയോഗകാരകന്മാരായിരിക്കുന്ന ഗ്രഹങ്ങളിൽ വച്ചു് യാതൊരു ഗ്രഹം പത്താമേടത്തിലൊ ലഗ്നത്തിങ്കലോ ജനനകാലത്തിങ്കൽ നിന്നവനാകുന്നുവൊ അവന്റെ അന്തർദ്ദശയിൽ രാജ്യലാഭം ഭവിക്കും. അന്തർദ്ദശയിൽ തന്നെ എന്നില്ലാദശയിലുമാം കർമ്മലഗ്നങ്ങളിൽ നില്ക്കുന്നഗ്രഹങ്ങളുടെതന്നെ എന്നില്ല കർമ്മാധിപന്റെ ദശയിലൊ കർമ്മാധിപന്റെ അന്തർദ്ദശയിലൊ ലഗ്നാധിപന്റെ ദശയിലൊകർമ്മാധിപന്റെ അന്തർദ്ദശയിലൊ ഭവിക്കുകയുമാം ഗതഗ്രഹണവും പാകദശാഗ്രഹണവും ഉപലക്ഷണമാകുന്നു.



രാജയോഗവിപരീതലക്ഷണങ്ങൾ

തുലായാം ദശമം ഭാഗമാശ്രിത്യഗവിതിഷ്ഠതി
ജാതോഭിക്ഷോപജീവിസ്യാദ്രാജയോഗേഷുസൽസ്വപി.

സാരം:-ആദിത്യൻ തുലാത്തിൽ പത്താമത്തെ തീയതിയെ ആശ്രയിച്ചിട്ടു് പത്താമേടത്തു നില്ക്കുന്നു എങ്കിൽ അവൻ രാജയോഗങ്ങളുള്ളവനായും ഭിക്ഷകൊണ്ടു് ഉപജീവിക്കുന്നവനായുമിരിക്കും.

തൃതീയം ഭാഗമാശ്രിത്യ വൃശ്ചികേംബുനി തിഷ്ഠതി
ചന്ദ്രേയാചിതകം ഭുംക്തേ ജാതോന്നം പരവേശ്മനി

സാരം:-ചന്ദ്രൻ വൃശ്ചികത്തിൽ മൂന്നാമത്തെ തീയതിയെ ആശ്രയിച്ചിട്ടു് നാലാം ഭാവത്തിൽ നില്ക്കിൽ അവൻ രാജയോഗിയായിരുന്നാലും അന്യഗൃഹങ്ങളിൽ പോയി യാചിച്ചുള്ള അന്നത്തെ ഭുജിക്കുന്നവനായിതീരും.

അഷ്ടാവിംശമധിഷ്ഠായ ഭാഗം കടകഭേ കുജേ
ലഗ്നസ്ഥേ ശാകളുകൈത്ര്യവജാത: കുക്ഷിംഭരിർഭവേൽ

സാരം:-ചൊവ്വാകക്കടകത്തിൽ ഇരുപത്തിഎട്ടാമത്തെതീയ്യതിയെ ആശ്രയിച്ചു് ലഗ്നത്തിൽ നിൽക്കിൽ അപ്പോഠം ജനിച്ചവൻ രാജയോഗിയായിരുന്നാലും തൻെറ ഉദരപൂരണത്തിനായി ഇലക്കറിയെകൊണ്ടു മാത്രം ജീവിക്കുന്നവനായിതീരും.

മീനേ പഞ്ചദശം ഭാഗമാശ്രിത്യ മദനംഗതേ
ക്ലേശദൈഃ കമ്മഭിസ്തസ്യൈസ്തജ്ജാതോഛേമ്മിനയേദപു

സാരം:-ബുധൻ മീനത്തിൽ പതിനഞ്ചാമത്തെ തിയ്യതിയെ ആശ്രയിച്ചിട്ടു ഏഴാമിടത്തു നിൽക്കുമ്പോഠം ജനിച്ചവൻ രാജയോഗിയായിരുന്നാലും കായക്ലേശകരങ്ങളായ കമ്മങ്ങഠം കൊണ്ടു് ശരീരയാപനത്തെ ചെയ്യുന്നതാകുന്നു.

മകരേ പഞ്ചമം ഭാഗമാശ്രിത്യധിഷണേശുഭാ
അധിതഷ്ടതിജാതോയസ്സോയമുഞ്ചേരന ജീവതി

സാരം:-മകരത്തിൽ അഞ്ചാമത്തെ തീയതിയെ ആശ്രയിച്ചിട്ടു വ്യാഴം ഒൻപതാമിടത്തു നിൽക്കുമ്പോഠം ജനിച്ചവൻ രാജയോഗിയായിരുന്നാലും, നെൽക്കറ്റെകൊണ്ടുപോകുമ്പോഠം വീഴുന്ന നെൽമണികളെ പെറുക്കിഎടുത്തു കാലക്ഷേപം ചെയ്യുന്നവനായി ഭവിക്കും.

കന്യായാം സപ്തവിംശേംശേ ഭാഗ്ഗവേ പഞ്ചമാഗതേ-
ജാതഃ പുരുഷോ നിത്യം സഞ്ചവൃത്ത്യൈവ ജീവതി

സാരം:-കന്നിരാശിയിൽ ഇരുപത്തിഏഴാമത്തെ തീയ്യതിയെ ആശ്രയിച്ചിട്ടു് ശുക്രൻ അഞ്ചാമേടത്തു നിൽക്കുമ്പോഠം ജനിച്ചവൻ രാജയോഗിയായിരുന്നാലും നിലംകൊയ്തുകൊണ്ടുപോയതിനു ശേഷം നില്ക്കുന്ന കതിരുകളെ വലിച്ചെടുത്തു അതുകളെ കൊണ്ടു ജീവിക്കുന്നവനായിതീരുന്നതാകുന്നു.

മേടത്തിൽ ഇരുപത്തിഎട്ടാമത്തെ തീയതിയെ ആശ്രയിച്ചിട്ട് ശനി രണ്ടാമേടത്തു നിൽക്കുമ്പോൾ ജനിച്ചവൻ നീചസേവകൊണ്ടു ജീവിക്കുന്നവനായി ഭവിക്കുമെന്നുള്ളതിന്ന സംശയമില്ല.

ചന്ദ്രാധിയോഗലക്ഷണം

സൌമ്യൈസ്മാരാരിനിധനേഷ്വധിയോഗഇന്ദോ
തസ്മിംശ്ചമൂപസചിവക്ഷിതിപാലജന്മ
സമ്പത്തിസൌമ്യവിഭവാഹതശത്രുവശ്ച
ദീർഘായുഷോവിഗതരോഗഭയാശ്ചജാതാഃ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | | |
| ച | ചന്ദ്രാധി യോഗം | | ശു / ബു |
| | | | ഗു |

ശുഭഗ്രഹങ്ങളായ വ്യാഴൻ ശുക്രൻ ബുധൻ ഇവർ ചന്ദ്രൻ നിൽക്കുന്ന രാശിയിൽനിന്നു 6,7,8, ഈ രാശികളിൽ നിന്നാൽ അധിയോഗം സിദ്ധിക്കുന്നതാകുന്നു. ലഗ്നരാശിഇന്നതുതന്നെ വേണമെന്നു നിർബന്ധമില്ലാ.

ഫലം

അധിയോഗത്തിൽ ജനിച്ചാൽ രാജാവൊ മന്ത്രിയൊ സേനാനായകനൊ ആകയൊ സമ്പത്തു സുഖം ശത്രുജയം ആരോഗ്യം ദീർഘായുസ്സ് ഇവയോടുകൂടിയവനായൊ ഭവിക്കുന്നതാകുന്നു.

ലഗ്നത്തിൽ ശുഭന്മാർ നിന്നാൽ ശുഭയോഗം സിദ്ധിക്കുന്നതാകുന്നു.

ശുഭയോഗത്തിൽ ജനിച്ചാൽ വാഗ്മിത്വം സൌന്ദൎയ്യം ശീലഗുണം ഇവകൾ ഉണ്ടാകും.

ലഗ്നത്തിൽ അശുഭന്മാർ നിന്നാൽ അശുഭയോഗം സിദ്ധിക്കുന്നതാകുന്നു. അശുഭയോഗത്തിൽ ജനിച്ചാൽ കാമശീലനായും പാപിയായും അന്യന്റെ ദ്രവ്യം കൊണ്ടു ഉപജീവിക്കുന്നവനായും ഭവിക്കും.

ലഗ്നത്തിന്റെ രണ്ടിലും പന്ത്രണ്ടിലും കൂടി നിന്നാൽ കത്തരിയോഗം സിദ്ധിക്കുന്നതാണു്. ശുഭകർത്തരിയോഗത്തിൽ ജനിച്ചാൽ തേജസ്വിയായും ബലവാനായും ധനവാനായും ഭവിക്കും. പാപകത്തരിയിൽ ജനിച്ചാൽ ദരിദ്രനായും വൃത്തികെട്ടവനായും തീരുന്നതാകുന്നു.

പൎവ്വതയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ല<br>ശു | | |
| | പൎവ്വത യോഗം | | ബം |
| | | | |
| | ച | ഗു | |

| വേറൊന്നു | ചാമരയോഗം |
| --- | --- |
| രാശിചക്രംനോക്കുക | രാശിചക്രംനോക്കുക |

| ബം ല | | | ഗു |
| --- | --- | --- | --- |
| | പർവ്വത യോഗം | | |
| | | | |
| | | | മ |

| ഗു | | | |
| --- | --- | --- | --- |
| | ചാമര യോഗം | | |
| | | | |
| | | | ബം ല |

പർവ്വതയോഗം രണ്ടുവിധമായിപറയുന്നുണ്ടു്. കേന്ദ്രങ്ങൾ ശുഭന്മാരോടുകൂടിയും ഏഴും എട്ടും ഭാവങ്ങൾ എല്ലാപ്രകാരത്തിലും ശുദ്ധമായും ശുദ്ധമല്ലങ്കിൽ അവിടെ ശുഭന്മാർ നിൽക്കണം ഇതു് ഒരു യോഗവും.

ലഗ്നാധിപൻ വ്യാഴദൃഷ്ടിയോടുകൂടികേന്ദ്രത്തിൽ ഉച്ചസ്ഥനായി നിന്നാലും രണ്ടു് ലഗ്നം 7, 9, 10 ഈ സ്ഥാനങ്ങളിൽ എവിടെയെങ്കിലും രണ്ടു ശുഭന്മാർ ഒരുമിച്ചു നിന്നാലും ചാമരയോഗഫലം സിദ്ധിയ്ക്കുന്നതകുന്നു.

ഫലം

ചാമരയോഗത്തിൽ ജനിച്ചാൽ രാജപൂജ്യനായും വിദ്വാനായും വാഗ്മിയായും, എല്ലാററിലും അറിവുള്ളവനായും, വേദശാസ്ത്രങ്ങൾ അറിയുന്നവനായി 70 വയസ്സു വരെ ജീവിച്ചിരിക്കുമെന്നുകാണുന്നുണ്ടു്.

## ശംഖയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | ശു | |
| മ ല | ശംഖ യോഗം | | |
| | | | |
| | ബം | | |

ശംഖയോഗം രണ്ടുപ്രകാരേണ സിദ്ധിക്കും. ഒന്ന് ലഗ്നാധിപൻ ബലവാനായിരിക്കണം. നാലാംഭാവാധിപനും അഞ്ചാംഭാവാധിപനും പരസ്പരം കേന്ദ്രങ്ങളിൽ നിൽക്കണം. രണ്ട് ലഗ്നാധിപനും പത്താംഭാവാധിപനും ചരരാശികളിൽ നിൽക്കയും ഒൻപതാംഭാവാധിപൻ ബലവാനായിട്ടുനിൽക്ക. ഇതുരണ്ടും ശംഖയോഗലക്ഷണങ്ങളാകുന്നു.

## ശംഖയോഗഫലം

ശംഖയോഗത്തിൽ ജനിച്ചാൽ സുഖാനുഭവമുള്ളവനായും ദയാലുവായും വളരെ ഭാര്യമാരും പുത്രന്മാരുമുള്ളവനായും, ധനികനായും പുണ്യവാനായും ശാസ്ത്രജ്ഞനായും സദാചാരകർത്താവായും ഭവിക്കുന്നതാണ്. എന്നാൽ 20 ാമത് വയസ്സിൽ കഷ്ടതക്കിടയാകണമെന്നും ശാസ്ത്രം ഘോഷിക്കുന്നു.

## ഭേരിയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ച | | ബു | കു |
| | ഭേരി | | ര |
| | യോഗം | | |
| | | | ലഗ്ന |

ഭേരിയോഗത്തിനു രണ്ടുവിധലക്ഷണങ്ങൾ പറയുന്നുണ്ടു്. ഒന്നു്, ലഗ്നം 7, 10, 11 ഈ ഭാവങ്ങളിൽ ഗ്രഹങ്ങളുണ്ടായിരിക്കണം. എന്നു മാത്രമല്ലാ ലഗ്നാധിപൻ ബലമുള്ളവനായും ഭവിക്കണം. രണ്ടു്, ഗുരുവിൻെറ കേന്ദ്രങ്ങളിൽ ലഗ്നാധിപനും ശുക്രനും നിൽക്കണം. ഒൻപതാംഭാവാധിപനു ബലം സിദ്ധിക്കയും ചെയ്യണം. എന്നാൽ ഭേരിയോഗംസിദ്ധിക്കുന്നതാകുന്നു.

ഫലം

ഭേരിയോഗത്തിൽ ജനിച്ചാൽ ദീർഘായുസ്സും ആരോഗ്യവും ഭൂസമ്പത്തുക്കളും ഭാര്യപുത്രാദികളും ശൂരനായും മഹാനുഭവനായും കുലശ്രേഷ്ഠനായും ഭവിക്കും.

മറെറാന്നു

ലഗ്നാധിപനും ചന്ദ്രാണ്ടാം ഭാവാധിപനും പരസ്പരം കേന്ദ്രങ്ങളിൽ നിൽക്കുകയും, അവർക്കു ബന്ധുഗ്രഹത്തിൻെറ ദൃഷ്ടിയുണ്ടാകയും ചെയ്യുക. ഇപ്രകാരം സിദ്ധിക്കുന്നതായാൽ പർവ്വതയോഗഫലം അനുഭവിക്കുന്നതാകുന്നു. ലഗ്നം ഇന്ന രാശിതന്നെ വേണമെന്നില്ല. അതുപോലെ

മററു ഗ്രഹങ്ങളും, ഇന്നരാശിയിൽ ഇരിക്കണമെന്നു നിയമമില്ല.

### ഫലം

ഭാഗ്യാന്വിത: പർവ്വതയോഗജാതോ
വിദ്യാവിനോദാഭിരത: പ്രദാതാ
കാമീപരസ്ത്രീജനകേളിലോല
സ്തേജോയശസ്വീപുരനായകസ്സ്യാൽ

പർവ്വതയോഗത്തിൽ ജനിച്ചാൽ ഭാഗ്യവും വിദ്യയും സന്തോഷവും ദാനശീലവും കാമശീലവും പരസ്ത്രീതല്പരതയും തേജസ്സും യശസ്സും പുരനായകത്വവും ഉള്ളവനായിത്തീരുന്നതാകുന്നു.

### കാഹള യോഗലക്ഷണം

അന്യോന്യകേന്ദ്രഗൃഹഗൌഗുരുബന്ധുനാഥൌ
ലഗ്നാധിപേബലയുതേസതികാഹളസ്സ്യാൽ
കർമ്മേശ്വരേണസഹിതേത്ഥവിലോകിതേവാ
സ്വോച്ചസ്വകേസുഖപതൌയദിതാദൃശസ്സ്യാൽ.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ലഗ്ന | | | ബു |
| | കാഹള യോഗം | | |
| | | | |
| | | | കു |

നാലാം ഭാവാധിപനും ഒൻപതാം ഭാവാധിപനും പരസ്പരം കേന്ദ്രങ്ങളിൽ നിൽക്കണം. ലഗ്നാധിപനു ബലം സിദ്ധിക്കണം, നാലാംഭാവാധിപൻ .പത്താംഭാവാധിപന്റെ ദ്രുഷ്ടിയോടുകൂടി സ്വക്ഷേത്രത്തിലൊ ഉച്ചത്തിലൊ നിൽക്കണം. ഇതുരണ്ടും കാഹളയോഗമാകുന്നു.

കാഹളയോഗത്തിൽ ജനിച്ചാൽ, പ്രതാപമുള്ളവനായും ദ്വേഷ്യമുള്ളവനായും, സൈന്യബലത്തോടുകൂടി ഒരു ഗ്രാമത്തിന്റെ നാഥനായി ഭവിക്കുന്നതാകുന്നു.

മാലികായോഗലക്ഷണം.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | ല | ബു<br>ര |
| | മാലികാ | | ച |
| | യോഗം | | കു |
| | മ | ഗു | ശു |

ഗ്രഹങ്ങൾ ഇന്നഇന്ന രാശികളിൽ നിൽക്കണമെന്നൊ, ഇന്ന ലഗ്നം തന്നെ വേണമെന്നൊ നിർബന്ധമില്ല. ലഗ്നം തുടങ്ങി ഏഴാം ഭാവംവരെയുള്ള രാശികളിലായി ഏഴുഗ്രഹങ്ങൾ നിൽക്കുന്ന ജനനക്കാർക്കു മാലികായോഗഫലം സിദ്ധിക്കുന്നതാകുന്നു. ഇതിൽ ജനിച്ചാൽ രാജയോഗഫലം അനുഭവിക്കാനിടവരുന്നതാകുന്നു.

### ശരഭയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ച | | |
| | ശരഭ | | |
| | യോഗം | | |
| | | ശു | |

ശുക്രൻ ഏതുരാശിയിൽ നിൽക്കുന്നുവൊ ആ രാശിയുടെ കേന്ദ്രങ്ങളിൽ ചന്ദ്രൻ നിൽക്കയാണെങ്കിൽ ശരഭയോഗം ഭവിക്കുന്നു. ആ യോഗം ദീർഘായുസ്സിനേയും സമ്പത്തിനേയും ഗുണത്തേയും കൊടുക്കുന്നതാണു്.



### മൃദംഗയോഗലക്ഷണം

ഉച്ചത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ നവാംശാധിപൻ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ ഉച്ചം,സ്വക്ഷേത്രം ഇവയിൽ ബലവാനായി നിൽക്കയും ലഗ്നാധിപന്നു് ബലമുണ്ടാകയും ചെയ്താൽ മൃദംഗയോഗമാകുന്നു. ഇതിൽ ജനിച്ചാൽ, മംഗലനായും, സുന്ദരനായും, യശസ്വിയായും രാജതുല്യനായും ഭവിക്കുന്നതാകുന്നു.

### ശാരദയോഗലക്ഷണം

പത്താം ഭാവാധിപൻ അഞ്ചിലും ബുധൻ കേന്ദ്രത്തിലും, ബലവാനായ രണ്ടാം ഭാവാധിപൻ സ്വക്ഷേത്രത്തിലും, ഗുരു ചന്ദ്രന്റെ ത്രികോണത്തിലും, കുജൻ, ബുധന്റെ ത്രികോണത്തിലും അല്ലങ്കിൽ പതിനൊന്നിലും നിൽക്കയും ചെയ്താൽ ശാരദയോഗമാകുന്നു.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ല | കു | | ബു |
| | ശാരദ യോഗം | | ഗു |
| | | | |
| | ച | | |

ശാരദയോഗലക്ഷണം
മത്സ്യയോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ഗു ശു ബു | | | ച |
| മ | മത്സ്യ യോഗം | | |
| | | | ര |
| | ല കു | | |

ഇപ്രകാരം ഗ്രഹസ്ഥിതി സംഭവിക്കുന്നവൎക്കു് ശാരദ യോഗം സിദ്ധിക്കുന്നതാകുന്നു. ശാരദയോഗത്തിൽ ജനിക്കുന്നവൎക്കു വളരെ ഭാൎയ്യമാരും, പുത്രന്മാരും, ബന്ധുക്കളും, സുഖവും, സൌന്ദൎയ്യവും, രാജപ്രീതിയും, തപോബലങ്ങളും, സദ്ധൎമ്മകൃത്യവും ഉള്ളവരായിഭവിക്കും.

ലഗ്നത്തിലും, നാലിലും, പത്തിലും, പാപന്മാരും, അഞ്ചിൽ പാപനും, ശുഭനും ഒരുമിച്ചു നിന്നാൽ മത്സ്യയോഗഫലം സിദ്ധിയ്ക്കുന്നതാണു്. മത്സ്യയോത്തിൽ ജനിച്ചാൽ, യശസ്സും, വിദ്യയും, തപസ്സും, ബലവും, ഉള്ളവനായ് ഭവിക്കുന്നതാകുന്നു.

കൂൎമ്മയോഗലക്ഷണം

വിഖ്യാതകീൎത്തിൎഭുവി രാജഭോഗീ
ധൎമ്മാധികസ്സത്വഗുണപ്രധാനഃ
ധീരസ്സുഖീവാ ഉപകാരകൎത്താ
കൂൎമ്മോത്ഭവൊമാനവനായകസ്സ്യാൽ

സാരം–കൎമ്മയോഗത്തിൽ ജനിച്ചാൽ പ്രസിദ്ധിയും രാജസുഖവും, ധൎമ്മിഷ്ഠത്വവും, സത്വഗുണശീലവും, ധൈൎയ്യവും, സുഖവും, തന്റെ വാക്കുകൊണ്ടു് പലരുടേയും കാൎയ്യങ്ങളെ സാധിച്ചുകൊടുക്കുന്നരീതിയും രാജത്വവും ഉണ്ടാകും.

ശുഭന്മാർ, ഉച്ചത്തിലും, ബന്ധു നവാംശകത്തിലുമായി 5, 6, 7, ഈ ഭാവങ്ങളിലും, അതുപോലെ പാപന്മാർ ഉച്ചത്തിലും, ബന്ധുക്ഷേത്രത്തിലുമായി ലഗ്നം 3, 11, ഈ ഭാവങ്ങളിലും നിന്നാൽ കൎമ്മയോഗം സിദ്ധിക്കുന്നതുമാകുന്നു.

ഖൾഗയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | | ല |
| ച | ഖൾഗ | | മ |
| | യോഗം | | |
| | | ബം | |

ഖൾഗയോഗത്തിൽ ജനിച്ചാൽ വേദാന്തശാസ്ത്രങ്ങളിൽനൈപുണ്യമുള്ളവനായും, ബുദ്ധിയും പ്രതാപവും, ബലവും, വീൎയ്യവും, സുഖവും ഉള്ളവനായും, മത്സരമില്ലാത്തവനായും, പരാക്രമംകൊണ്ടു് കീൎത്തിസമ്പാദിക്കുന്നവനായും, ഉപകാരസ്മരണയുള്ളവനായും ഭവിക്കുന്നതാകുന്നു.

ലക്ഷ്മീയോഗലക്ഷണം

കേന്ദ്രമൂലത്രികോണസ്ഥേ ഭാഗ്യേശേ പരമോച്ചഗേ
ലഗ്നാധിപേബലാഢ്യേ ച ലക്ഷ്മീയോഗഇതീരിതഃ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ഗു | | ല | |
| | ലക്ഷ്മീ | | |
| | യോഗം | | ര |
| | | | |

ഭാഗ്യാധിപൻ അത്യുച്ചത്തിലൊ, മൂലത്രികോണത്തിലൊ നിൽക്കുകയും, ആ രാശി കേന്ദ്രമാവുകയും, ലഗ്നാധിപൻ ബലവാനുമായാൽ ലക്ഷ്മീയോഗമാകുന്നു.

ലക്ഷ്മീയോഗഫലം

ഗുണാഭിരാമോ ബഹുദേശനാഥോ
വിദ്യാമഹാകീർത്തിരനംഗരൂപഃ
ദിഗന്തവിശ്രാന്തനൃപാലവന്ദ്യോ
രാജാധിരാജോ ബഹുദാരപുത്രഃ

കുസുമയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | മ | |
| | കുസുമ | | |
| | യോഗം | | ല |
| ച | ഗു | | |

ലഗ്നം സ്ഥിരരാശിയായും, ശുക്രൻ കേന്ദ്രസ്ഥനായും ചന്ദ്രൻ ത്രികോണസ്ഥനായും, ശനി കർമ്മഭാവത്തിലും നില്ക്കുകയാണെങ്കിൽ ജാതകനു കുസുമയോഗം സിദ്ധിക്കുന്നതാണു്.

ഫലം

ദാതാ മഹീ മണ്ഡലനാഥവന്ദ്യോ
ഭോഗീ മഹാവംശജരാജമുഖ്യഃ
ലോകേമഹാകീർത്തിയുതഃപ്രതാപീ
നാഥോനരാണാം കുസുമോത്ഭവസ്സ്യാൽ

പാരിജാതയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | മ | | |
| ല | പാരിജാത | | |
| കു | യോഗം | | |
| | | | |

വിലഗ്നനാഥസ്ഥിതരാശിനാഥ
സ്ഥാനേശ്വരോവാപിതദുച്ചനാഥഃ
കേന്ദ്രത്രികോണോപഗതോയദിസ്യാൽ
സ തുംഗഗോ വാ യദി പാരിജാതഃ

ലഗ്നാധിപൻനില്ക്കുന്ന രാശിയുടെ നാഥൻ നില്ക്കുന്ന രാശിയുടെ അധിപനൊ അഥവാ, ആ അധിപഗ്രഹത്തിന്റെ നവാംശകനാഥനൊ കേന്ദ്രത്രികോണങ്ങളിലൊ ഉച്ചത്തിലൊ നിന്നാൽ പാരിജാതയോഗമാകുന്നു.

പാരിജാതയോഗത്തിൽ ജനിച്ചാൽ ആയുഷ്ക്കാലത്തിൻെറ മദ്ധ്യത്തിലും ഒടുവിലും സുഖമുള്ളവനായും, യുദ്ധപ്രിയനായും ആന, കുതിര മുതലായ വാഹനങ്ങളുള്ളവനായും, കൃത്യനിഷ്ഠയും ധൎമ്മാചാരവും ഉള്ളവനായും തീരുന്നതാകുന്നു.

കലാനിധിയോഗം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | ല | ഗു |
| | കലാനിധി യോഗം | | |
| | | | |
| ബു. ശു | | | |

ദ്വിതീയേ പഞ്ചമേ ജീവേ ബുധശുക്രയുതേക്ഷിതേ
ക്ഷേത്രേ തയോർവാ സമ്പ്രാപ്തേ യോഗസ്സ്യാത്തു കലാനിധിഃ

സാരം:-രണ്ടാമിടമൊ, അഞ്ചാമിടമൊ, ബുധശുക്രന്മാരുടെ ക്ഷേത്രങ്ങളായി വരുകയും, അവിടെ ബുധശുക്രന്മാരുടെ യോഗദൃഷ്ടികളോടുകൂടി ഗുരുനിൽക്കയും, ചെയ്താൽ കലാനിധിയോഗമാകുന്നു.

കലാനിധിയോഗത്തിൽ ജനിച്ചാൽ കാമിയായും ഗുണാലംകൃതനായും, ചതുരംഗസേന, ശംഖ്, കുഴല്, പെരുമ്പറ, മുതലായ രാജചിഹ്നങ്ങളുള്ളവനായും രോഗം, ഭയം, ശത്രുക്കൾ ഇവകൾ ഇല്ലാത്തവനായും ഭവിക്കുന്നതാകുന്നു.

---

# അദ്ധ്യായം പന്ത്രണ്ട്

അംശാവതാരയോഗലക്ഷണം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ശു | | |
| | അംശാ | | ല |
| കു | വതാരം | | |
| | | ഗു | |



ഉച്ചസ്ഥനായിട്ട കുജനും, ഗുരുശുക്രന്മാർ കേന്ദ്രത്തിലും ചരരാശിലഗ്നവും വരുന്നവർക്ക അംശാവതാരയോഗം സിദ്ധിക്കുന്നതാകുന്നു.

ഫലം

പുണ്യശ്ലോകഃതീർത്ഥചാരീകലാജ്ഞഃ
കാമാസക്തഃ കാലകർത്താജിതാത്മാ
വേദാന്തജ്ഞോ വേദശാസ്ത്രാധികാരീ
ജാതോരാജശ്രീയശോംശാവതാരേ

സാരം–പരിശുദ്ധകീർത്തിയായും തീർത്ഥസ്നാനം ചെയ്യുന്നവനായും മനസ്സിനെ ജയിച്ചവനായും കാമിയായും കലാവിദ്യകളിൽ അറിവുള്ളവനായും, മുഹൂർത്തങ്ങളെവിധിക്കുന്നവനായും വേദാന്തിയായും, രാജശ്രീയായും ഭവിക്കുന്നതാകുന്നു.

## ദ്വിഗ്രഹയോഗവും ഫലങ്ങളും

ഗ്രഹങ്ങളുടെ ബന്ധം അഞ്ചുതരത്തിൽ ഉണ്ടാകും. അവകൾ ഏകരാശിസ്ഥിതി, പരസ്പരദൃഷ്ടി, രാശികൾ മാറിനില്ക്കുക, അന്യോന്യകേന്ദ്രങ്ങളിൽ നിൽക്കുക, ത്രികോണബന്ധം സംഭവിക്കുക ഇതുകളാണ്. എന്നാൽഗ്രഹങ്ങൾ തമ്മിലുണ്ടാകുന്ന ബന്ധവും അന്യോന്യദൃഷ്ടിയുമാണ് ഏററവും പ്രബലം. മററുള്ളവകൾ ഇതിൽനിന്നും താണതുകളായിട്ടും ഗ്രഹിച്ചുകൊൾക.

### വേറൊന്ന്

രാജയോഗം സിദ്ധിച്ചിട്ടുള്ളവക്ക് ഏതവസരമാണ് ഫലങ്ങൾ സിദ്ധിക്കുന്നതെന്നറിയണമെന്ന ആഗ്രഹമുണ്ടാകുന്നതാണല്ലോ? അതിനെ കുറിക്കുന്നു.

ലഗ്നത്തിലും, പത്തിലും ബലത്തോടുകൂടിനിൽക്കുന്നവന്റെ ദശാപഹാരസമയങ്ങളിലും സപ്തഗ്രഹങ്ങളിൽ ഏററവും ബലമുള്ളവന്റെ ദശാപഹാരങ്ങളിലും ഫലസിദ്ധിയുണ്ടാകും. നീചത്തിലൊ ശത്രുഗ്രഹത്തിലൊ നിൽക്കുന്ന ഗ്രഹത്തിന്റെ ദശാപഹാരങ്ങളിൽ നേരെമറിച്ച് കുടുംബകലഹവും സ്വത്തുക്കൾക്കു നാശവും ഉണ്ടാക്കുമെന്നും അറിഞ്ഞിരിക്കണം.

ചന്ദ്രനും സൂൎയ്യനും ചേൎന്ന ഒരു രാശിയിൽ നിൽക്കുമ്പോൾ ജനിക്കുന്നവൻ യന്ത്രങ്ങൾ ഉണ്ടാക്കുന്ന ജോലികളിൽ താല്പൎയ്യമുള്ളവനായും, കൊത്തുപണിക്കാരനായും, രത്നങ്ങൾ വിൽക്കുന്നതിൽ താല്പൎയ്യക്കാരനായും തീരുന്നതാണ്.

### കേമദ്രുമയോഗം

ചന്ദ്രന്റെ രണ്ടാംരാശിയിലും, നാലാംരാശിയിലും, പന്ത്രണ്ടാം രാശിയിലും, ഏഴാംരാശിയിലും, പത്താംരാശിയിലും സൂര്യനെ കൂടാതെയുള്ള മററു ഗ്രഹങ്ങൾ നിൽക്കാതിരുന്നാലും ലഗ്നകേന്ദ്രങ്ങളിലൊന്നിലും ചന്ദ്രൻ നിൽക്കാതിരുന്നാലും കേമദ്രുമയോഗമേർപ്പെടുന്നതാണെന്നു ഗർഗ്ഗമഹർഷി പറയുന്നുണ്ടു്. ഈ അഭിപ്രായം തന്നെയാണു് വരാഹമിഹിരന്റെയും, സത്യാചാര്യന്റെയും അഭിപ്രായമെന്നും കാണുന്നു.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ബു | ച | ഗു | |
| | കേമദ്രുമ | | കു |
| മ | യോഗം | | |
| | | ശു | |

ഇപ്രകാരം ചന്ദ്രനെ ആശ്രയിച്ചു് മേൽ വിവരിക്കപ്പെട്ടിട്ടുള്ള രാശികളിൽ സൂര്യനെ ഒഴിച്ചുള്ള ഗ്രഹങ്ങളിൽ ആരെങ്കിലും നിൽക്കുന്നപക്ഷം ജാതകന്നു കേമദ്രുമയോഗമില്ലെന്നു അറിയേണ്ടതാകുന്നു.

കേമദ്രുമയോഗം സംഭവിക്കുന്നതായാൽ ജാതകൻ മലിനനായും ദുഃഖിതനായും, നീചനായും, ദരിദ്രനായും, വ്യാധിപീഡിതനായും മൂർഖസ്വഭാവനായും, ദാസവേലകൾ ഏർപ്പെടുന്നവനായും ഭവിക്കുന്നതാകുന്നു.

## കേമദ്രുമയോഗം നിശ്ചയമായും അനുഭവിക്കുന്ന ലക്ഷണങ്ങൾ

ചന്ദ്രൻ ക്ഷീണനായിരിക്കണം. ചന്ദ്രൻ അതിനീചത്തിൽ നില്ക്കണം. ചന്ദ്രകേന്ദ്രങ്ങളിൽ യാതൊരു ഗ്രഹവും നില്ക്കാതിരിക്കണം. ചന്ദ്രന്റെ രണ്ടുഭാഗത്തും ഗ്രഹങ്ങൾ ഇല്ലാതെ വരണം. ലഗ്നാധിപൻ ബലഹീനനായി ഭവിക്കണം. രാജയോഗാദിഗുണങ്ങൾ ജാതകനു സിദ്ധിക്കാതിരിക്കണം. എന്നാൽമാത്രമെ പൂൎണ്ണമായ കേമദ്രുമത്തിനു അവകാശിയായി ഭവിക്കയുള്ളു. പൂൎണ്ണമായ കേമദ്രുമം സംഭവിക്കുന്ന ജാതകൻ രാജവംശത്തിൽ ജനിച്ചാൽപോലും ഭിക്ഷയെടുത്തു ജീവിക്കാൻ ഇടവരുമെന്നുള്ളതിനു സംശയമില്ല.

അനഭായോഗലക്ഷണം
രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ച | | |
| | അനഭാ | | |
| കു ബു മ ഗു ശു | യോഗം | | |
| | | | |

ചൊവ്വാ, ബുധൻ, വ്യാഴൻ, ശുക്രൻ, ശനി ഈ ഗ്രഹങ്ങൾ ചന്ദ്രന്റെ പ ത്തിൽ നിന്നാൽ അനഭാ

സുനഭായോഗലക്ഷണം
രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| ച | | | കു ബു ഗു ശു മ |
| | സുനഭാ | | |
| | യോഗം | | |
| | | | |

കുജനും, ബുധനും, വ്യാഴനും, ശുക്രനും, ശനിയും കൂടി ചന്ദ്രന്റെ നാലിൽ നിന്നാൽ സുനഭായോഗം

യോഗം സിദ്ധിക്കുന്നതാകുന്നു. ഈ യോഗത്തിൽ ജനിച്ചാൽ ധനവാനായും രോഗമില്ലാത്തവനായും, സൽസ്വഭാവിയായും അലങ്കാരപ്രിയനായും ഭവിക്കുന്നതാകുന്നു.

ഭവിക്കുന്നു. സുനഭായോഗത്തിൽ ജനിച്ചാൽ കീൎത്തിമാനായും ധനവാനായും ബുദ്ധിമാനായും രാജതുല്യാനഭവിയായും ഭവിക്കുന്നതാകുന്നു.

### ധുരുധുരായോഗലക്ഷണം

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ച | | |
| | ധുരുധുരാ | | കു ബം |
| ഗു ശു മ | യോഗം | | |
| | | | |



കുജൻ, ബുധൻ, വ്യാഴം, ശുക്രൻ, ശനി ഈ ഗ്രഹങ്ങൾ ചന്ദ്രൻ നിൽക്കുന്ന രാശിയുടെ നാലിലും പത്തിലുമായി നിന്നാൽ ധുരുധുരായോഗം സംഭവിക്കുന്നതാകുന്നു. ധുരുധുരായോഗത്തിൽ ജനിച്ചാൽ സുഖവാനായും ധനം വാഹനം ഇവയോടുകൂടിയവനായും വിദ്വാനായും നല്ല ഭൃത്യന്മാരുള്ളവനായും ഗുണശാലിയായും ഭവിക്കുന്നതാകുന്നു.

### വിശേഷഫലം

ചൊവ്വാ, ബുധൻ, വ്യാഴം ശുക്രൻ ശനി ഇവർ അഞ്ചുപേരും യോഗകൎത്താക്കളാകുന്നു.

ഇതിൽ കുജൻ യോഗകൎത്താവായാൽ ഉത്സാഹം സാഹസം, ശൌൎയ്യം, യുദ്ധകൗശലം, ധനം, ഭൂമി ഇവകളെ കൊടുക്കുന്നതാകുന്നു.

ബുധൻ യോഗകൎത്താവായാൽ സാമൎത്ഥ്യം യുക്തിമാൻ കലാവിദ്യകളിൽ സാമൎത്ഥ്യമേറുന്നവൻ കൗശലപ്രയോഗങ്ങളാൽ വശീകരിക്കുന്നവൻ ഇത്യാദി ഫലങ്ങളുണ്ടാകും.

ഗുരു യോഗകൎത്താവായാൽ അൎത്ഥം, ധൎമ്മം, സുഖം, വിദ്യാപ്രതാപം, രാജപൂജനം ഇതുകൾ ഫലമായ്‌വരും.

ശുക്രൻ യോഗകൎത്താവായാൽ
കാമഭോഗാദി സൌഖ്യങ്ങൾ, ധനവസ്ത്രാദ്യലംകൃതം
വിഷയത്തിങ്കലുത്സാഹം ഭൃഗുയോഗത്തിൽ നിൽക്കുകിൽ.

ശനി യോഗകൎത്താവായാൽ
അന്യന്റെ ധനവും വീടും പിന്നെ വേണ്ടുന്നതൊക്കയും
ലഭിക്കും ശനി നിന്നീടിൽ പലൎക്കും നാഥനായ്‌വരും.

കൃഷ്ണപക്ഷത്തിൽ ചന്ദ്രൻ ക്ഷീണം ഭവിക്കുന്നതു വളരെ ദോഷവും ശുക്ലപക്ഷത്തിൽ പൂൎണ്ണനായിട്ടു ഭവിക്കുന്നതും വളരെ ഗുണകരവുമാകുന്നു.

### മഹാഭാഗ്യലക്ഷണം

സൂൎയ്യനും ചന്ദ്രനും ഓജരാശിയിൽ നിൽക്കുമ്പോൾ ഓജ ലഗ്നത്തിൽ പകൽ ജനിക്കുകയും പുരുഷനായിരിക്കുകയും ചെയ്താൽ മഹാഭാഗ്യയോഗം സിദ്ധിയ്ക്കുന്നതാണ്.

സ്ത്രീമഹാഭാഗ്യയോഗലക്ഷണ

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | ല | | |
| | മഹാഭാ | | |
| | ഗ്യയോഗം | | രച |
| | | | |

സൂര്യചന്ദ്രന്മാർ യുഗ്മരാശിയിൽ നിൽക്കുമ്പോൾ യുഗ്മലഗ്നത്തിൽ രാത്രിയിൽ ജനിയ്ക്കുന്ന സ്ത്രീയും മഹാഭാഗ്യയോഗത്തോടുകൂടിയവളായിരിക്കും.

രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | | |
| | മഹാഭാഗ്യ | | |
| ല | യോഗം | | |
| | | | ര ച |

ഗൌനിക്കണം "ഓജയുഗ്മത്തു മേടമാദിയായ് ആണും പെണ്ണും വിഷമംസമം വദേൽ" എന്നുള്ള വചനപ്രകാരം മേടം പുരുഷരാശിയും എടവം സ്ത്രീരാശിയുമായി ഭവിക്കുന്നു. ഓജം ആണ് യുഗ്മം പെണ്ണ് ഇപ്രകാരം മുറയ്ക്കു കണ്ടുകൊള്ളണം.

ഭാഗ്യയോഗഫലം

മഹാഭാഗ്യേജാതസ്സകലനയനാനന്ദജനകോ
വദാന്യോവിഖ്യാതഃക്ഷിതിപതിരശീത്യായുരമലഃ

സാരം:—മഹാഭാഗ്യയോഗത്തിൽ ജനിച്ചാൽ എല്ലാ ജനങ്ങളുടെയും കണ്ണുകൾക്ക് സന്തോഷത്തെ ഉണ്ടാക്കുന്നവനായും, ദാനശീലനായും, പ്രസിദ്ധനായും, രാജാവായും എൺപതുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കുന്നതാകുന്നു.

സ്ത്രീജനിച്ചാൽ ധനത്തോടുകൂടി സുമംഗലിയായും പതിവ്രതയായും നെടുനാൾ വസിക്കുന്നതാണു്.

അധമയോഗലക്ഷണം

ആദിത്യൻെറ കേന്ദ്രത്തിൽ ചന്ദ്രൻ ഇരുന്നാൽ അധമയോഗമാണു് അധമയോഗത്തിൽ ജനിച്ചാൽ കീൎത്തി സമ്പത്തു് ബുദ്ധി വിദ്യാ മററുസുഖാനുഭവങ്ങൾ തീരെ ഇല്ലാത്തവനായിത്തീരുന്നതാണു്.

വസുമദ്യോഗം

ചന്ദ്രൻേറയോ ലഗ്നത്തിൻേറയോ ഉപചയസ്ഥാനങ്ങളിലായി എല്ലാശുഭഗ്രഹങ്ങളും നിന്നാൽ വസുമദ്യോഗം സിദ്ധിയ്ക്കും.

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | ഗു | | |
| | വസുമ ദ്യോഗം | | ശു |
| | | | |
| | ബു | | |



വസുമദ്യോഗത്തിൽ ജനിച്ചാൽ ഗൃഹത്തിൽ ഒരിക്കലും ധനം ഒഴിയുന്നതല്ലാ.

സരസ്വതിയോഗം

ശുക്രവാക്പതിസുധാകരാത്മജൈ:
കേന്ദ്രകോണസഹിതൈർദ്വിതീയഗൈ:
സ്വോച്ചമിത്രഭവനേഷുവാക്പതൌ
വീൎയ്യഗേസതി സരസ്വതീരിതാ

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| ഗു | | ല | |
| | സരസ്വതി | | |
| | യോഗം | | ശു |
| | | | ബം |

ശുക്രൻ വ്യാഴം ബുധൻ ഇവർ കേന്ദ്രത്രികോണഭാവങ്ങളിലൊ രണ്ടാം ഭാവത്തിലൊ നിൽക്കയും വ്യാഴം ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ ബന്ധക്ഷേത്രത്തിലോ ബലവാനായിസ്ഥിതിചെയ്യുകയും ചെയ്താൽ സരസ്വതി യോഗം ഭവിക്കും.

ഫലം

കവിതകളും പ്രബന്ധങ്ങളും രചിക്കുന്നവനായും നല്ല വാഗ്മിയായും വിദ്യയിൽ പടുവായും പരകാര്യകർത്താവായും ധനവാനായും സത്യവാനായും ഭവിക്കുന്നതാകുന്നു.

ദാരിദ്ര്യയോഗം

രാശിചക്രംനോക്കുക

| | | | |
|---|---|---|---|
| | | | |
| മ | ദാരിദ്ര്യ | | |
| | യോഗം | | |
| | ല ച | ഗു | |

ലഗ്നത്തിൽ ചന്ദ്രനും, ശനി കേന്ദ്രത്തിലും, 12-ൽ ഗുരുവും നിൽക്കുമ്പോൾ ജനിക്കുന്നവൻ സ്വദേശം വിട്ടു പോകയും വളരെ സങ്കടം അനുഭവിക്കയും ഭിക്ഷഎടുത്തു ജിവിക്കയും ചെയ്യുന്നതാകുന്നു.

### ദാരിദ്ര്യയോഗം

അഷ്ടമാധിപന്നു് ഭാഗ്യാധിപനേക്കാൾ ബലമുണ്ടാകയും, ഗുരുവിനും ലഗ്നാധിപനും മൌഢ്യംവന്നിട്ടു് 1, 4, 7, 10 ഈ സ്ഥാനങ്ങളിലല്ലാതെ നിൽക്കുകയും ചെയ്താൽ ദരിദ്ര്യനായിത്തീരുന്നതാകുന്നു.

ദാസയോഗലക്ഷണം

| | | | |
|---|---|---|---|
| | ല | ഗു | കു |
| | | | മ |
| ര | | | |
| | | ച | |

രാശിചക്രം നോക്കുക

പത്തിൽ സൂര്യനും, ഏഴിൽ ചന്ദ്രനും, മൂന്നിൽ കുജനും, നാലിൽ ശനിയും, രണ്ടിൽ ഗുരുവും നിൽക്കുമ്പോൾ രാത്രിയിൽ ചരരാശിയിൽ ജനിക്കുന്നവൻ ദാസനായ് ഭവിക്കുന്നതാണു്.

ഭാസ്കരയോഗലക്ഷണം

| | | | |
|---|---|---|---|
| | | | |
| ഗു | ഭാസ്കര | | |
| | യോഗം | | ല |
| ബു | ര | ച | |

രാശിചക്രം നോക്കുക

ലഗ്നം ഇന്നതുതന്നെ വേണമെന്നു് നിർബന്ധമില്ല. സൂര്യന്റെ രണ്ടാമിടത്തു ബുധനും, ബുധങ്കൽനിന്നു് 11-ൽ ചന്ദ്രനും, ചന്ദ്രന്റെ ത്രികോണത്തിൽ ഗുരുവും നിൽക്കുന്നതു് ഭാസ്കരയോഗമാകുന്നു.

ഫലം

ഭാസ്കരയോഗത്തിൽ ജനിച്ചാൽ പ്രഭുവായും വിദ്വാനായും സംഗീതം, ഗണിതം, ഇവകളിൽ അറിവുള്ളവനായും, സുന്ദരനായും ഭവിക്കുന്നതാകുന്നു.

മരുദ്യോഗലക്ഷണം

ശുക്രന്റെ ത്രികോണത്തിൽ ഗുരുവും, ഗുരുവിന്റെ അഞ്ചിൽ ചന്ദ്രനും, ചന്ദ്രന്റെ. കേന്ദ്രത്തിൽ സൂര്യനും, വന്നാൽ മരുദ്യോഗമാകുന്നു.

| | | | |
|---|---|---|---|
| | ശു<br>ച | | |
| | | | ര |
| | | | |
| ഗു | | | ല |

രാശിചക്രംനോക്കുക

മരുദ്യോഗത്തിൽ ജനിച്ചാൽ വാഗ്മിയായും, അതിബുദ്ധിമാനായും, ശാസ്ത്രജ്ഞനായും, കൊട്ടകക്കൽ വാങ്ങലുകളിൽ സമർത്ഥനായും, തടിച്ച വയറോടു കൂടിയവനായും ഭവിക്കും. ലഗ്നം ഇന്നതുതന്നെ വേണമെന്നില്ല.

സന്ധിയോഗം

| | | | |
|---|---|---|---|
| | | | |
| | | | |
| | | | |
| | ഗു | ച | മ |

രാശിചക്രംനോക്കുക

ചന്ദ്രൻ, ഗുരുമന്ദന്മാരുടെമദ്ധ്യത്തിൽ നിന്നാൽ സുഖമുള്ളവനായും, ഏതു കാര്യവും സന്ധിപറഞ്ഞു തീർത്തു ധനം വാങ്ങുന്നവനായും, പഠിപ്പു കുറഞ്ഞവനായും ഭവിക്കും.

### കുറിപ്പ്

ജനനസമയം അതാതുഭാവനാഥന്മാരായ ഗ്രഹങ്ങൾ ഉച്ചം, സ്വക്ഷേത്രം, ബന്ധുക്ഷേത്രം, വർഗ്ഗോത്തമം ഇവയിൽ നിന്നാൽ താന്താങ്ങൾ ചെയ്യേണ്ട ഫലങ്ങളെ പൂർണ്ണമായി ചെയ്യുമെന്നും അറിയേണ്ടതാണ്.

### സ്ത്രീജാതകയോഗഫലം

### തമിഴ്ഗ്രന്ഥവചനം

സ്ത്രീകളിൽ ചിലർ ഭാഗ്യവതികളായി രാജയോഗപദവി അനുഭവിച്ചും, ചിലർ നിർഭാഗ്യവതികളായി ദാരിദ്ര്യാനുഭവങ്ങൾ അനുഭവിച്ചു വരുന്നവരായും കാണുന്നുണ്ട്. കർമ്മകാണ്ഡപ്രകാരം അതിനുള്ള കാരണം മുൻജന്മത്തിൽ ചെയ്തിട്ടുള്ള പാപപുണ്യങ്ങളുടെ ഫലമാണെന്നും, അതനുസരിച്ച് ബ്രഹ്മാവിൻെറ നിശ്ചിതപ്രകാരം ഈ ജന്മത്തിൽ കർമ്മത്തിനൊത്തവണ്ണം നവഗ്രഹങ്ങളെ പന്ത്രണ്ടുരാശികൾക്കുമായി നിലനിറുത്തി കർമ്മഫലം അനുഭവിപ്പിക്കുന്നുണ്ടെന്നും, അതിനെ ജാതകരൂപേണ അറിയേണ്ടതാണെന്നും ശാസ്ത്രരൂപേണ വെളിവാകുന്നു. ഉദാഹരണം ഈ ചക്രത്തെ ഗൌനിക്കണം.

| | | | |
|---|---|---|---|
| | | ശി | മ ല |
| | മിഥുന ലഗ്നം | | ച ഗു |
| | | | ര |
| കു | സ | ശു | ബം |

ഇതു് മിഥുനലഗ്നജാതകമാകുന്നു. ലഗ്നത്തിൽ ശനി, ദ്വിതീയസ്ഥാനത്തിൽ ഗുരു ചന്ദ്രൻ, ത്രിതീയസ്ഥാനത്തിൽ സൂര്യൻ, സുഖസ്ഥാനത്തിൽ ബുധൻ പഞ്ചമസ്ഥാനത്തിൽ ശുക്രൻ, ശത്രുസ്ഥാനത്തിൽ രാഹു, സപ്തമസ്ഥാനത്തിൽ ചൊവ്വാ, വ്യയസ്ഥാനത്തിൽ കേതുവും ഇരിക്കുന്നു.

ഈ ജാതകം രാജയോഗഫലം അനുഭവിക്കേണ്ടതാകുന്നു. എന്നാൽ സപ്തമസ്ഥാനത്തിൽ ചൊവ്വാ ഇരിക്കുന്നതിനാൽ ജാതകി അമംഗലിയായി തീരാനിടയുണ്ടു്.

അതിനാൽ ഈ വിധം ദോഷമേർപ്പെടുന്നജാതകി, ചൊവ്വായ്ക്കു് ആദിദേവതയാകിയ ശിവസുബ്രഹ്മണ്യക്കടവുളെ ആരാധന ചെയ്കയും, ഷഷ്ഠിവ്രതം അനുഷ്ഠിക്കയും വേണ്ടതാണു്. എന്നാൽ ചൊവ്വാദോഷം നീങ്ങി ഉത്തമനായ ഭർത്താവന്നുചേൎന്നു് സൽപുത്രർകളെ പ്രസവിച്ചു് കുടുംബരക്ഷകിയായി തീരുന്നതാണെന്നു പറയേണ്ടതാകുന്നു.

ചിന്തനക്രമം

മിഥുനലഗ്നത്തിനു സുഖാധിപതിയായ ബുധൻ സുഖസ്ഥാനത്തിൽ സ്വക്ഷേത്രസ്ഥിതിയും, ഉച്ചസ്ഥിതിയും ഭവിച്ചിരിക്കുന്നതുകൊണ്ടു് ജാതകിയ്ക്കു കൎമ്മബുദ്ധിയും, ദീർഘാലോചനാശക്തിയും, കീർത്തിമാന്മാരോടുള്ള ചേർച്ചയും, ആചാരാനുഷ്ഠാനത്തോടുകൂടിയും ഇരിക്കുന്നതാണു്. വാക്സ്ഥാനാധിപതിയും കുടുംബസ്ഥാനാധിപതിയുമായ ചന്ദ്രനോടുകൂടി ഉച്ചനായിരിക്കുന്ന ഗുരു, കളത്രജീവനസ്ഥാനാധിപതിയായി സംബന്ധപ്പെട്ടു കൎക്കടകത്തിലിരിക്കുന്നതിനാൽ ജാതകി,

അന്യഭാഷപഠിച്ചു് കേൾവിയുണ്ടായി വിദ്യാലാഭത്തിന്ന ഇടയാകയും, ശാസ്ത്ര, പുരാണ, ഇതിഹാസങ്ങൾ പഠിക്കയും ചെയ്യുന്നതാണു്. ത്രിതീയസ്ഥാനാധിപതിയായ സൂൎയ്യൻ മൂന്നാം ഭാവത്തിൽ സ്വക്ഷേത്രത്തിൽ ഇരിക്കുന്നതിനാൽ, മനൊധൈൎയ്യമുള്ളവളായിത്തീരും. പഞ്ചമസ്ഥാനത്തിൽ ശുക്രൻ സ്വക്ഷേത്രസ്ഥിതനായിരിക്കുന്നതിനാൽ പുത്രസന്താനത്തോടും, ധനഭാഗ്യങ്ങളോടും കൂടിയിരിക്കുന്നതാണു്. ശത്രുസ്ഥാനത്തിൽ രാഹു ഉച്ചത്തിൽ നില്ക്കുന്നതിനാൽ ജാതകിയ്ക്കു ശത്രുക്കൾ ഉണ്ടാകുന്നതല്ല, എന്നാൽ ഷഷ്ഠലാഭാധിപനായ ചൊവ്വാ സപ്തമത്തിലിരിക്കുന്നതിനാൽ ജാതകിയ്ക്കു അമംഗല്യം വരാനിടയുണ്ടു്. ആ ദോഷനിവൃത്തിയ്ക്കായി മേൽപറഞ്ഞ പരിഹാരാദികൾ നടത്തി നവഗ്രഹശാന്തിഹോമം ചെയ്യേണ്ടതാകുന്നു.

ഈ രാശിചക്രത്തെ ഗൌനിക്കണം

| | | | |
|---|---|---|---|
| ല ഗു ശു | രകു | ബു | |
| സ | മീന ലഗ്നം | | ച |
| | | | ശി |
| | | മ | |

ഇതു് മീനലഗ്നജാതകമാകുന്നു. പിതൃകാരകനാകിയ സൂൎയ്യൻ ഉച്ചനായി പിതൃസ്ഥാനാധിപതിയാകിയ ചൊവ്വാ സ്വക്ഷേത്രഗതനായും ഭവിച്ചു് കുടുംബവാക്കു്

സ്ഥാനത്തിൽ ഇരിക്കുന്നതിനാൽ ജാതകിയുടെപിതാ ഉദ്യോഗകീർത്തിയാലും, വ്യാപാരകീർത്തിയാലും മുതൽ ഉണ്ടാക്കി ധനവാനായിരിക്കും. ജാതകിയുടെ വാക്ക് സ്ഥാനത്തിൽ സൂര്യൻ ഉച്ചനായും, ചൊവ്വാ സ്വക്ഷേത്രവാനായും ഇരിക്കുന്നതിനാൽ ജാതകി വിദ്യയിൽ സാമത്ഥ്യവതിയായും, വാക്ക് ചാതുര്യമുള്ളവളായും ഭവിക്കും. ത്രിതിയഅഷ്ടമസ്ഥാനാധിപതിയാകിയ ശുക്രൻ ഉച്ചമായിലഗ്നത്തിൽ ഇരിക്കുന്ന കാരണത്താൽ പിതാ എല്ലാവക്കും പ്രിയനായും, നല്ലബുദ്ധിമാനായും, ഭാഗ്യശാലിയായും ഭവിക്കും. സുഖകളത്രസ്ഥാനാധിപതിയാകിയ ബുധൻ, ത്രിതീയസ്ഥാനത്തിരിക്കുന്നതിനാൽ നല്ല അടക്കവും, സമാധാനവും, മാതാവിനോടുകരുണയും ഉണ്ടാകും. വിവാഹം അല്പതാമസത്തിനിടവരും. ഭർത്താവ് ഉത്തമനായിരിക്കും. ശത്രുസ്ഥാനത്ത് കേതു ഇരിക്കുന്നതിനാൽ ശത്രുവൃദ്ധി കുറഞ്ഞിരിക്കുന്നതാണ്. പുത്രസ്ഥാനാധിപതിയായ ചന്ദ്രൻ കർക്കടകത്തിൽ സ്വക്ഷേത്രവാനായും, ഗുരുദൃഷ്ടിയോടുംകൂടിയിരിക്കുന്നതിനാൽ ജാതകി സൽപുത്രന്മാരോടുകൂടി സുഖമായിവാഴുന്നതാകുന്നു.

ഈ രാശിചക്രത്തെ ഗൌനിക്കണം

| | | | |
|---|---|---|---|
| | മ | ഗു ച | സ |
| | മകര ലഗ്നം | | ബു<br>ശു |
| ല കു | | | ര |
| ശി | | | |

ഇതു് മകരലഗ്നജാതകമാകുന്നു. സുഖഭാഗ്യാധിപതിയാകിയ ചൊവ്വാ ജന്മലഗ്നത്തിൽ ഉച്ചനായിരിക്കുന്നതിനാൽ ജാതകി താൻ പുറന്നനാൾ മുതൽ യാതൊരു കഷ്ടവുംകൂടാതെ സൗഖ്യമായിരിക്കും. ലഗ്നനാധിപതിയാകിയ ശനി സുഖസ്ഥാനമാകിയ ചൊവ്വാരാശിയിൽ നീചസ്ഥനായിരുന്നാലും സുഖസ്ഥാനമായ മേഷരാശിയുടെ അധിപനായ ചൊവ്വാ, ശനിസ്ഥാനമായ മകരത്തിൽ ഉച്ചനായി പരിവർത്തനം ചെയ്തിരിക്കുന്നതിനാലും, ശനിയ്ക്കു നീചഭംഗരാജയോഗം സിദ്ധിച്ചിരിക്കുന്നതിനാലും ജാതകി നല്ല ബുദ്ധിമതിയായിരിക്കും. മാതൃസ്ഥാനത്തിൽ ശനി ഇരിക്കുന്നതിനാൽ മാതാവിനു ശരീരസുഖമില്ലാതെ മനസ്സൗഖ്യക്കുറവുണ്ടാകും. എന്നാൽ മാതൃസ്ഥാനാധിപതി ഉച്ചത്തിൽ ഇരിക്കുകയാൽ മാതാവു് ധനവതിയായിത്തീരുന്നതാകുന്നു.

മകരലഗ്നത്തിനു പഞ്ചമസ്ഥാനമായ വൃഷഭത്തിൽ ഗുരു ചന്ദ്രനോടു് ചേർന്നിരിക്കുന്നതിനാലും, പഞ്ചമസ്ഥാനാധിപതിയാകിയ ശുക്രൻ കളത്രസ്ഥാനത്തിൽ പിതൃകാരകനാകിയ സൂര്യനോടു സംബന്ധപ്പെട്ടും, സപ്തമസ്ഥാനാധിപതിയാകിയ ചന്ദ്രൻ പുത്രസ്ഥാനത്തിൽ ഉച്ചം ഭവിച്ചും, ശുക്രഭവനത്തിൽ പരിവത്തനം ചെയ്തും ഇരിക്കുന്നതിനാൽ അച്ഛന്റെ വാക്കനുസരിച്ചു് പ്രവൃത്തിക്കുന്നതിൽ താല്പര്യവതിയായും, ശാന്തം, അടക്കം, ധനധാന്യവർദ്ധന ഇതുകളോടുകൂടിയും ഇരിക്കുന്നതാകുന്നു.

ഈ രാശിചക്രം നോക്കുക

| | | | |
|---|---|---|---|
| | | ശി | |
| | ധനുലഗ്നം | | |
| | | | ര ശു |
| ല ഗു ച | കു സു | മ | ബു |

ഈ ലഗ്നത്തിൽ, സ്വഭാധിപതിയാകിയ ഗുരുവും അഷ്ടമാധിപതിയാകിയ ചന്ദ്രനും, ജനനലഗ്നത്തിൽ ഇരിക്കുന്നതിനാൽ ജാതകി രാജയോഗഫലം അനുഭവിക്കുന്നതാകുന്നു. കാരണം പിതൃകാരകനാകിയ സൂര്യൻ പിതൃസ്ഥാനത്തിൽ സ്വക്ഷേത്രത്തിൽ ലാഭാധിപതിയാകിയ ശുക്രനോട്ടുകൂടിയിരിക്കുന്നതിനാലും, ജീവനസ്ഥാനമായ കന്നിയിൽ ബുധന് സ്വക്ഷേത്രം ഉച്ചം ഇവ ഭവിച്ചിരിക്കുന്നതിനാൽ ജാതകിയിൻ പിതാ ഗൌരവമാകിയ വ്യാപാരം ചെയ്ത് പ്രഭുവായിത്തീരും.

ലഗ്നത്തിനു ലാഭസ്ഥാനമായ തുലാത്തിൽ ധനസ്ഥാനാധിപതിയായ ശനി ഉച്ചസ്ഥനായിട്ടും പത്രണ്ടാം ഭാവത്തിൽ രാഹു ഉച്ചത്തിലും, ചൊവ്വാ സ്വക്ഷേത്രത്തിലും നിൽക്കുന്നതിനാൽ, അതിസാമർത്ഥ്യമുള്ളവളായും, സ്നേഹം, ബഹുമാനം, ഭക്തി ഇവകളോട്ടുകൂടിയും ഭവിക്കുന്നതാകുന്നു.

നീചഭംഗയോഗലക്ഷണം

നീചൻെറ രാശിനാഥൻ ആഴ്ചി, ഉച്ചം എത്തിടിൽ നീചഭംഗരാജയോഗം ഏർപ്പെടുമെന്ന് തമിഴ് ഗ്രന്ഥവചനം. ആഴ്ചി, സ്വക്ഷേത്രം.

ജനനസമയത്തിൽ വ്യതെങ്കിലും ഒരു ഗ്രഹം നീചത്തിൽ നിൽക്കുകയും ആ നീചരാശിയുടെ അധിപൻെറ ഉച്ചരാശ്യധിപൻ കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ നീചാ തീൎന്നു ചക്രവൎത്തിയായിഭവിക്കും

രാജയോഗലക്ഷണം

| | | | |
|---|---|---|---|
| ച | | | |
| | | | ല |
| | | | |
| | കുമ | | |

രാശിചക്രം നോക്കുക

കുജനും ശനിയും ലഗ്നം 5, 10 ഈ മൂന്നുഭാവങ്ങളിലൊന്നിൽ നിൽക്കുകയും, സംപൂൎണ്ണനായചന്ദ്രൻ ലഗ്നാൽ ഒൻപതിൽ നില്ക്കുക ഈ യോഗവും രാജയോഗമാകുന്നു.

| | | | |
|---|---|---|---|
| ഗു | | | ബു. ല |
| | | | |
| | | | ര |
| | | | |

രാശിചക്രം നോക്കുക

ചക്രവൎത്തിയോഗലക്ഷണം

| | | | |
|---|---|---|---|
| | | ഗു | |
| | | | |
| | | | |
| | | | ബു. |

രാശിചക്രം നോക്കുക

ജനനസമയത്തിൽ ബുധനു വ്യാഴത്തിൻെറ ദൃഷ്ടി ഉണ്ടെങ്കിൽ അവൻ ചക്രവൎത്തിയായി തീരുന്നതാണു്.

രാജയോഗം

| | | | |
|---|---|---|---|
| | | | |
| | | | ച |
| കു ല | | | |
| | | | |

രാശിചക്രം നോക്കുക

മൂന്നിൽ കുറയാതെ ഗ്രഹങ്ങൾ സ്വക്ഷേത്രത്തിലൊ, ഉച്ചത്തിലൊ, നീചനവാംശകത്തിലാകാതെ നില്ക്കുകയും, അതിൽ ഒരു ഗ്രഹം ലഗ്നത്തിൽ നില്ക്കുകയും ചെയ്താൽ രാജയോഗമാകുന്നു.

ലഗ്നാധിപൻ തന്റെ ഉച്ചത്തിൽനിന്നു ചന്ദ്രനെ നോക്കുന്നതായാൽ വലിയ വിഭവത്തോടുകൂടി രാജ്യം ഭരിക്കുന്ന യോഗമാകുന്നു.

രാജയോഗം

| | | | |
|---|---|---|---|
| | രല | | |
| | | | ച |
| കു | | | |
| | | | |

രാശിചക്രംനോക്കുക.

ഒന്നൊ രണ്ടൊ ഗ്രഹങ്ങൾ ഉച്ചത്തിൽ നിൽക്കുക, അതിൽ ഒന്ന് ലഗ്നത്തിൽ വരുക, കർക്കടകത്തിൽ ബലവാനായ ചന്ദ്രൻ നിൽക്കുക, ഈ സമയം ജനിക്കുന്നവർക്കു രാജയോഗം കിട്ടുന്നതാകുന്നു.

ജനനസമയത്ത് ഏതെങ്കിലും ഒരു ഗ്രഹം ശത്രുക്ഷേത്രത്തിലൊ, നീചരാശിയിലൊ നിൽക്കുന്നുണ്ടെങ്കിൽ അവൻ ദരിദ്രനായി തീരുന്നതാണ്.

സൂര്യനും ചന്ദ്രനും ലഗ്നത്തിലൊ ത്രികോണത്തിലൊ നിൽക്കയും, വ്യാഴം ആപോക്ലിമത്തിൽ ഉണ്ടാ

യിരിക്കയും ചൊവ്വായൊ, ശനിയൊ, ആഴ്ച്ചകളിൽ ജനനം ഉണ്ടാകയും ചെയ്താൽ അസ്ഥിരചിത്തനായി ഭവിക്കും.

### ചണ്ഡാലയോഗം

ചന്ദ്രനും, ബുധനും, ശുക്രനും, കേന്ദ്രത്തിലും രാഹു ലഗ്നത്തിലും നിന്നാൽ ചണ്ഡാലയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചാൽ, കുലഭ്രഷ്ടനായിത്തീരും.

### ദൃഷ്ടിഫലം

മേഷലഗ്നത്തിനെ മേഷരാശിയിൽനിന്ന ചന്ദ്രനെ
കുജന്റെ ദൃഷ്ടിയുണ്ടായാൽ ഭൂമിക്കധിപനായ്‌വരും
ബുധന്റെ ദൃഷ്ടിയുണ്ടെങ്കിൽ വിദ്യയെല്ലാം തികഞ്ഞിടും
ജീവന്റെ ദൃഷ്ടിയുണ്ടായാൽ രാജാവിൻ സമനായ്‌വരും
ശുക്രന്റെ ദൃഷ്ടിയുണ്ടായാൽ ഗുണമെല്ലാം തികഞ്ഞിടും
മന്ദന്റെ ദൃഷ്ടിയുണ്ടായാൽ കളവെല്ലാം തികഞ്ഞിടും
സൂര്യന്റെ ദൃഷ്ടിയുണ്ടായാൽ ധനമില്ലാതെ വന്നിടും
ശുക്രദൃഷ്ടിയ്ക്കു കച്ചോടം ചെയ്യുമെന്നുണ്ടു പക്ഷവും

### തൊഴിൽവർദ്ധനയോഗം

| | | | |
|---|---|---|---|
| | | ല | |
| ശു മ | | | |
| | | | |
| | | | |

രാശിചക്രം നോക്കുക

ലഗ്നം എടവമാകയും ലഗ്നാധിപതിയും ശനിയും ചേർന്നു് പ്രവൃത്തിസ്ഥാനമായ പത്തിലിരുന്നാൽ ജാതകൻ സാധുകുടുംബത്തിൽ ജനിച്ചു് ഇരുമ്പുകളാൽ ജോലിചെയ്യപ്പെടുന്ന തൊഴിൽ ശാലകളിൽ ജോലിക്കാരനായി നിന്നു് സമർത്ഥനായി തീർന്നിട്ടു് സ്വന്തമായി തൊഴിൽശാല ഏർപ്പെടുത്തി പ്രഭുവായിത്തീരും.

### ദ്രവ്യനഷ്ടയോഗലക്ഷണം

ഏതു് ലഗ്നക്കാർക്കും, ധന, കുടുംബ, ഭാഗ്യ ലാഭാധിപതികളായ ഗ്രഹങ്ങൾ ശത്രുരാശി, നീചരാശി ഇവ ഭവിച്ച വ്യയസ്ഥാനമായ 12 ൽ ഇരുന്നാലും വ്യയസ്ഥാനാധിപൻ ലഗ്നത്തിലിരുന്നാലും, തൻസ്വത്തുക്കളും, പിതാവിനാൽ കൊടുക്കപ്പെട്ട സ്വത്തുക്കളും, വിററതിന്നു തെണ്ടിനടക്കുന്നവനായി ഭവിക്കുന്നതാണു്.

### വാഹനയോഗലക്ഷണം

| | | | |
|---|---|---|---|
| | ല<br>ഗു | | |
| | | | |
| | | | |
| ച | | | |

രാശിചക്രം നോക്കുക

നാലാം ഭാവാധിപൻ ഗുരു, ശുക്രൻ, ഇവർ ആരെങ്കിലും ബലത്തോടുകൂടി ലഗ്നാൽ ഒൻപതിലും ഒൻപതാം

ഭാവാധിപൻ കേന്ദ്ര ത്രികോണങ്ങളിലും നിന്നാൽ വളരെ വാഹനങ്ങൾ ഉണ്ടായിരിക്കും.

നിക്ഷേപസിദ്ധിയോഗലക്ഷണം

വിത്തേശസ്സുഖാധിപോനവമഗസ്സൌമ്യാന്വിത-
സ്സൌമ്യഗോ-
നിക്ഷേപം സമുപൈതി ലാഭധനപൌര്‍ പാതാളരാശി
സ്ഥിതൌ
തന്നാഥശ്ശുഭരാശിഗശ്ശുഭയുതോ നിക്ഷേപ
സിദ്ധിര്‍ഭവേ-
ല്ലാഭേശസ്സുഖരാശിഗശ്ശുഭയുതോ നിക്ഷേപസിദ്ധിപ്രദഃ.

സാരഃ- നാലാം ഭാവാധിപനോടും ശുഭഗ്രഹത്തോടും കൂടി ശുഭാംശകം ചെയ്തുകൊണ്ടു ധനാധിപൻ ഭാഗ്യത്തിൽ നിൽക്കുക, ധനാധിപനും സുഖാധിപനും കൂടി നാലാമിടത്തു നിൽക്കുക, സുഖാധിപൻ ശുഭയോഗം ചെയ്തു ശുഭക്ഷേത്രത്തിൽ നിൽക്കുക, നാലാംഭാവാധിപൻ ശുഭനോടുകൂടി നാലാമിടത്തു നില്ക്കുക, ഇതെല്ലാം നിധി കിട്ടുവാനുള്ള യോഗലക്ഷണങ്ങളാകുന്നു.

---

## അദ്ധ്യായം പതിമൂന്നു്

---

കൊല്ലവർഷംകൊണ്ടു് ശകാബ്ദാദികളെ വരുത്തുന്നതിനു-

കോളംബവർഷാഗതവത്സരാണി
ഏതേ സഭാസ്ഥാനയുതാശ്ശകാബ്ദാഃ
ചരശ്ചലാഢ്യാസ്തുകലെർഗ്ഗതാബ്ദാഃ
പ്രാജ്ഞാംജനൊനാപ്രഭവാദയസ്സ്യുഃ

വിവരണം

ഇതിൽ സഭാസ്ഥാനം 747-ം ചർദ്ധലം 3926-ം പ്രാജ്ഞാംജനം 802-ം വാക്യസംഖ്യകളാകുന്നു.

സാരം:—ഇഷ്ടവർഷത്തിൽ മേടസംക്രമ കാലത്തേയ്ക്കുള്ള കൊല്ലവർഷത്തെ വച്ച് അതിൽ 747 കൂട്ടിയാൽ ശകാബ്ദങ്ങളായിട്ടുവരും. ആ കൊല്ലവർഷത്തിൽ തന്നെ 3926 കൂടിയാൽ കല്യബ്ദങ്ങൾ സിദ്ധിയ്ക്കും. ആ കൊല്ലവർഷത്തെവച്ച് അതിൽനിന്ന് 802 കുറച്ച് ശിഷ്ടമുള്ളത് അറുപതിലധികമുണ്ടെങ്കിൽ അറുപതിൽ കുറയ്ക്കണം വരുന്നശിഷ്ടം എത്രയുണ്ടോ അത് പ്രഭവം തുടങ്ങിയുള്ള സംവത്സരങ്ങളെ ക്രമം അറിയേണ്ടതാണ്.

അക്ഷരസംഖ്യകൾഅറിയുന്നതിന

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ക | 1 | ഠ | 2 | ബ | 3 | ശ | 5 | | |
| ഖ | 2 | ഡ | 3 | ഭ | 4 | ക്ഷ | 6 | | |
| ഗ | 3 | ഢ | 4 | മ | 5 | ക്യ | 1 | | |
| ഘ | 4 | ണ | 5 | ഷ | 6 | ക്ര | 2 | | |
| ങ | 5 | ത | 6 | സ | 7 | ക്ല | 3 | | |
| ച | 6 | ഥ | 7 | ഹ | 8 | ക്വ | 4 | | |
| ഛ | 7 | ദ | 8 | ള | 9 | ക്ശ | 5 | | |
| ജ | 8 | ധ | 9 | യ | 1 | ക്ത | 6 | | |
| ഝ | 9 | ന | ശൂന്യം | ര | 2 | ക്സ | 7 | | |
| ഞ | ശൂന്യം | പ | 1 | ല | 3 | പ്ഥ | 8 | | |
| ട | 1 | ഫ | 2 | വ | 4 | ഝ | 9 | | |

ശേഷമുള്ള അ, ആ, ഇ, ഈ, ഉ, ഊ, ഋ, ൠ, ഌ, ൡ എ, ഐ, ഒ, ഔ, അം, അ, ഞ, ന, എന്നുള്ള അക്ഷരങ്ങ

ളൊക്കയും ശൂന്യമാണു്. കൂട്ടക്ഷരങ്ങളിലൊക്കയും ഒടുവി ലത്തെ. പൂൎണ്ണാക്ഷരം തന്നെ ഗ്രഹിച്ചുകൊള്ളണം

യോഗ്യാദിവാക്യങ്ങൾ അറിയുന്നതിന

| | | | | |
|---|---|---|---|---|
| മേടമാസത്തേയ്ക്കു യൊഗ്യൊ | വൈദ്യഃ | തപഃ | സത്യം | |
| ഇടവം | ധന്യ: | പുത്രഃ | ഖരൊ | വരഃ |
| മിഥുനം | വീരഃ | ശൂരഃ | ശരൊ | വജ്രി |
| കൎക്കടകം | ഭദ്രം | ഗൊത്രൊ | രുരുഃ | കരിഃ |
| ചിങ്ങം | ധന്യഃ | സെവ്യഃ | മയാ | ലൊകെ |
| കന്നി | കായൊ | ദീനഃ | സ്ഥനാം | ഗനാ |
| തുലാം | യാജ്ഞൊ | യജ്ഞാം | ഗനാ | ശൂനാ. |
| വൃശ്ചികം | തേനൊ | ദീനൊ | ധുനിഃ | നടഃ |
| ധനു | ആപഃ | പാപഃ | പയഃ | പത്ഥ്യം |
| മകരം | പൂജ്യോ. | ധെനഃ | ദിനൊ. | ത്ഥിനഃ |
| കുംഭം | തനു | ഭിന്നാ. | ഖന | ജ്ഞാനി |
| മീനം | രത്നം | ഭാനഃ | സുനി | ന്നയേൽ |

ഇതുഅക്ഷരസംഖ്യകളാകുന്നു

മേടം തുടങ്ങി പന്ത്രണ്ടുമാസങ്ങൾക്കും മാസം ഒന്നി ന നാലുവാക്യങ്ങൾ വീതം ഈ നല്പത്തിഎട്ടു് വാക്യ ങ്ങളെന്നറിയണം. ഒരു വാക്യത്തിന എട്ടുദിവസം കണ ക്കുവച്ചു് ഇഷ്ടകാലത്തിലെ സൂൎയ്യനിൽ എത്ര എട്ടു തീയ തികളുണ്ടൊ അത്ര വാക്യങ്ങളേയും ഒന്നോ രണ്ടോ മൂന്നോ എട്ടുതിയതികൾ കഴിഞ്ഞു് ശിഷ്ടമുണ്ടെങ്കിൽ ആ എട്ടു തിയതിയ്ക്കു പറഞ്ഞിട്ടുള്ള വാക്യത്തെക്കൊണ്ടു് അതിനെ ഗുണിച്ചു് എട്ടിൽ ഹരിച്ചതിനേയും കൂട്ടീട്ടു് സൂൎയ്യന്റെകല യിൽ സംസ്കരിക്കണം. മീനമാസം ഒന്നാംതിയതി മുതൽ

കളുള രത്നം, ഭാനു, സൂനി, ന്നയേൽ, എന്നു തുടങ്ങിയു ള്ള വാക്യം മുതൽ തുലാമാസത്തിൽ എട്ടു തിയതി കഴിയു ന്നതുവരെ ഉള്ള വാക്യങ്ങളെ കുറയ്ക്കണം. അതുമുതൽ തുടങ്ങുന്ന യജ്ഞാദിവാക്യളെ കൂട്ടണം.

യാതാശ്ച മാസാ ദിവസാശ്ച നാഡ്യഃ
സചാഭീഷ്ടകാലാവധികാ: ക്രമേണ
ഭവന്തി രാശ്യംശ കലാശ്ച ഭാനോ
യ്യോഗ്യാദി വാക്യഞ്ച കലാസു കുയ്യാൽ

സാരം— മേടമാസം മുതൽ കഴിഞ്ഞമാസം മുകളിൽ വച്ച് അതിനു താഴെ കഴിഞ്ഞ തിയതിയും അതിൻെറ താഴെ സംക്രമ നാഴികമുതൽ ഇഷ്ടകാലം വരെയുള്ള നാഴികകളും തൻെറ ഇഷ്ടസമയത്തിലുള്ള ആദിത്യൻെറ ക്രമമായി രാശിഭാഗകലകളായി വരും. ഇതിൻെറ കലക ളിൽ വേണം യോഗ്യാദിവാക്യത്തെ സംസ്കരിക്കേണ്ടതു്.

ഗീന്നശ്രേയാദി വാക്യങ്ങളെ പറയുന്നു.

| | |
|---|---|
| ഗീന്നശ്രേയഃ | ദിനാന്ഭേസ്തേന്നൂണാം |
| ധേനവശ്രീഃ | മുഖന്നാരിണാം |
| രുദ്രസ്തനമ്യഃ | ഭവഭഗ്നാന്ഭേസ്തേ |
| ഭവോഹിയാജ്ഞാ | ശ്രീന്നിധീയതെ |
| ധന്യേയംനാരി | ശംകിലനാഥഃ |
| ധനവാൻപുത്രഃ | ശ്രേഷ്ഠാസാകാഥ |
| ഗൃഹ്യാൽസുരാരാജ്ഞാ | സൌഖ്യസ്യാനന്ദഃ |
| ബാലെനകുലം | ധ്യാനംമാന്യോഹി |
| ധനഭിഖ്ലൈ | ധീരോഹിരാജാ (20) |
| ദശസൂനവഃ (10) | ശ്രുതചാസ്യയുദ്ധം |
| ഹോമസ്യസ്രുവഃ | അഭവച്ശ്രാദ്ധം |

ഗോരസോനന്തസ്യാൽ
ദ്രുമാധാന്യാനയെ
ഇഷ്ടംരാജ്ഞഃകൎയ്യാൽ
ധന്യാവിദ്യെയംസ്യാൽ
തപംരക്ഷാരാജ്യസ്യാൽ
ക്ഷേത്രജ്ഞഃ
നിലെനെത്രെ
ജലംപ്രാജ്ഞായ
ശശീവന്ദ്യസ്യാൽ
ഗോരസപ്രിയഃ
വനാനീയത്ര
അന്നംഗോത്രശ്രീഃ
രുഷ്ടാസ്തെനാഗാഃ
ധിഗന്ധകിലാ
പുരോഗാങ്ങഭി
മാനസ്സകവിഃ
അരിഷ്ടനാശം
ബാലോമേകേശഃ
കശധാരിണഃ
ഇഷ്ടിർവിദ്യതേ
സരാജപ്രീതഃ
സുഗുപ്രായൊസൌ
ധിഗസ്തുഹ്രാസഃ
അംഗാനീയദാ
സെനാചാന്ദ്രാജാഃ
ധീരാസ്സന്നാഢ്യാഃ

ശാലിനം പ്രധാനം
ക്ഷീരംഗൊറന്നാനയെൽ
രംഗചയൊരൂപഃ
താഃപ്രജാഃപ്രജ്ഞാസ്യുഃ
അശ്വനാംകൊയൊഗ്യഃ
തദൈപരം പ്രിയായാഃ
ധവസ്ഥപം
ഗ്രാമസ്തസ്യ
ജന്മജരാ
ഇഷ്ടകാഃ കാൎയ്യാഃ
കുലഗുരുസ്യാൽ
മുനിസ്തൂഉഗ്രഃ
പ്രമൊദകരഃ
ശശാങ്കൊനഗ
വക്ഷ്യാമികാലം
സംഭെദഃഖലൈഃ
ശീലപ്രിയസ്ഥപം
വേലതരവഃ
വിഭിന്നം കൎമ്മ
ധൎമ്മവാന്ദ്രാമഃ
ദിഗ്വ്യാളൊനാസ്തി
തെബാലഭ്രാന്താഃ
കാമാസന്നസ്സഃ
ഹോമംപുത്രാർത്ഥം
മണിൎമ്മാനദഃ
നാവിദ്ധ്യഃപാദെ

ഉത്പലനിധിഃ
ശൂദ്രസ്തുയൊദ്ധാ
ധിരദ്ധംസ്ത്രീധനം
ഹീനപ്രായൊനടഃ
ധിഗശപാഖിന്നോയം
ദിശതു നഃ പത്ഥ്യം
ജനൊന്ധഃപാപകഃ
ഗൃഹ്യാസ്യാൽ
മാന്യംലൊകെ
ധന്യസ്തൈരൈഃ
സുഖീസന്നിത്യം
ലാഭൊധാന്യസ്യ
അംകുരന്നീരെ
ധാവദൈപദ്യോത്ര
ഗതപാസുരാഷ്ട്രം
ഗമനകാലം
ഭയാവാന്രോഗീ
ഹോമസ്ഥാനംവനം
ശ്രീമാൻ പുത്രോവാ
തന്മമനാമ
ദാനാനാം ക്രമഃ
ക്ഷെത്രവാനസ്തു
ശംഖുഴജയതി
രത്നാംഗനാർത്ഥാ
ലക്ഷ്യാസൌപാത്ഥഃ

സാപത്ഥ്യനിന്ദാ
ജനൊമാന്യോഹി
സാവാദിരാജാ
ആകാരെരായുദ്ധം
ദാസ്യാമിശ്രാദ്ധം
കാര്യ്യഹാനിന്നാര്യ്യാഃ
ദംഭാന്നരാനഷ്ടാഃ
വികലാനാം കാര്യ്യാഃ
ഹരണംപാദ്യസ്യ
തുലാസംപ്രത്യയാ
ധിഗന്ധഃ
കവിപുത്രഃ
തതപാംഗനേയം
ജീർണ്ണൊമെകായഃ
ഭയാഹരസ്യ
അശനപരഃ
താലുലേഖോത്ര
സംഗതൊനാഗഃ
വിശ്രുതൊയോഗീ
താരാംഗനാഭഃ
പ്രിയാത്ഥഃകവിഃ
പാപൊയന്നിശി
ധന്യോമാനൊംശെ
ഭോഗാദ്ധ്യംരാമാ
രാമാഗീയതെ

അത്യാഹാരസ്തു
ശാരീരകൊസൌ
ലൊലചക്രസ്ഥഃ
പ്രാഗനിഷ്ടദം
ദിവ്യവാന്ദ്രാജാ
അംശാർത്ഥിനൊദ്ധിഃ
സെനായാഃക്രൊധഃ
ദാനംഭാനൊന്നഷ്ടം
ഭ്രമിസ്തസ്യനിത്യം
ചക്രാദ്ധംപ്രാജ്ഞായ
താഭാഗ്യപാപൊയം
ദിശൊംബരാണ്യസ്യ
ഗ്ലൌന്നാസ്തി
മീനജൊയം
ദാനാന്നിനിത്യം
തപശ്രെയസ്യാൽ
അംബുഭിരിഷ്ടൈഃ
ക്ഷമാസ്തനരൈഃ
ലൊലാധിഃപുത്രഃ
തെരൌദ്രാനാഗാഃ
വിലൊമകുലം
സമന്ദൊരാഗീഃ
തൈലപ്രിയസ്ത്വം
സാംപ്രതംരവിഃ
കലാനാംകമ്മ
ശ്രുതവാസവരാണി
ധമ്മൊദാനന്തു
ദൃഷ്യംഗൊത്രംതെ
തുലാത്ഥിനൊത്ഥീ
ജിതവാസ്വരഥഃ
ശ്രമണൊനിന്ദാ
ഷഡ്ധവിധാന്യാച്ഛൂഃ
തത്രഗൊന്നിധിഃ
കേശാസ്തെകാളാഃ
യാനാന്നിനൊനയെൽ
ശിശിരെപാനീയം
ഭോഗമാത്രംനിത്യം
യുനന്ദാനംപത്ഥ്യം
സത്യെനശ്രെയസ്യാൽ
മുഖെശ്രീഃ
ധരാവൃഷ്ടിഃ
പലിതംരാജ്ഞഃ
തൈലജാനാഢ്യഃ
താഭിന്നരാസ്യഃ
മീനലഗ്നെത്ര
താലുമദ്ധ്യെശ്രീഃ
നൊഗ്രൊദാരാരാജ്ഞഃ
ധന്യസ്യാൽകാലാഃ
വൎത്തവം ഖലൈഃ
ധ്യാനൊദീനൊവാ

ധവാഃകാരവ
ക്ഷോഭശ്ശനൈശ്ശനൈഃ
ഗൊശ്രുദ്ധികാമ
ദീനൊവാജ്ഞാതിഃ
തത്രദീയതെ
ശോഭാരംജ്ഞാസ്സേനാ
ആജ്ഞാസാധ്യാസാ
നടസ്യാനന്ദഃ
ധനെശൊയജ്ഞനഃ
ഗപമന്ദൊഹ്ലദഃ
നാഗരൊയുദ്ധം
ധീവശഃക്രൊധഃ
ശ്രമൊദീനൊനിത്യം
ധൃഷിസ്സ്യാന്ദ്രാജ്ഞെയം
ബാഹ്യവനെയോഗ്യം
വിഗതപാപൊയം
താവദത്രകുഷ്ഠഃ
ഗ്രാമൊനഷ്ടഃ
ശരീരാത്രൌ
ദൃശ്ശുഭാനഷ്ടഃ
ഭാനസ്സദ്യഃസ്യാൽ
ദയാദ്ധ്വംശ്രെയഃ
പ്രഭായാഃപുത്രഃ
ഹർഷശ്ശ്രേഷ്ഠഃ
ധനസ്സേനാംഗം

ശാക്യജ്ഞാരാഗീ
സലിലംനവം
വൈദ്യസ്സകവിഃ
മേനകാനാമ
സേനാമധ്യമാ
സംയുദ്ധക്രമ:
സ്വർഗ്ഗലൊകോസ്തി
ഗുണൊർത്ഥിരതിഃ
കാവ്യപ്രിയൊസൌ
ഭദ്രതരൊർത്ഥീ
ധൂരാജ്ഞഃപാദെ
ഗുരുർവരദഃ
മാനദൊനിധിഃ
രംഗസ്യശ്രദ്ധാ
സഭാവൊജ്ഞാനസ്യ
അവസ്ഥെയംനാശ്ചാ
പുത്രൊജ്ഞാനാഢ്യായം
ധവശ്രെയഃപത്ഥ്യം
തേനശരൈഃപട്ടഃ
വൈദ്യൊസൌ
ഹയൊധന്യഃ
അപ്രിയൊനയെ
ശാസ്ത്രബാഹ്യായം
ഭൊഗമാത്രസ്യ
ഗ്രാമർത്ഥീനരഃ

| | |
|---|---|
| യത്രാന്നംശ്രേഷ്ഠം | തവമാനദഃ |
| ഭിന്നാംഗൊനാഗഃ | ഷഢ്വിധംപദം |
| പ്രജ്ഞാതൊയോഗീ | മംഗലംനീളം |
| മുഖ്യൊധീരൊലീനഃ | യൊഗ്യസ്സം യുതൊ (240) |
| ഗാവപ്രിയാവഃ | യൊഗൊജ്ഞാനിനസ്സ്യാൽ. |
| സുരതന്ത്രിഭിഃ (230) | ശൈലാലയൊനമ്യ: |
| ശ്രീരാജ്ഞാംകുശ | മന്ത്രിതാപ്രാജ്ഞായ |
| ധരാഭിശ്രമഃ | അനിധാനംകവെഃ |
| ശ്രീഭിർഹാനിസ്സ്ഥ | ശ്രോത്രിയ പ്രിയസ്യ |
| അനംഗാശ്രിതാ | മംഗലം |
| ധന്യസ്സനാഗഃ | കവെശ്ശക്യം |
| തിലസ്യരസഃ | ഭവേൽസുഖം (248) |

ചന്ദ്രഗതി വരുത്തുവാൻ

അഭീഷ്ടപൂർവാപരവാക്യഭേദ
സ്യാർദ്ധംഗതിസ്സ്യാദുദയെഹിമാംശൊഃ
അഭീഷ്ടവാക്യാന്നിജപൂർവവാക്യെ
ത്യക്തെതുശിഷ്ടാഗതിരസ്തകാലെ.

സാരം:—ഇഷ്ടദിവസത്തേക്കുള്ള ഗീന്നശ്രേയ: എന്നു തുടങ്ങിയുള്ള വാക്യത്തിൻെറ മേലിലുള്ള വാക്യത്തെവച്ച് ആ ഇഷ്ടവാക്യത്തിൻെറ കീഴിലുള്ള വാക്യത്തെ അതിൽ നിന്നുവാങ്ങീട്ടുള്ളതിൻെറ ശേഷത്തെ അൎദ്ധിച്ചാൽ വരുന്ന തീയതിയും കലയും അന്നുദയത്തിങ്കലുള്ള ചന്ദ്രഗതിയെന്നറിക. ഇഷ്ടവാക്യത്തിൽ അതിൻെറ കീഴിലുള്ള അന്നെ വാക്യത്തെകുറച്ച് ശേഷമുള്ളത് അസ്തമനത്തിങ്കലുള്ള ചന്ദ്രഗതിയെന്നു അറിഞ്ഞുകൊള്ളണം

സപ്തഗ്രഹങ്ങളുടെ ബലപിണ്ഡം അറിയേണ്ടും വിധത്തെ വിവരിക്കുന്നു.

ക്ഷീണനല്ലാത്ത ചന്ദ്രൻ, പാപനോടുകൂടാത്ത ബുധൻ, വ്യാഴം, ശുക്രൻ എന്നീ ശുഭഗ്രഹങ്ങൾക്ക് ആദിത്യാദി ഗ്രഹങ്ങളിലുള്ള ദൃഷ്ടികളെ എല്ലാം ഒരുമിച്ചുകൂട്ടി നാലിൽ ഹരിച്ചു വരുന്നഫലം പിഴയാതെ യഥാസ്ഥാനം ആദിത്യാദികളുടെ ബലത്തിൽ സംസ്കരിക്കണം. അതുപോലെ തന്നെ ആദിത്യൻ, ക്ഷീണചന്ദ്രൻ, ചൊവ്വാ, പാപസഹിതനായ ബുധൻ, ശനി എന്നീ പാപഗ്രഹങ്ങളുടെ ദൃഷ്ടികളെ ഒരുമിച്ചുകൂട്ടി അതിനെ നാലിൽ ഹരിച്ചു് ഫലത്തേയും മുമ്പിലത്തെപ്പോലെ അതാതു ബലങ്ങളിൽ നിന്നു കളയണം. സ്ഥാനബലംതുടങ്ങി നിസർഗ്ഗബലം വരെയുള്ള എല്ലാബലങ്ങളും, ഒരുമിച്ചുകൂട്ടി അതിൽ ശുഭദൃഷ്ടിയുടെ നാലിലൊന്നു് കൂട്ടുകയും പാപദൃഷ്ടിയുടെ നാലിലൊന്നു കുറയ്ക്കുകയും ചെയ്യുമ്പോൾ കിട്ടുന്നതാണു് ബലപിണ്ഡം. ഇപ്രകാരം തന്നെയാണു് ഏഴു ഗ്രഹങ്ങൾക്കും അറിയേണ്ടതു്.

'ഗ്രഹബലങ്ങൾ കണക്കാക്കേണ്ടവിധം.

സ്വോച്ചേസ്വരൂപം ചരണരഹിതം
സ്വത്രികോണേസ്വഭേദ്ധം
നാഗാംശാനാംത്രയമധിസുഹൃത്
ഗേഹഭേമിത്രഭേംഘ്രി
അംശോഷ്ടാനാംസമഗൃഹഗതേ
ഭ്രപഭാഗോfരിഗേഹേ
ദന്താംശസ്സ്യാദധിരിപുഗൃഹേ
നീചഭേത്തുന്യമേവ.

സാരം. എല്ലാഗ്രഹങ്ങൾക്കും തന്റെ പരമോച്ച ത്തിൽ 1-ം മൂലത്രികോണത്തിൽ മുക്കാലും സ്വക്ഷേത്ര ത്തിൽ അരയും അതിബന്ധുക്ഷേത്രത്തിൽ കാലെ അര യ്ക്കാലും ബന്ധുക്ഷേത്രത്തിൽ കാലും സമക്ഷേത്രത്തിൽ അരയ്ക്കാലും ശത്രുക്ഷേത്രത്തിൽ മാകാണിയും അതിശത്രു ക്ഷേത്രത്തിൽ അരമാകാണിയും നീചത്തിൽ ശൂന്യവും കണക്കാക്കേണ്ടതാകുന്നു.

ക്രൂരഖേചരദശാസമയേചേത്
ദാരുണോന്തരദശാം കുരുതേന്യ:
തത്ക്കരോതിബഹുധാവിപദം സ:
പ്രാണിനാമതിതരാമരിയോഗേ.

സാരം. ഒരു ക്രൂരഗ്രഹത്തിന്റെദശയിൽ വേറൊരു ക്രൂരഗ്രഹത്തിന്റെ അപഹാരം വരുമ്പോൾ വലിയ ആപ ത്തുകൾ അനുഭവിക്കാനിടയാകും. ഈ പാപന്മാരായ ദശാ പഹാരനാഥന്മാർ തമ്മിൽ ശത്രുക്കൾ കൂടിയായിരുന്നാൽ അക്കാലം വളരെ വിപത്തുകൾതന്നെ വരാവുന്നതാണ്.

കുറിപ്പ്

ഭാവഫലങ്ങൾ ചിന്തിക്കുമ്പോൾ ലഗ്നത്തിന്റെയും, ചന്ദ്രന്റെയും ബലാബലം നോക്കി ഫലങ്ങളെ പറഞ്ഞു കൊള്ളണം. ലഗ്നത്തേക്കാൾ ചന്ദ്രനു ബലമുണ്ടെങ്കിൽ ചന്ദ്രാൽ ഉള്ളഫലങ്ങൾ പലപ്പോഴും അനുഭവമായിരിക്കു ന്നതാണ്. മുപ്പതുവയസ്സുവരെ ലഗ്നാൽ ഉള്ളഫലവും അതിനുമേൽ അറുപതു് വയസ്സുവരെ ചന്ദ്രാൽഉള്ള ഫലവും അതുകഴിഞ്ഞാൽ തൊണ്ണൂറുവരെ സൂര്യാൽഉള്ള ഫലവും എല്ലാവർക്കും തന്നെ ചിന്തനീയങ്ങളാകുന്നു. ബുധനെക്കൊണ്ടു കണക്കും, വ്യാഴനെകൊണ്ട് ജ്യോത്സ്യ

വും, ശുക്രനെകൊണ്ടു് കവിതയും, ശനിയെക്കൊണ്ടു കൊല്ലവേലയും, രാഹുവിനെക്കൊണ്ടു ജാലവിദ്യയും, ആദിത്യനെക്കൊണ്ടു് വൈദ്യവും, ചന്ദ്രനെക്കൊണ്ടു കൃഷിയും, ചൊവ്വായെകൊണ്ടു് പാചകാദികളിലുള്ള സാമൎത്ഥ്യത്തേയുംകണ്ടറിയേണ്ടതാകുന്നു. അതുപോലെ, സൂൎയ്യൻ, കക്ഷിയും, ചന്ദ്രൻ ഹൃദയവും, ചൊവ്വായ്ക്കു മൂൎദ്ധാവും, ബുധനുമോറിടവും, വ്യാഴത്തിനു തുടകളും ശുക്രനമുഖവും, ശനിയ്ക്കു കാലിന്റെ മുട്ടുകളും, രാഹുവിന്നു കാലടികളും, അംഗചിന്തനയിൽ ചെയ്തുകൊള്ളണം. രാഹുവിനു വലത്തെക്കാലിലും, കേതുവിനു ഇടത്തെക്കാലിലും രോഗനിൎണ്ണയം ചെയ്യാമെന്നും പ്രമാണംകാണുന്നു.

ബൃഹൽജ്ജാതകവചനം

ന കുംഭലഗ്നം ശുഭമാഹ സത്യോ ന ഭാഗഭേദാദ്യവനാ വദന്തി

കസ്യാംശഭേദോ ന തഥാസ്തിരാശേരതിപ്രസംഗ്ഗസ്ത്വിതി വിഷ്ണുഗുപ്തഃ

സാരം:—കുംഭലഗ്നത്തിൽ ജനിക്കുന്നമനുഷ്യർകൾ, ക്ലേശം, വ്യസനം, ധനനാശം ഇവകൾ സംഭവിക്കുന്നതാണെന്നു സത്യാചാൎയ്യർ പറയപ്പെടുന്നു. എന്നാൽ യവനാചാൎയ്യർ പറയുന്നതു്, കുംഭദ്വാദശാംശകത്തിൽ ജനിച്ചവർക്കെ മേൽ പറയപ്പെട്ടഫലാനുഭവങ്ങൾ സംഭവിക്കാനിടയുള്ളു എന്നുമാണു്. ഏതു ലഗ്നത്തിൽ ജനിച്ചാലും കുംഭദ്വാദശാംശകം വരുന്നതു് നന്നല്ലെന്നു അനേകാചാൎയ്യന്മാർ അഭിപ്രായപ്പെടുന്നുമുണ്ടു്. പുറമെ കുംഭലഗ്നമെ ശുഭഫലത്തെ കൊടുക്കുന്നതല്ലെന്നു വിഷ്ണുഗുപ്തൻ എന്ന ആചാൎയ്യൻ തെളിവായി പറയുന്നുണ്ടു്. കുംഭലഗ്ന

ത്തിൽ ജനിച്ചവൻ വിദ്വാനായും, ജ്ഞാനിയായും, മുമു ക്ഷുവായും ഭവിക്കുന്നതാണെന്നു പുലിപ്പാണിമഹർഷി പറയുന്നു. ഇതെല്ലാം കുംഭലഗ്നവിവരണങ്ങളാണ്.

സംഖ്യാ നവാംശതുല്യാ സൌമ്യാംശേ താവതിസദാദൃഷ്ടാ
ശുഭദൃഷ്ടേതദ്വിഗുണാക്ലിഷ്ടാപാപാംശകേ/ഥവാദൃഷ്ടേ

സാരം:—പുത്രരാശിയിലുള്ള ശുഭഗ്രഹനവാംശക ത്തിൽ എത്രഎണ്ണം കാണുന്നുവൊ അത്രഎണ്ണം പുത്ര ജനനമുണ്ടാകുന്നതാണ്. ഇതു് അനുഭവയോഗ്യമാകുന്നു. പുത്രരാശിയിൽ ചെന്നുള്ള ശുഭഗ്രഹനവാംശം ശുഭഗ്രഹ ങ്ങളാൽ നോക്കപ്പെട്ടാൽ മുൻപറയപ്പെട്ടിരിക്കുന്ന പുത്ര സംഖ്യ ഇരട്ടിയുണ്ടാകുമെന്നു പറയണം. പുത്രസ്ഥാനത്തി രിക്കുന്ന പാപഗ്രഹനവാംശം ശുഭന്മാരുടെ ദൃഷ്ടിപെടുക യാണെങ്കിൽ ദുഃഖത്തെ കുറയ്ക്കുന്നതാണ്. പാപഗ്രഹന വാംശകസംഖ്യ എത്രയോ അത്രയും പുത്രസംഖ്യ ഏല്പെ ടുന്നതാണ്.

ഈൎഷ്യാന്വിതാസുഖപരാ ശശിശുക്രലഗ്നെ
ജ്ഞേന്ദ്വോഃ കലാസുനിപുണാ സുഖിതാ ഗുണാഢ്യാ
ശുക്രജ്ഞയോസ്തുരുചിരാ സുഭഗാ കലാജ്ഞാ
ത്രിഷ്വപ്യനേകവസുസൌഖ്യഗുണാശുഭേഷു

സാരം. ചന്ദ്രശുക്രന്മാർ ജന്മലഗ്നത്തിൽ ഇരിക്കു മ്പോൾ ജനിക്കുന്ന സ്ത്രീ അസൂയയോടു കൂടിയിരിക്കും. എന്നാൽ സുഖമായി വസിക്കത്തക്കവണ്ണമുള്ള സുഖസൗക ര്യാദികൾ ഉണ്ടാകുന്നതാണ്. ബുധൻ, ചന്ദ്രൻ ഇവർ ജന്മലഗ്നത്തിൽ ഇരിക്കുന്ന സമയം ജനിച്ച സ്ത്രീ സംഗീ തം, നൃത്തം മുതലായ കലാവിദ്യകളിൽ സാമൎത്ഥ്യമുള്ളവ

ളായും, സുഖവും, ഗുണവും കിട്ടുന്നവളായും ഭവിക്കും. ശുക്രൻ ബുധൻ ഇവർ ജന്മലഗ്നത്തിൽ ഇരിക്കുന്ന സമയം ജനിക്കുന്നവൾ സൌന്ദര്യവതിയായും, ഭർത്താവിന്റെ പ്രീതിക്കു പാത്രീഭവിക്കുന്നവളായും ഗീതം മുതലായ കലകളെ അറിയുന്നവളായും ഭവിക്കും. ചന്ദ്രൻ, ശുക്രൻ, ബുധൻ ഈ മൂന്നു ഗ്രഹങ്ങളും ലഗ്നത്തിൽ ഇരിക്കുമ്പോൾ ജനിച്ചവൾ അധികമായ ധനത്തോടും സുഖം, ഗുണം ഇവകളോടു കൂടിയും ഇരിക്കുന്നതാണ്. ശുഭഗ്രഹങ്ങളായ ശുക്രൻ, ഗുരു, ബുധൻ ഇവർ ജന്മലഗ്നത്തിലിരിക്കുന്നസമയം ജനിക്കുന്ന സ്ത്രീകൾ അധികമായധനം സൗഖ്യം നല്ലസ്വഭാവം ഇവകൾ ഉള്ളവരായും ഭവിക്കുന്നതാകുന്നു.

വൃദ്ധോ മൂർഖസ്സൂര്യജർക്ഷേംശകേവാ-
സ്ത്രീലോലസ്യാത് ക്രോധനശ്ചാവനേയോ-
ശൌക്രെ കാന്തോ‌ഽതീവ സൌഭാഗ്യയുക്തോ
വിദ്വാൻ ഭർത്താ നൈപുണജ്ഞശ്ച ബൌധേ.

സാരം—ജന്മലഗ്നത്തിന്റെയോ നവാംശലഗ്നത്തിന്റെയോ ഏഴാം ഭാവം ശനിഭവനമോ ശനിനവാംശകമോ ആയിരിക്കുന്ന സമയത്തിൽ ജനിക്കുന്ന സ്ത്രീയുടെ ഭർത്താവ് വയസ്സധികരിച്ചവനായും മൂർഖനായും അല്പപഠിത്തമെന്നുള്ള നില മറന്ന് അധികപഠിപ്പുള്ളവനെന്നു ഭാവിച്ചു നടക്കുന്നവനായിരിക്കും. ചൊവ്വായുടെ രാശിയോ നവാംശകമോ ഏഴാമിടമാകുമ്പോൾ ജനിച്ചവളുടെ ഭർത്താ സ്ത്രീകളിൽ പ്രിയനായും കോപമുള്ളവനായും ഭവിക്കും. ശുക്രന്റെ വീടൊ നവാംശകമോ ഏഴാമിടമാകു

മ്പോൾ ജനിക്കുന്ന സ്ത്രീകളുടെ ഭർത്താ മിക്കസമയവും വഴക്കുപറയുന്ന ശീലക്കാരനായ് ഭവിക്കും. ബുധന്റെ വീടോ ബുധനവാംശകമോ ഏഴാമിടമായി വരുമ്പോൾ ജനിക്കുന്ന സ്ത്രീയുടെ ഭർത്താ പഠിപ്പുള്ളവനായും ശുക്ലദൃഷ്ടിയുള്ളവനായും ഭവിക്കുന്നതാകുന്നു.

സൌരാരർക്ഷേ ലഗ്നഗേസേന്ദുശുക്രേ മാത്രാ സാർദ്ധം ബന്ധകീപാപദൃഷ്ടേ
കൌജേഽസ്താംശേ സൌരിണാ വ്യാധിയോനി ശ്ചാരുശ്രോണീ വല്ലഭാ സദ്ഗ്രഹാംശേ.

സാരം:—ശനി ചൊവ്വാ ഇവരുടെ സ്വക്ഷേത്രമായ മകരം കുംഭം മേടം വൃശ്ചികം ഇതുകളിൽ ഒന്ന് ജന്മലഗ്നമായും ചന്ദ്രൻ ശുക്രൻ ഇവരുടെസ്ഥിതി ഭവിച്ചിട്ട് പാപഗ്രഹങ്ങളാൽ നോക്കപ്പെട്ടാൽ അമ്മയോടുകൂടി പരപുരുഷന്മാരെ പ്രാപിക്കുന്നവളായ് ഭവിക്കും എന്നു മാത്രമല്ലാ അമ്മയും മകളും വ്യഭിചാരിയായിരിക്കും. ഏഴാമിടത്തിൽ ഉദിച്ച നവാംശകം ചൊവ്വായുടേതായ് ഭവിച്ച് ശനിയുടെ നോട്ടം സംഭവിക്കുന്ന ജാതകിയ്ക്കു യോനിരോഗം ബാധിക്കുന്നതാണ്. ഏഴാമിടം ശുഭഗ്രഹസംബന്ധമായും ശുഭനവാംശകമായും ഭവിക്കുന്ന ജാതകി മനോഹരമായയോനിയോടും ഭർത്താവിനു പ്രിയയായും ഭവിക്കുന്നതാകുന്നു.

ആഗ്നേയൈർവ്വിധവാഽസ്തരാശിസഹിതൈർമ്മിശ്രൈ: പുനർഭൂർഭവേത്
ക്രൂരേഹീനബലേഽസ്തഗേ സ്വപതിനാ സൌമ്യേക്ഷിതേ പ്രോജ്ഝിതാ
അന്യോന്യാംശഗയോസ്സിതാവനിജയോരന്യപ്രസക്താംഗനാ
ദ്യൂനേവാ യദി ശീതരശ്മിസഹിതൈർഭർത്തൃസ്തദാ

സാരം:—സൂൎയ്യൻ, ചൊവ്വാ, ശനിമുതലായപാപഗ്രഹങ്ങൾ ഏഴാം ഭാവത്തിൽ ഇരിക്കുന്നസമയം ജനിച്ച സ്ത്രീ വിധവയായ്ഭവിക്കും. ശുഭപാപന്മാർ ചേൎന്ന് ഏഴാം ഭാവത്തിൽ ഇരിക്കുമ്പോൾ ജനിക്കുന്ന സ്ത്രീയ്ക്കു രണ്ടാം വിവാഹം ഏർപ്പെടും. ശുക്രനും, ചൊവ്വായും രണ്ടുപേരും, ശുക്രനവാംശകത്തിൽ ചൊവ്വായു, ംചൊവ്വായുടെ നവാംശകത്തിൽ ശുക്രനും, പരസ്പരം ഇരിക്കുന്ന സമയം ജനിക്കുന്നസ്ത്രീ സ്വന്തഭൎത്താവിനെ വിട്ടു പരപുരുഷനെ പ്രാപിക്കുന്നവളായ്തീരും. ചന്ദ്രനോടുചേൎന്ന് ശുക്രൻ ചൊവ്വാ ഇവർകൾ ഏഴാമിടത്തിരിക്കുമ്പോൾ ജനിക്കുന്ന സ്ത്രീ ഭൎത്താവിൻെറ അനുമതിയോടുകൂടി വേറൊരു പുരുഷനെ ഭൎത്താവായി സ്വീകരിക്കുന്നവളായി ഭവിക്കുന്നതാകുന്നു.

കോണോദയേ ഗുതനയേ/സ്തചക്രസന്ധൌ
വന്ധ്യാപതിൎയ്യദിനസുതൎക്ഷമിഷ്ടയുക്തം
പാപഗ്രഹൈൎവ്യയമദലഗ്നരാശിസംസ്ഥൈ:
ക്ഷീണേശശിന്യസുതകളത്രജന്മധീസ്ഥേ

സാരം:—ശനി ലഗ്നത്തിലിരിക്കയും ശുക്രൻ ഏഴാം രാശിയുടെ അന്ത്യനവാംശകത്തിലിരിക്കയും, അഞ്ചാമിടം ശുഭഗ്രഹസംബന്ധം ഇല്ലാതേയുമിരുന്നാൽ വന്ധ്യയുടെ ഭൎത്താവായി തീരുന്നതാണ്. അതായതു് ജാതകൻ വന്ധ്യയായ സ്ത്രീയെ വിവാഹം ചെയ്യാൻ ആഗ്രഹപ്പെടുമെന്നു സാരം. പാപഗ്രഹങ്ങൾ 12,7,1, ഈ രാശികളിൽ ഇരിക്കയും, ക്ഷീണചന്ദ്രൻ അഞ്ചാമിടത്തിരിക്കയും ചെയ്യുമ്പോൾ ജനിക്കുന്നവൻ പുത്രരും കളത്രവും ഇല്ലാത്തവനായി ഭവിക്കുമെന്നുണ്ടു്.

ലാഭേശേയത്ഭാവനാഥ-
യുക്തേയത്ഭാവഗേപിവാ
ഭാവംതദനുരൂപസ്യ
വസ്തുനോലാഭമൈരപി

സാരം:—ലാഭേശൻ ഏതു ഭാവാധിപനോടുചേൻ വോ ഏതു ഭാവത്തിൽ നിൽക്കുന്നുവൊ, ലാഭത്തിൽ ഏതെല്ലാം ഗ്രഹങ്ങൾ നിൽക്കുന്നുവൊ, അതിനനുരൂപമായ വസ്തുക്കളുടെ ലാഭമുണ്ടാകുന്നതാണു്.

ഗിരീശം ഗണേശം ഗളേനീലവർണ്ണം
ഗവേന്ദ്രാധിരൂഢം ഗുണാതീതരൂപം
ഭവം ഭാസുരം ഭസ്മനാഭൂഷിതാംഗം
ഭവാനീകളത്രം ഭജേ പഞ്ചവക്ത്രം.

സമാപ്തം

ശുഭമസ്തു

# പരസ്യം

യോഗി ബാലദണ്ഡായുധപാണിസ്വാമികൾ
രചിച്ചിട്ടുള്ള

| | ബ്രി.രൂ. | ച. | കാ |
|---|---|---|---|
| ശ്രീ മഹാശാസ്തൃ പൂജാകല്പം | 2 | 0 | 0 |
| കലിയുഗവരതൻ ശ്രീ അയ്യപ്പൻ (തമിഴ്) | 1 | 14 | 4 |
| ശ്രീ മഹാശാസ്തൃ പുരാണം കിളിപ്പാട്ട് | 0 | 14 | 4 |
| ശ്രീ ഭൂതനാഥപാസ്തികദംബം | 0 | 14 | 4 |
| പമ്പാവാസൻ ഗദ്യം (ഒരു വിശിഷ്ട ഗ്രന്ഥം) | 1 | 0 | 0 |
| ശബരിമല പ്രാതഃസന്ധ്യാനാമം | 0 | 2 | 0 |
| ,, മുദ്രാകവചം | 0 | 2 | 0 |
| ,, ശരണശതകം | 0 | 2 | 0 |
| ,, കീർത്തനം | 0 | 2 | 0 |
| ,, അയ്യപ്പസ്വാമികീർത്തനം | 0 | 2 | 0 |
| ,, പുത്തൻ ശരണഗാനമാല | 0 | 2 | 0 |
| ,, ശരണങ്ങൾ | 0 | 2 | 0 |
| ,, സന്ധ്യാനാമം | 0 | 2 | 0 |
| ,, അതിശയദീപം | 0 | 2 | 0 |
| ,, ഭൂതനാഥകീർത്തനം | 0 | 2 | 0 |
| ഓച്ചിറമാഹാത്മ്യം കിളിപ്പാട്ട് | 0 | 10 | 8 |
| ശ്രീ മഹാശാസ്തുരഷ്ടോത്തരശതനാമാവലി | 0 | 2 | 0 |

(by സി. ആർ. കുമാരൻതമ്പി ബി. ഏ.)

റൂളിംഗ്, ബയൻറിംഗ്, പ്രിന്റിംഗ് മുതലായ ജോലികൾ ക്ലുപ്തസമയത്തു് ഭംഗിയായി ചെയ്തുകൊടുക്കപ്പെടും.

അന്വേഷിക്കേണ്ടും മേൽവിലാസം:—

**കെ. പരമേശ്വരൻപിള്ള,**
ജയചന്ദ്രവിലാസം ബുക്ക്ഡിപ്പോ,
ചാല, തിരുവനന്തപുരം

